# യോഗക്ഷേമം രജതജൂബിലി വിശേഷാൽപ്രതി

പ്രസാധകന്മാർ:


യോഗക്ഷേമം പ്രവൎത്തകന്മാർ

ഗുരുവായൂർ



൧൧൨൦

മംഗളോദയം പ്രസ്സ്, തൃശ്ശിവപേരൂർ

വില ൨ ക. ൮ ണ.

# വിഷയവിവരം

# പരസ്യങ്ങൾ

# പ്രസ്താവന

യോഗക്ഷേമപത്രം യോഗക്ഷേമസഭയുടെ ഉദ്ദേശങ്ങൾ പ്രചരിപ്പിക്കാനായി 1909-ൽ തുടങ്ങി. അതിന്റെ ലക്ഷ്യം കേരളത്തിലെ അപ്രധാനമല്ലാത്തൊരു വർഗ്ഗത്തിന്റെ—നമ്പൂതിരി സമുദായത്തിന്റെ—അന്ധവും അധഃപതിതവുമായ നിലയ്ക്കൊരറുതിവരുത്തുകയാണ്. എന്നാൽ വിവിധനിലയിൽ വർത്തിക്കുന്ന സമുദായങ്ങളുടെ താൽപര്യങ്ങൾ, ഒരു ഐക്യകേരളം അസാദ്ധ്യമാക്കിത്തീർക്കുക എന്നത് ഒരിക്കലും ക്ഷന്തവ്യമല്ലെന്നും ഒരേ പരിതസ്ഥിതിയിൽ വർത്തിക്കുന്ന ജനതയ്ക്കിടയിൽ ഒരു സമുദായത്തിന്റെ മാത്രം പരിഷ്കാരം സാദ്ധ്യമല്ലെന്നും മനസ്സിലാക്കിക്കൊണ്ടത്രേ യോഗക്ഷേമം പ്രവർത്തിച്ചിട്ടുള്ളത്; നാളിതുവരേയും, സഹോദരസമുദായങ്ങളുടെ ഉൽബുദ്ധതയിലും വളർച്ചയിലും ഭാവുകംനേർന്നും സ്വാഗതമരുളിയും പോന്നിട്ടുമുണ്ട്.

1909-ലാണ് യോഗക്ഷേമപത്രം തുടങ്ങിയതെങ്കിലും ചില വിഷമഘട്ടങ്ങളിൽ അപ്രകാശിതനിലകൂടി വരിക്കേണ്ടിവരികയാൽ 23 വാല്യങ്ങൾമാത്രമേ മുമ്പു പ്രസിദ്ധപ്പെടുത്തിട്ടുണ്ടായിരുന്നുള്ളൂ. ഇന്നത്തെ പ്രവർത്തകന്മാർ 1942-ൽ 24-ാംവാല്യം മുതൽ വീണ്ടും പ്രകാശിപ്പിച്ചു തുടങ്ങി. പത്രത്തിന്നു 25 വയസ്സു തികഞ്ഞുകഴിഞ്ഞു. അതിന്റെ പിറന്നാൾക്കു വെറുമൊരു 'കൊണ്ടാട്ടം' മാത്രമായാൽ പോരെന്നു തോന്നി. എന്നാലോ, എത്രയും പിഴച്ചൊരു കാലഘട്ടം—അരി കിട്ടുവാനില്ല. പച്ചക്കറി നാട്ടിലെങ്ങുമില്ല. പപ്പടത്തിനും പഞ്ഞം തന്നെ. കേരളീയമര്യാദയ്ക്കോ, കാളൻ കുറുക്കണം, ഉപ്പേരി വറുക്കണം, പപ്പടം കാച്ചണം, ഒരു മധുരക്കറിയും വേണം. പോര, എല്ലാം നന്നായിരിക്കയും വേണം. സാഹിത്യകാരന്മാരും സമുദായചിന്തകന്മാരും ഞങ്ങളോടൗദാര്യം കാണിച്ചു, ആകപ്പാടെ "കരിഞ്ചന്ത"യിൽ പോകാതെതന്നെ ഒട്ടൊക്കെ ഒക്കുകയും ചെയ്തു. അങ്ങിനെ ഞങ്ങളുടെ ഈ കൈവട്ടകയിൽ യോഗക്ഷേമം രജതജൂബിലിവിശേഷാൽപ്രതി തട്ടിപ്പടച്ചുകൊണ്ടു സജ്ജനപ്പന്തിയിലേയ്ക്കു വിളമ്പുന്നു. രുചിയറിയുന്നവർ എന്തു പറയുന്നതും ഞങ്ങൾക്കു സന്തോഷം.

**സമർപ്പണം**

യാവചിലർ തങ്ങളുടെ മിന്നൽ
പിണർജ്ജീവിതം നമ്പൂതിരിസ
മുദായത്തിന്റെ നവോത്ഥാന
ത്തിനായി ആത്മാർത്ഥതയോടേ
അർപ്പിച്ചുവോ, ആ മഹദ്വ്യക്തി
കളുടെ ദിവ്യാത്മാക്കൾക്കായി
ഞങ്ങൾ ഇതടിയറവെയ്ക്കുന്നു.

യോഗക്ഷേമപത്രത്തിന്റെ ഉററബന്ധുക്കളായിരുന്ന പരേതന്മാരായ ശ്രീമാൻ കുഞ്ഞിരാമമേനോൻ, വി. എസ്. നാരായണൻനമ്പൂതിരി എന്നിവരുടെ ദിവ്യാത്മാവിനെ സ്മരിച്ചുകൊണ്ടും, പാറയിൽ രാമൻനമ്പൂതിരി, പഴയത്ത് ആര്യൻനമ്പൂതിരി മുതലായ മാന്യന്മാരോടു നന്ദി പ്രകടിപ്പിച്ചുകൊണ്ടും, അനേകകാലം യോഗക്ഷേമപത്രത്തിന്റെ അച്ചടിപ്പണി നിർവ്വിഘ്നം നിർവ്വഹിച്ചിട്ടുള്ള മംഗളോദയംപ്രസ്സുകാർ ഈ രജതജൂബിലിവിശേഷാൽപ്രതികൂടി മെച്ചപ്പെട്ട നിലയിൽ അച്ചടിച്ചുതന്നതിൽ കൃതകൃത്യതപൂണ്ടും അഞ്ജലിബദ്ധരാകട്ടെ.

# നവോദയം

ആത്മീയചിന്തയിൽ മുങ്ങി വിഭൂതി ചേ-
ന്നാഷസംസ്കാരപ്രണവവിശുദ്ധമായ്,
ഭാഗ്ഗവക്ഷേത്രത്തിലന്നാപ്പഴമതാൻ
ഭാവുകശാന്തിയുമേന്തിപ്പുലന്നുതേ!

പ്രേമപരിമളം പൂശി;സ്സുമധുര-
കോമളഗാനസമാലാപലോലയായ്,
തൂമയിൽ വെൺചിരി തൂകും പരിഷ്കൃതി-
പ്പൂമേടയിങ്കൽപ്പുതുമ ലസിപ്പിതാ!

മേലി,ലീസപച്ചമഹിമകൾ തങ്ങളിൽ-
ക്കോലുന്ന കല്യാണദിവ്യ'യോഗ'ത്തിനാൽ,
ശ്രീലമാം 'ക്ഷേമ'കിരണമൊ,ത്താനന്ദ-
പേലവം ലാലസിയ്ക്കാവൂ നവോദയം!

വി. എ. കേശവൻ നമ്പൂതിരി.

# ഞങ്ങളുടെ ലക്ഷ്യം

നമ്പൂതിരിമാർ കേരളത്തിൽ എന്നാണ് വന്നത്, ആരാണ് ആനയിച്ചത്, എവിടെനിന്നാണ് ആഗമിച്ചത് എന്നും മററുമുള്ള സംഗതികൾ ഇന്നും വിവാദനിലയിലിരിക്കുകയാണ്. എന്നാൽ അതീതകാലങ്ങളിൽ അവർ കേരളത്തിലെ കേൾവിപ്പെട്ടൊരു സമുദായക്കാരായിരുന്നുവെന്നത് ആക്ഷേപമററ സംഗതിയത്രേ. വിദ്യകൊണ്ടും വിത്തംകൊണ്ടും സദാചാരംകൊണ്ടും സംസ്കാരംകൊണ്ടും വിഖ്യാതവും വിശിഷ്ടവുമായ ഒരു പദവി അവർക്കുണ്ടായിരുന്നു. പുരാതനവും പാവനവുമായ, ആര്യമോ ആർഷമോ ആയ ഒരു സംസ്കാരവിശേഷത്താൽ സംശോഭിതമായിരുന്നു അവരുടെ ചരിത്രകാലം.

അറിവും ധനവുമാർജ്ജിക്കുക, ആരാലുമാദരിക്കപ്പെടുക, എവിടേയും സമ്പൂജ്യരാവുക എന്നൊരു നിലയിലെത്തിയാൽ അഹങ്കാരം കിളുത്തു തളിക്കുകയായി, അലസത കൂമ്പെടുക്കുകയായി, കർത്തവ്യം വിസ്മരിക്കുകയായി, അതോടെ അധഃപതനവും വന്നെത്തുകയായി. ഇതാണ് ലോകചരിത്രത്തിലെ പല ഏടുകളിലും പതിഞ്ഞുകാണുന്ന പാരമാർത്ഥ്യങ്ങൾ. നമ്പൂതിരിമാരുടെ ഈ അഗാധമായ അധഃപതനംതന്നെയത്രേ അവർക്കൊരു സുവർണ്ണകാലമുണ്ടായിരുന്നുവെന്നതിലേക്കുള്ള ഒന്നാമത്തെ ലക്ഷ്യം.

സമുദായത്തിൽ അജ്ഞന്മാർ പെരുത്തു. വിജ്ഞന്മാർ വിരളമായി. എന്നാൽ ആ നിലയിലും അവരുടെ 'തറമാഹാത്മ്യ'മോർത്തു മററുള്ളവർ മാനിച്ചുപോന്നു. അങ്ങിനെയവർ തങ്ങളുടെ വംശമഹിമയും 'അട്ടിപ്പേറെഴുതി.'

കാലഗതി പിന്നെയും മാറി. പാശ്ചാത്യമായൊരു പരിഷ്കാരവും സംസ്കാരവും കേരളക്കരയിലും കൊടുങ്കാററുണ്ടാക്കി. നാട്ടാചാരങ്ങളും വീട്ടുമര്യാദകളും പറപറന്നു. മാമൂലുകളും മതവിശ്വാസങ്ങളും കലങ്ങിമറിഞ്ഞു. ആ വമ്പിച്ച പ്രവാഹത്തിൽ പല 'കല്പവൃക്ഷങ്ങളും' കടപുഴങ്ങിമറിഞ്ഞു.

പിന്നത്തെപ്പുലരി പുതിയൊരു വിജ്ഞാനപ്രകാശത്തോടെയായിരുന്നു. ആ വൈദ്യുതപ്രകാശത്തിൽ കുത്തുവിളക്കും ചങ്ങലവട്ടകയും നിരുപയോഗമായിത്തീർന്നു. നമ്പൂതിരിവർഗ്ഗത്തിന്റെ പ്രാചീനമേന്മയും പ്രാഗത്ഭ്യനിലയും വിലകെട്ടു. അവർ വെറും മൂങ്ങകളെപ്പോലെ ഇരുട്ടിൽപ്പോയൊളിച്ചു.

ആ വെളിച്ചത്തിൽ കേരളീയസാഹിത്യത്തിന്റേയും പ്രകൃതമൊന്നു മാറി. സംസ്കൃതാഭിജ്ഞരും എണ്ണമററ കാവ്യങ്ങളുടേയും വർണ്ണമേറിയ വാദഗ്രന്ഥങ്ങളുടേയും നിർമ്മാതാക്കളും നിമിഷകവികളുമായി പ്രശോഭിച്ചിരുന്ന നമ്പൂതിരിമാർ, ഭാഷാസാഹിത്യസേവയാൽമാത്രം 'അരക്കവി'പ്രശസ്തിക്കർഹരായ നമ്പൂതിരിമാർ, ആ തുറയിലുമവഹേളിതരായി. പക്ഷേ ഒരു വ്യത്യാസം. അവർ തീരെ ഗളഹസ്തംചെയ്യപ്പെട്ടില്ല. വിദൂഷകപാത്രങ്ങളുടെ ആവശ്യത്തിലേക്കു മുമ്പും കയ്യും പിന്നേയും നിലനിന്നു.

എന്നാൽ ഭൂരിപക്ഷം നമ്പൂതിരിമാർ വിജ്ഞാനവിമുഖന്മാരായിരുന്നാലും അങ്ങിങ്ങായിച്ചില അഗാധപണ്ഡിതന്മാർ അന്നും അവശേഷിപ്പുണ്ടായിരുന്നു. വിജ്ഞാനത്തിന്റെ വിളഭൂമിയായിരുന്ന കൂടല്ലൂർമന അന്നും വിജ്ഞാനദീപ്തിയിൽ പടുതിരി കത്തിക്കഴിഞ്ഞിരുന്നില്ല. സാക്ഷാൽ കുഞ്ചുണ്ണിനമ്പൂതിരിപ്പാടു ലോകഗതി കണ്ടറിഞ്ഞു. പഴയ വിജ്ഞാനമെല്ലാം നശിച്ച് പുതിയ ലോകവുമായി ബന്ധപ്പെടാതെ പരിതാപകരമായൊരു പരിതസ്ഥിതി വളർന്നുവരുന്നതിൽ അദ്ദേഹം പരിതപിച്ചു. കാലോചിതനിലയിൽ മാന്യമായൊരു പദവി വേണമെന്നും, അതുണ്ടാവണമെങ്കിൽ മററുള്ളവർ എന്തു പഠിക്കുന്നുവോ അതു പഠിച്ചേ കഴിയൂ എന്നും ഒന്നാമതായി ഉൽഘോഷിച്ചതു കുഞ്ചുണ്ണിനമ്പൂതിരിപ്പാടാണ്. ഇന്നേയ്ക്ക് ഒരെഴുപത്തഞ്ചു കൊല്ലംമുമ്പ് "നമ്പൂതിരിമാർ ഇംഗ്ലീഷു പഠിക്കണം" എന്ന് ഒരു അഗാധസംസ്കൃതപണ്ഡിതൻ പ്രഖ്യാപിച്ചു എന്നത് പലരേയും അത്ഭുതപ്പെടുത്തിയേയ്ക്കും.

പക്ഷേ അതുകൊണ്ടു ഫലമൊന്നുമുണ്ടായില്ല. പഞ്ചയജ്ഞവിധികളിൽ കവിഞ്ഞു ബ്രാഹ്മണർക്കു മറെറാരു കർത്തവ്യമില്ലെന്നു ശഠിച്ചിരുന്ന ആ കർമ്മകാണ്ഡപ്രേമികൾ അതൊന്നും ചെവിക്കൊണ്ടില്ല. അതിലത്ഭുതപ്പെടുവാനുമില്ല. അനേകമതസിദ്ധാന്തങ്ങളെ അടിച്ചമർത്തി അദ്വൈതമതം സ്ഥാപിച്ച ആദിശങ്കരനുപോലും അടിപണിയാത്ത അഗ്നിഹോത്രിപ്രവരന്മാരുണ്ടോ തങ്ങളുടെ മർക്കടമുഷ്ടി വിടാൻ പോകുന്നു!

സംസ്കാരസമ്പത്തു നിലനില്ക്കാൻ ആചാരമര്യാദകൾ അവശ്യം ആവശ്യംതന്നെ. പക്ഷേ ആചാരമുറകൾ വർദ്ധിച്ചുവരികയും അന്ധവിശ്വാസം മുഴുത്തു 'ജലപിശാചായി' മാറുകയും ചെയ്താൽ ജീവിതംപോലും വിഷമത്തിലായിപ്പോകും. നമ്പൂതിരിമാരുടെ ആദർശം ഉത്തമം, സംസ്കാരം സംശുദ്ധം, ആചാരം അർത്ഥവത്ത്. പക്ഷേ ആചാരമുറകൾ പെരുത്ത്, കൈകാലിളക്കാൻകൂടി വൈദികന്റെ സമ്മതം വേണമെന്നു വന്നുചേർന്നു. വൈദികകർമ്മങ്ങൾക്കുമാത്രമേ സമയമുള്ളൂവെന്ന നിലയിലെത്തി. "വെളക്കാൻ തേച്ചു പാണ്ടു" എന്നമാതിരി അവരുടെ നിഷ്കർഷ ഉൽക്കർഷമല്ല അപകർഷമാണ് വരുത്തിവെച്ചത്. ലൌകികകാര്യങ്ങൾ ചിന്തിപ്പാൻ സമയവുമില്ല, വശതയുമില്ല എന്നൊരു മട്ടിലായിത്തീർന്നു.

ജീവിതക്ലേശങ്ങൾ പെരുത്തുതുടങ്ങി. സാമ്പത്തികശാസ്ത്രം —അതെന്തെന്നുതന്നെ അവരന്വേഷിച്ചില്ല. തർക്കം വ്യാകരണം മുതലായവയല്ലാതെ മറെറാരു ശാസ്ത്രം അവർക്കു പുത്തരിയായിരുന്നു. ജീവിതയുദ്ധത്തിൽ അവർ മാറടിച്ചു മറിഞ്ഞുവീണു.

അന്നേയ്ക്കു പഴയ സമുദായഘടനകളെല്ലാം തകർന്നു താറുമാറായിക്കഴിഞ്ഞിരുന്നു. ഗൃഹഭരണചിട്ടകളും പൊളിഞ്ഞു പാളീസ്സായിപ്പോയിരുന്നു. സാംസ്കാരികമായ യാതൊരു വിദ്യാഭ്യാസവും കൈവശമുണ്ടായിരുന്നുമില്ല. ഒരു വിലപോകാനാണ്യം മാത്രമായി നമ്പൂതിരി കരുതപ്പെട്ടു. നികുതിജന്മയുണ്ടായിരുന്ന

തുകൊണ്ടു റവന്യൂഡിപ്പാർട്ടുമെണ്ടുകാർ മാത്രം അവരെ തിരഞ്ഞും മറന്നുകഴിഞ്ഞിട്ടുണ്ടായിരുന്നില്ല.

പുരുഷന്മാർ വാരവും പൂരവുമൂൺകഴിച്ചു വാരിയപ്പൂമുഖത്തു വിശ്രമിച്ച് ഒരുവിധം ചതുഷ്ടയനിവൃത്തി വരുത്തിപ്പോന്നു. കുടുംബഭരണത്തിന്റെ അനാഥതയിൽ അന്തർജ്ജനങ്ങളാണധികമായും കഷ്ടത്തിലായതു്. അവക്ക് ഉണ്ണാനുണ്ടോ ഉടുക്കാനുണ്ടോ എന്നാരും അന്വേഷിക്കാനില്ല. വൃദ്ധകന്യകമാർ പെരുത്തുതുടങ്ങി.

ഇങ്ങിനെയുള്ളൊരു കാലഘട്ടത്തിലാണ് പരേതന്മാരായ ദേശമംഗലത്തു വലിയ നാരായണൻനമ്പൂതിരിപ്പാട്, കുറൂർ ഉണ്ണിനമ്പൂതിരിപ്പാട് മുതലായ ചില സമുദായചിന്തകന്മാരുടെ പരിശ്രമഫലമായി 1083 കുംഭം 18-ാംനു- ആലുവായ ചെറുമുക്ക വൈദികന്റെ ഇല്ലത്തുവെച്ചു നമ്പൂതിരിയോഗക്ഷേമസഭ പ്രാരംഭിച്ചതു്.

സഭയുടെ ആദ്യകാലങ്ങളിൽ അധികമായി ശ്രദ്ധിച്ചിരുന്നതു്, കുടുംബഭരണം ദേവസ്വംഭരണം മുതലായവ നന്നാക്കുക, വ്യവഹാരങ്ങളും ദേശവഴക്കുകളും മദ്ധ്യസ്ഥം പറഞ്ഞവസാനിപ്പിക്കുക, ചില കുടുംബങ്ങളിലെ ഭരണംപോലും നേരിട്ടേറെറടുക്കുക മുതലായ സംഗതികളിലായിരുന്നു. അക്കാലം വൈദികാധികാരങ്ങൾക്ക് ഏത്രയും വിധേയമായൊരു നില മാത്രമായിരുന്നു സഭയ്ക്കുണ്ടായിരുന്നതു്. "ആചാരങ്ങൾക്കോ, നടവടികൾക്കോ, ആഭിജാത്യവ്യവസ്ഥകൾക്കോ വിരോധമായി സഭയിൽ യാതൊന്നും പ്രസംഗിപ്പാനും പ്രവൎത്തിപ്പാനും തീൎച്ചപ്പെടുത്തുവാനും പാടില്ല" എന്നായിരുന്നു നിയമാവലിയിലെ അഞ്ചാംവകുപ്പ്.

സമുദായചിന്ത പിന്നേയും പുരോഗമിച്ചു. പരിതഃസ്ഥിതി പിന്നേയും മാറിവന്നു. ഋതുമതിസ്നാനത്തിനു ചിലയിടങ്ങളിൽ ശൂദ്രസ്ത്രീകൾ സഹകരിയ്ക്കാതെയായി. തദവസരത്തിൽ ശൂദ്രസഹായം കൂടാതെതന്നെ ഋതുമതിസ്നാനം ചെയ്യാമെന്നു സഭ കല്പിച്ചു. അങ്ങിനെ സഭ വൈദികാധികാരങ്ങളിലും കുറേശ്ശ കൈവെയ്ക്കാൻ തുടങ്ങി.

ആചാരകാൎയ്യങ്ങൾ അത്ര ഗൌരവത്തോടെ മുറുക്കിപ്പിടിക്കാൻ സഭയ്ക്കു സാദ്ധ്യമല്ലെന്നു വന്നു. അഞ്ചാംവകുപ്പു നീക്കം ചെയ്തു. ആ സംഗതി അല്പം ഒച്ചപ്പാടുണ്ടാക്കാതെയിരുന്നില്ല. യാഥാസ്ഥിതികന്മാർ സഭയിൽനിന്നകലാൻ തുടങ്ങി. അങ്ങിനെ ഏഴുവാർഷികയോഗങ്ങളും നടന്നു. 8-ാംവാർഷികയോഗം പ്രാധാന്യമർഹിക്കുന്ന ഒന്നായിരുന്നു. അതിൽവെച്ചാണ് "നമ്പൂതിരിമാർ ഇംഗ്ലീഷ് വിദ്യാഭ്യാസം ചെയ്യണ"മെന്ന തീൎപ്പു വമ്പിച്ച ഭൂരിപക്ഷത്തോടേ സഭ കൈക്കൊണ്ടതു്. അക്കാരണത്താൽ വൈദികശക്തി വല്ലാതെ വിറളിയെടുത്തുവശായി. അതിൽനിന്നും 'നൂററിപ്പന്ത്രണ്ടുകാർ' എന്നൊരു സംഘം യാഥാസ്ഥിതികകക്ഷിയാൽ സംഘടിതമായി. അവർ യോഗക്ഷേമസഭയെ വെല്ലുവിളിച്ചുകൊണ്ടു രംഗത്തു വന്നു. ശുകപുരം ക്ഷേത്രത്തിൽവെച്ചൊരു നമ്പൂതിരിപൊതുയോഗം കൂടി, 8-ാംവാർഷികയോഗത്തിന്റെ ഇംഗ്ലീഷുവിദ്യാഭ്യാസം വേണമെന്ന തീൎപ്പു റദ്ദ്ചെയ്യണമെന്നായിരുന്നു അവർ തീൎച്ചപ്പെടുത്തിയിരുന്നതു്. യാഥാസ്ഥിതികകക്ഷിക്കതിൽ ജയം കിട്ടിയില്ല. എന്നല്ല കക്ഷിതന്നെ തകൎന്നുപോയി.

പക്ഷേ പിന്നേയുമവർ സഭയോടൊളിയമ്പെയ്തുകൊണ്ടിരുന്നു. എ. ബി. സി. ഡി. പഠിച്ചതിന്നു പല യുവാക്കന്മാരേയുമവർ ദ്രോഹിച്ചു. പ്രായശ്ചിത്തം ചെയ്യിച്ചു. കുടുമ മുറിച്ചുവരെ പഞ്ചഗവ്യം സേവിപ്പിച്ചു. പന്തിഭോജനം മുടക്കി. ഇങ്ങിനെ നവീനലോകവുമായി ഇടപെടുന്ന കാൎയ്യങ്ങളിലൊക്കെയുമവർ വിലങ്ങടിച്ചുനിന്നു. വൈദികാധികാരത്തെ ഒന്നു നിയന്ത്രിക്കാതെ, സഭയ്ക്കു വളരുവാൻ സാദ്ധ്യമല്ലെന്നു വന്നു. പത്താംവാർഷികയോഗം തൃശ്ശൂർയോഗത്തിലെ വാദ്ധ്യാന്റെ നേരെ അന്ത്യശാസനമെടുത്തു.

അക്കാലത്തു് ഇംഗ്ലീഷ് വിദ്യാഭ്യാസം, കനിഷ്ഠവിവാഹം, പുലമുറി മുതലായവയെപ്പററി പത്രത്തിലെഴുതുവാനും പ്രസംഗിക്കുവാനും പററിയ പരിതസ്ഥിതി മാത്രമേ ഉണ്ടായിരുന്നുള്ളൂ. അതിന്റെ പിന്നാലെ വന്ന ചിന്താവിഷയങ്ങളായിരുന്നു പരിവേദനവിവാഹം, വിദേശയാത്ര, കപ്പൽയാത്ര മുതലായവ. അതൊക്കെ പത്രത്തിലെഴുതുകയും കൊല്ലത്തിലൊരിക്കൽ സഭയിൽ പ്രസംഗിക്കയും മാത്രമായിരുന്നു പതിവ്. അന്നത്തെ നേതാക്കന്മാരും അത്രയ്ക്കൊക്കയേ തയ്യാറുമുണ്ടായിരുന്നുള്ളൂ. അങ്ങിനെ പത്തുകൊല്ലം പ്രസംഗങ്ങൾകൊണ്ടും പ്രമേയങ്ങൾകൊണ്ടും സഭ തൃപ്തിപ്പെട്ടുപോന്നു. ഉൽബുദ്ധനേതാക്കൾ അത്രമാത്രംകൊണ്ടു തൃപ്തിപ്പെടാതായിത്തുടങ്ങി. 11-ാംവർഷികയോഗം നമ്പൂതിരിവിദ്യാലയം തുറക്കാൻ നിശ്ചയിച്ചു. 12-ാംവാർഷികം അധിവേദനം തടയുവാനും ഒരു രാജകീയനിയമംകൊണ്ടു വ്യക്തികളുടെ വിവാഹസ്വാതന്ത്ര്യമനുവദിച്ചുകൊടുക്കാനും തീൎച്ചപ്പെടുത്തി. 13-ാംവാർഷികയോഗം അവാന്തരവിഭാഗങ്ങളുടെ ഏകീകരണം ആവശ്യമെന്നു പ്രഖ്യാപിച്ചു. 14-ാം മഹാസഭ പരിവേദനവിവാഹത്തെ അനുവദിച്ചു.

ഇങ്ങിനെ പ്രമേയങ്ങൾ വളരെ പാസ്സാക്കപ്പെട്ടു. അവയെ ആപ്പീസ്സലമാരികളിൽ നിറഞ്ഞുതുടങ്ങി. എന്നാലവ പ്രവൃത്തിയിൽ കൊണ്ടുവരാനുള്ള സന്നദ്ധതയും പരിതസ്ഥിതിയും മതിയായിരുന്നില്ല. യുവജനങ്ങൾക്ക് അതൃപ്തി തോന്നിത്തുടങ്ങി. അവരക്ഷമരാവാനും തുടങ്ങി. ഒരു യുവജനസംഘം സംഘടിതമായി. മഹാസഭയുടെ തീൎപ്പുകളെ നടപ്പിൽ വരുത്താൻ യുവജനസംഘമൊരുമ്പെട്ടു.

10-ാംവാർഷികയോഗത്തിനുശേഷം പ്രമേയങ്ങളെക്കൊണ്ടാവശ്യപ്പെട്ടിരുന്നതു്;20-ാംവാർഷികയോഗത്തിന്നുശേഷം പ്രവൃത്തിയിൽ വന്നുതുടങ്ങിയെന്നു പറയാവുന്നതാണ്. അന്നേയ്ക്കു നമ്പൂതിരിവിദ്യാലയം ഒരു നല്ല നിലയിലെത്തുകയും, ചൊടിയും ചുണയുമുള്ള യുവജനങ്ങൾ പുറത്തു വരാൻ തുടങ്ങുകയും ചെയ്തിരുന്നു. അവരുടെ ആഹ്വാനം സമുദായത്തിൽ മാറെറാലിക്കൊണ്ടു. വിജയകാഹളത്തോടെ അവർ മുന്നേറി. മഹാസഭ പാസ്സാക്കിവെച്ചിരുന്ന ഓരോ തീൎപ്പും നടപ്പിൽ വരാനും തുടങ്ങി. പരിവേദനം നടന്നു തുടങ്ങി. 22-ാംവാർഷികം മുതൽ അന്തർജ്ജനങ്ങളഘോഷനിലയിൽ സഭകളിൽ പങ്കെടുത്തു തുട

ങ്ങി. അയിത്തോച്ചാടനം നടപ്പിൽ വരുത്തി. ഇങ്ങിനെ യോഗക്ഷേമമഹാസഭയുടെ ആജ്ഞാനുപൂർവ്വം വിപ്ലവപരമായ പല പരിവർത്തനങ്ങളും നമ്പൂതിരിസമുദായത്തിലുണ്ടായി.

II

ലോകത്തിൽ ഓരോ വ്യക്തിക്കെന്നപോലെ ഓരോ സമുദായത്തിന്നും രാജ്യത്തിനും പരമവും പാവനവുമായ ഒരാദർശം ഉണ്ടായിരിക്കും, അല്ലെങ്കിൽ ഉണ്ടായിരിക്കണം. മാററത്തിനു വിധേയമാവാൻ പാടില്ലാത്തതാണീയാദർശമെങ്കിലും അതിനെ സമീപിക്കാൻ സ്വീകരിക്കുന്ന മാർഗ്ഗങ്ങൾ കാലത്തിന്നു വിധേയങ്ങളായിരിക്കണം. കാലോചിതങ്ങളായ മാർഗ്ഗങ്ങൾ കൈക്കൊള്ളാതെ ലക്ഷ്യപ്രാപ്തിക്കു കഴിയുന്നതല്ല. നമ്പൂതിരിയായാലും മററാരായാലും ശരി സനാതനവും പാവനവുമായ ആദർശത്തെ പാടേ പരിത്യജിക്കാനോ അന്യസമുദായക്കാരുടെയോ അന്യരാജ്യക്കാരുടേയോ ആദർശങ്ങളെ അപ്പടി അനുകരിക്കാനോ അംഗീകരിക്കാനോ പാടുള്ളതല്ല. ആദർശപ്രാപ്തിക്കുവേണ്ടി ആദ്യത്തെയാളുകൾ അവലംബിച്ച മാർഗ്ഗങ്ങളിൽ കാലാനുകൂലമല്ലാത്തവയെ പരിത്യജിക്കയും നൂതനമായവയംഗീകരിക്കയും അത്യാവശ്യമാണ്. ലക്ഷ്യത്തിലെത്താനായി പുതിയ വഴിയിലൂടേ പ്രയാണം ചെയ്യുന്നവരെ—അത്തരക്കാരെപ്പോഴുമെവിടേയും യുവാക്കളായിരിക്കും—വൃദ്ധയാഥാസ്ഥിതികന്മാർ "ആദർശമില്ലാത്ത കാട്ടുകേറി"കളെന്ന് അപഹസിക്കുക പ്രായേണ പതിവാണ്. ഉത്സാഹികളായ ഉൽപതിഷ്ണുക്കൾ അത്തരം മുറവിളികൾക്കു ചെവി കൊടുത്താൽ പ്രവൃത്തിവിമുഖതയത്രേ കൈവരിക. മൂലംമറക്കാതെ മുന്നോട്ടു കുതിച്ച് ആദർശത്തിൻെറ അധിത്യകയിലധിരോഹണം ചെയ്യണം; അതത്രേ നമ്മുടെ ലക്ഷ്യം. ഒന്നു നാമോർക്കണം: ഭൂതകാലാഭിമുഖരായി അരിക്കുന്ന വൃദ്ധന്മാരല്ല, വർത്തമാനകാലത്തെ നോക്കി സത്വരപ്രയാണം ചെയ്യുന്ന യുവാക്കന്മാരാണ് ശാശ്വതമായ സാമുദായികശ്രേയസ്സിന്നു ഹേതുഭൂതരായിരിക്കുന്നവർ. പക്ഷേ ചെറുപ്പത്തിൻെറ ചോരത്തിളപ്പിൽനിന്നു സംജാതമാകുന്ന ഉൽക്കടത്വത്തെ നിയന്ത്രിക്കാൻ പരിചിതന്മാരും പരിപക്വമതികളുമായ യഥാർത്ഥ വൃദ്ധന്മാരുടെ ഉള്ളുള്ള ഉപദേശങ്ങൾ ഒട്ടധികം ആവശ്യങ്ങളാണ്. കാലംകൊണ്ടു ലോകത്തെ ബാധിച്ച മാററത്തെ മനസ്സിലാക്കി അറിവും അനുഭവവും കൂടിയവരുടെ ഉപദേശം സ്വീകരിച്ച് ഉദ്ദിഷ്ടലക്ഷ്യത്തിലേക്കു സോത്സാഹം പാഞ്ഞുപോകുന്ന യുവജനങ്ങളിലാണ്, സമുദായത്തിൻെറയും രാജ്യത്തിൻെറയും സകലശ്രേയസ്സും ഭാവിസ്ഥിതിഗതികളുമിരിക്കുന്നത്. ഈ തത്വരഹസ്യം ധരിക്കാത്തതാണ് കേരളത്തിലെ മിക്ക സമുദായങ്ങൾക്കും വിശിഷ്യ നമ്പൂതിരിസമുദായത്തിന്നും ഏറെക്കാലം കഷ്ടപ്പെടേണ്ടിവന്നതും, വടംവലികൾ നടത്തേണ്ടിവന്നതും, വലിയ നാശങ്ങൾ സഹിക്കേണ്ടിവന്നതും, മററുമെന്നു പറഞ്ഞാലതു തികച്ചും അയഥാർത്ഥമല്ലതന്നെ.

അപ്പോൾ നമ്പൂതിരിയുടെ അനന്തരലക്ഷ്യമേതെന്ന ചോദ്യം അവശേഷിക്കുന്നു. ഇതിനുത്തരം പറയാൻ നാമശേഷം ക്ലേശിക്കേണ്ടതില്ല. കേരളത്തിലെ മററു സമുദായങ്ങളുടെ ലക്ഷ്യമേതൊ അതുതന്നെയാണ് നമ്പൂതിരിയുടേയും ലക്ഷ്യം. അതു നേടാൻ മററു സഹോദരസമുദായങ്ങൾ അംഗീകരിക്കുന്ന മാർഗ്ഗങ്ങളേതോ അവതന്നെയാണ് നാം അംഗീകരിക്കേണ്ടതും. ഇത്തരമൊരു മനസ്ഥിതി മുക്കാൽനൂററാണ്ടു മുമ്പു നമുക്കുണ്ടായിരുന്നെങ്കിൽ തീർച്ചയായും നമ്പൂതിരിമാരുടെ നിലയിത്രയും ശോച്യമാകുമായിരുന്നില്ല. അത്രയധികം 'സൂരിനമ്പൂതിരി'മാരുണ്ടാകാനും വഴിയില്ലായിരുന്നു. കാലാനുകൂലമായ പ്രയാണത്തിനുള്ള വാസനയുടെ ഫലമായി യോഗക്ഷേമസഭയും യോഗക്ഷേമപത്രവും നമ്പൂതിരിവിദ്യാലയവുമുണ്ടായി.

നമ്പൂതിരിത്തം പഴയപടി നിലനിർത്തി പുതിയ പരിഷ്കാരങ്ങൾ പ്രാപിക്കുകയെന്നതായിരുന്നു ഒരു കാലത്തു സമുദായത്തിൻെറ ലക്ഷ്യം. ഏതിനേൻറയും നന്മമാത്രം സ്വീകരിച്ചുകൊണ്ടു പുരോഗമിക്കുകയെന്നത്, പറയുമ്പോൾ ക്ഷിപ്രസാദ്ധ്യമായിത്തോന്നാമെങ്കിലും യഥാർത്ഥത്തിലതു് അപ്രായോഗികവും അയഥാർത്ഥവുമാണ്. അതുതന്നെയാവണം അത്തരത്തിലുള്ള മാർഗ്ഗത്തിലൂടെ ഒരിരുപത്തഞ്ചുവർഷം സമുദായം പ്രയത്നിച്ചിട്ടും പൊതുവേ പരിഷ്കാരവും പരിവർത്തനവും തുലോം തുച്ഛമായിപ്പോയതു്.

നമ്പൂതിരിയുടെ ചിന്താശക്തി നശിച്ചുപോയതാണ് ഇത്രയും ദയനീയമായ ഒരു നില സമുദായത്തിന്നാകമാനം വരുത്തിത്തീർത്തതെന്നു പറയാതെ കഴികയില്ല. പരിശുദ്ധങ്ങളായ വേദമന്ത്രങ്ങൾ അർത്ഥാവബോധമില്ലാതെ മനഃപാഠം പഠിക്കുന്നതിനുവേണ്ടി ബാല്യം മുതൽ കഷ്ടപ്പെട്ടു മേലിൽ അവയുടെ അർത്ഥാവബോധമില്ലാത്ത ആവൃത്തിയും അതിനെ അനുബന്ധിച്ച ഒട്ടേറെ ഉച്ചാരണപരവും ശാബ്ദികവുമായ ചെപ്പടിവിദ്യകളും മാത്രം വൈജ്ഞാനികമായ അവസ്ഥയുടെ ഔന്നത്യമായിക്കണക്കാക്കുക നിമിത്തം സൂക്ഷ്മവായ ശബ്ദം ശ്രുതിമധുരവും സുവ്യക്തവുമായ വിധത്തിലുച്ചരിച്ചാലുണ്ടാവുമെന്നു പറയപ്പെടുന്ന പാരത്രികശ്രേയോലാഭത്തിൽനിന്നു വിഭിന്നമായി ലൌകികമായ മേന്മയോ വൈജ്ഞാനികമായ വികാസമോ ചിന്താശീലമോ ഉണ്ടായിത്തീരുന്നതിന്നു സാധിക്കാതെ വന്നു. നവനവോന്മേഷശാലിയായ പ്രതിഭയുടെ ഉറവിനെ വററിച്ചുകളകയാണുണ്ടായതു്. ഇത്രയും ഇവിടെ പറഞ്ഞതിൽനിന്നു വേദാഭ്യാസത്തെ ഞങ്ങൾ അപലപിക്കുന്നതായി കണക്കാക്കുകവയ്യതന്നെ. നമ്മുടെ സമുദായത്തിൽ ഒട്ടേറെ നാളായി നടന്നുവരുന്ന 'ഓത്തു ചൊല്ലൽ' നമ്മെ ഒട്ടധികം ചിന്താജാഡ്യമുള്ളവരാക്കിത്തീർത്തു എന്നാണിപ്പറഞ്ഞതിൻെറ സാരം.

വിജ്ഞാനത്തിലും സംസ്കാരത്തിലും സമുന്നതസ്ഥാനം നേടിയിരുന്ന നമ്പൂതിരിമാർക്കു കേരളത്തിലെ സാമുദായികനിയമങ്ങൾ അതിരുകവിഞ്ഞ പൂജ്യസ്ഥാനം അനുവദിച്ചുകൊടുത്തതു സ്വാഭാവികംതന്നെയെങ്കിലും കാലക്രമത്തിൽ ആ താല്പര്യം നമ്മെ അലസരാക്കിത്തീർത്തു എന്നു തുറന്നുപറയുകതന്നെ ചെയ്യണം. സ്വന്തംനിലയ്ക്ക് എന്തെങ്കിലും പണിയെടുക്കാനും സ്വമനസ്സുകൊണ്ടു ചിന്തിച്ച് ഏതെങ്കിലും കാര്യം തീർച്ചപ്പെടുത്താനും അവസരം ലഭിക്കാത്ത സുഖകരവും സുരക്ഷിതവുമായ

ഒരു നില കൈവന്നതാണ് നമ്മേ ആലോചനാവിമുഖരാക്കിത്തീക്കുന്നതിന്നുണ്ടായ മറെറാരു കാരണം. നമ്പൂതിരിയുടെ ആഹാരാദിചതുഷ്ടയങ്ങളുടെ സമ്പാദനസംരക്ഷണങ്ങളിൽ ആലോചിക്കയോ അദ്ധ്വാനിക്കയോ ആവശ്യമില്ലാത്ത പരിതസ്ഥിതി വന്നപ്പോൾ ആലസ്യവും അനാലോചനാശീലവും വന്നുപിടികൂടിയെങ്കിലതു സ്വാഭാവികംതന്നെ. ഇപ്പറഞ്ഞ കാരണങ്ങൾ രണ്ടും നമ്മെ കമ്മവിമുഖരും ചിന്താശൂന്യരുമാക്കിത്തീത്തു. ഇതെല്ലാം പഴങ്കഥകളല്ല. നമ്പൂതിരി ഇന്നും പ്രസ്തുതശീലത്തെ കൈവെടിഞ്ഞിട്ടില്ല. പഠിച്ച പലർ, പരിഷ്കരിച്ച ചിലർ; എന്നിട്ടും സ്വന്തമായി പ്രവൃത്തിയെടുക്കാനും തന്നെത്താൻ ആലോചിക്കാനും കഴിയുന്നവർ, ഒരുക്കമുള്ളവർ, എത്രയോ വിരളമാണിന്നും. ഇതിൻെറ ഫലമായി നാമിന്നും സാമ്പത്തികമായി പഴയ കാലത്തിൽനിന്നു ഒരടിപോലും മുന്നോട്ടു പോയിട്ടില്ല. വൈയവസായികലോകത്തെക്കുറിച്ചു തികച്ചും അനഭിജ്ഞമാണ് നമ്പൂതിരിസമുദായം. സമുദായത്തിൻെറ സാമ്പത്തികപുരോഗതിയിൽ വ്യവസായത്തിന്നുള്ളത്ര പ്രാധാന്യം മറെറാന്നിന്നില്ല എന്നുതന്നെ പറയാം. വിദ്യാഭ്യാസംമുതൽ വിധവാവിവാഹംവരെയുള്ള എല്ലാ സാമുദായികഭാവനകളുടേയും പ്രായോഗികവശം സാമ്പത്തികമായ കഴിവിനെ കണക്കാക്കി നിലകൊള്ളുന്നതാണ്. അതിനാൽ നാം സാമുദായികപരിഷ്കരണത്തെ പ്രായോഗികവും പ്രയോജനകരവുമായവിധം നടപ്പിലാക്കണമെന്നു കരുതുന്നെങ്കിൽ സാമ്പത്തികമായി ഒട്ടേറെ ഉയരാൻ ഒന്നാമതായി ശ്രമിക്കേണ്ടിയിരിക്കുന്നു.

എന്നാൽ ഈ കാലഘട്ടത്തിന്നിടയിൽ നാം പല വ്യവസായങ്ങളിലും തലയിട്ടുനോക്കി. പരിചയക്കുറവും പണിയെടുപ്പാനുള്ള മടിയുംനിമിത്തം പ്രവേശിച്ചവയിലധികവും നമ്പൂതിരി പരാജിതനാവുകയാണുണ്ടായിട്ടുള്ളതു്. അന്യൻെറ കീഴിൽ പ്രവൃത്തിയെടുത്തു പരിചയം നേടാനുള്ള ക്ഷമയില്ലാതാവത്തക്കവിധം നമ്മുടെ പഴയ ദുരഭിമാനം ഇന്നും അവശേഷിച്ചു കിടപ്പുണ്ടു്. അന്യരുടെ അഭിപ്രായമറിഞ്ഞു പ്രവത്തിക്കാനനുവദിക്കാത്ത ആത്മാഭിമാനമിന്നും അസ്ഥാനത്തു് നിലനില്ക്കുന്നുണ്ടു്. അത്ഥമില്ലാത്ത ഇത്തരം പൂവ്വസ്മരണ നമ്മുടെ പുരോഗതിയിൽ വിലങ്ങടിച്ചുകിടക്കുകയാണെന്നു പഴമയുടെ മാധുരികസ്വപ്നം കാണുന്ന സമുദായാംഗങ്ങൾ ഓത്താൽ തരക്കേടില്ല.

സമുദായാംഗങ്ങൾ ഒററയ്ക്കോ കൂട്ടായോ വ്യവസായങ്ങളിൽ പ്രവേശിച്ചു പയററി പണവും പദവിയും നേടാൻ ശ്രമിക്കാത്ത കാലത്തോളം, നമുക്ക് വിദ്യാഭ്യാസപരമായും വിവാഹപരമായും ആചാരപരമായും അവശ്യം വേണ്ടതായ പരിഷ്കാരങ്ങൾ പ്രായോഗികങ്ങളാക്കാൻ കഴിയുകയില്ല എന്ന് പ്രമുഖവ്യവസായവിദഗ്ദ്ധനായ ഒരു നമ്പൂതിരി ഞങ്ങളെ പലപ്പോഴും അനുസ്മരിപ്പിക്കാറുള്ളതു് ഇവിടെ പ്രസ്താവ്യമാണെന്നു കരുതുന്നു.

സമുദായത്തിൻെറ നിർദ്ദേശമനുസരിച്ചും സമുദായത്തിന്നു വേണ്ടിയും പലതും പ്രവത്തിച്ചു അവസാനം സാമ്പത്തികാവശതയിൽ ഗതിയററ പലരേയും നമുക്കിന്നു കാണാൻ കഴിയും. വിവാഹിതനായശേഷം തൻെറ കുടുംബസംരക്ഷണകാര്യത്തിൽ പരാജിതരായ പലരും നവീനവിദ്യാഭ്യാസം സിദ്ധിച്ചവരിലും കാണപ്പെടുന്നുണ്ടു്. ഇതിൻെറയെല്ലാം പശ്ചാത്തലം സാമ്പത്തികമാണ്. സമുദായശരീരത്തിൻെറ സാമ്പത്തികമായ ഭാഗത്തിനു ബലം കുറഞ്ഞതിനാൽ അതിനെ ആധാരമാക്കി നിലകൊള്ളുന്ന മററു പല വശങ്ങളും കമ്മാസമത്ഥങ്ങളായി പരിണമിച്ചിട്ടുണ്ടു്. അപ്പോൾ, നാം പ്രഥമതഃ ശ്രദ്ധിക്കേണ്ട വശം സാമ്പത്തികമാണെന്നു വരുന്നു. അതിനാൽ നമ്പൂതിരിയുടെ വിദ്യാഭ്യാസാഭിവൃദ്ധിക്കും മറെറല്ലാത്തരം അഭിവൃദ്ധിക്കും നിദാനമായി നിലകൊള്ളുന്ന സാമ്പത്തികവശം പുഷ്ടിപ്പെടാൻ വൈയവസായികരംഗത്തിലേക്കു് ആഹ്വാനം ചെയ്യുന്നു.

പ്രവത്തകന്മാർ.

# രണ്ടിന്റേയും ഇടയിൽ

(കാകളി)

മുപ്പതാണ്ടിനു മുമ്പി,ഞ്ഞൊരാപ്പീസ്സിൽനി–
ന്നപ്പുകവണ്ടി പുറപ്പെടുംവേളയിൽ,
വിഭ്രമത്തിൻകിതപ്പോടൊരു കേരള–
വിപ്രനതിന്റെ മുറിയൊന്നിലേറിനാൻ.
അഞ്ചിരിപ്പുപടി രണ്ടുള്ളതിലൊന്നു
തിങ്ങിയിരുന്നു, കുടുംബിയാമേകനാൽ;
മററതിന്മേലിരുപേർകളേ ഉള്ളു; ര–
ണ്ടററത്തുമായാണിരുന്നിരുന്നതവർ.
ചെന്നിരുന്നാനപ്പുമാന്മാരുടെ നടു–
ക്കൊ,ന്നും കഥിയ്ക്കാതൊതുക്കമോടന്തണൻ.

ഏകൻ ശിവലിംഗമീ മൂന്നിൽ; മററിരു–
പേർകളോ ശ്ലക്ഷ്ണാശ്മകമ്രപ്രതിമകൾ—
മറെറന്തു, രണ്ടു വിചിത്രച്ചെടികൾതൻ–
മദ്ധ്യേ കിളിത്തോരെരിക്കിനെക്കൌതുകാൽ
വണ്ടിജ്ജനാൽകളിലൂടേ നിരീക്ഷിച്ചു–
കൊണ്ടിതു പൂർവാഹ്നമർക്കക്കതിർകളാൽ!
നില്ലാതെ നീങ്ങിത്തുടങ്ങി തീവണ്ടി; തൻ–
ചെല്ലം തുറന്നു മുറുക്കുവാനന്തണൻ;
ഇല്ലത്തുവെച്ചു പുലർച്ചയ്ക്കു ഗായത്രി
ചൊല്ലിയ ചുണ്ടത്തു പാഞ്ഞു തുടുനിറം.




ഇന്നെറികേടുകണ്ടപ്പരിഷ്കാരികൾ–
ക്കൊന്നുപോലാശ്രു ചുളിഞ്ഞു നെററിത്തടം:
രണ്ടു തനിശ്ശീമമട്ടിൻനടുക്കിലോ
കൊണ്ടുവെയ്ക്കേണ്ടതീ നാടഞ്ചരക്കിനെ!
മിത്രങ്ങളക്കേരളീയയുവാക്കളെ–
ത്തുത്തമമാകും ദൊരയുടുപ്പിട്ടവർ;
വൃദ്ധതാസ്പൃഷ്ടനാം വിപ്രനോ, തററുടു–
വസ്ത്രമൊന്നാലര മാത്രം മറച്ചവൻ.
ഗൌരവം കൂട്ടുമാ മാന്യർതന്നാനനം
ക്ഷൌരകർമ്മാമോദിചൂർണ്ണമസൃണിതം;
ആരണവക്ത്രമോ സംവൃതം വാർദ്ധക–
ച്ചാരം പുരണ്ടുള്ള രോമാങ്കുരങ്ങളാൽ.

അപ്പൊളാ രണ്ടാളിലേകങ്കൽനിന്നു, വായ്–
ക്കപ്പൽച്ചുരുട്ടിൻപുകച്ചാർത്തിലൂടവേ
‘ആരാണു താങ്കളെ’ന്നിങ്ങിനെ ചോദ്യമൊ–
ന്നാരണൻതങ്കൽപ്പതിച്ചു പരുക്കനായ്.
‘ഞാനൊരു നമ്പൂരി,’യെന്നു, വീണ്ടും ധൃത–
മൌനം മുറുക്കു തുടർന്നു മഹീസുരൻ.
ചേർത്താനൊരു ടീക മററവൻ തോഴന്റെ
ചോദ്യത്തിന,‘ഞ്ഞൊരു തണ്ടനോ? മണ്ടനോ?’
‘രണ്ടിന്റെയുമിടയ്ക്കേ’ന്നാനൊ,രുൽസ്മിതം
ചുണ്ടിൻചുകപ്പിൽത്തൊട്ടദ്ദൃഢാശയൻ.

വള്ളത്തോൾ

# നമ്പൂരിമാരും യോഗക്ഷേമവും

യോഗത്തിന്റെയും ക്ഷേമത്തിന്റെയും സമാഹാരത്തെയാണ് 'യോഗക്ഷേമ'പദംകൊണ്ടു വ്യവഹരിക്കുന്നതു്. "യോഗോപ്രാപ്തസ്യപ്രാപണം; ക്ഷേമസ്തദ്രക്ഷണം" എന്നു ശങ്കരഭഗവൽപാദർ ഈ ശബ്ദത്തിനു ഗീതാഭാഷ്യത്തിൽ അർത്ഥവിവരണം ചെയ്യുന്നുണ്ടു്. ലഭിക്കാത്ത അഭിലഷണീയവസ്തുക്കളുടെ ലാഭമാണ് യോഗം; ലഭിച്ചുകഴിഞ്ഞാൽ പിന്നീടു വേണ്ട അവയുടെ സംരക്ഷണമാണ് ക്ഷേമം. യോഗം കൂടാതെ ക്ഷേമത്തിനു പ്രവൃത്തിയില്ല; ക്ഷേമം കൂടാതെ യോഗംകൊണ്ടു പ്രയോജനവുമില്ല. അവ രണ്ടും രണ്ടു കണ്ണുകൾപോലെ യൌഗപദ്യേന അവയുടെ കർത്തവ്യം അനുഷ്ഠിച്ചാൽ മാത്രമേ, ഒരു വ്യക്തിക്കോ, വർഗ്ഗത്തിനോ, മാനവസമുദായത്തിനുതന്നെയോ ആശാസ്യമായ പുരോഗമനം സാധിക്കുകയുള്ളു.

കേരളത്തിൽ വളരെക്കാലത്തേക്കു ധനംകൊണ്ടും, വിദ്യകൊണ്ടും, സ്വഭാവംകൊണ്ടും, ആചാരംകൊണ്ടും, പ്രാഭവംകൊണ്ടും, പ്രേരകശക്തികൊണ്ടും, നമ്പൂരിമാർക്കുതന്നെയായിരുന്നു പ്രാഥമ്യം എന്നുള്ളതു സർവ്വസമ്മതമാണ്. സഭാമഠങ്ങൾ, പട്ടത്താനങ്ങൾ, 'അന്യോന്യം' തുടങ്ങിയ മത്സരപരീക്ഷകൾ, എന്നിസ്ഥാപനങ്ങൾ അവർക്കു വേദങ്ങളിലും ശാസ്ത്രങ്ങളിലും ഉണ്ടായിരുന്ന പ്രകൃഷ്ടമായ പാണ്ഡിത്യത്തിനു സാക്ഷ്യം വഹിക്കുന്നു. സാഹിത്യത്തിൽ അവർ സമ്പാദിച്ച സ്ഥാനം ഏതു ഭാരതീയന്റേയും സശിരഃകമ്പമായ ശ്ലാഘയെ ആവർജ്ജിച്ചു. ആരാണ് നമ്മുടെ പ്രധാനശാസ്ത്രകാരന്മാർ? ശങ്കരാചാര്യർ, പ്രഭാകരൻ, പയ്യൂർ പട്ടേരിമാർ. ആരാണ് മഹാകവിമൂർദ്ധന്യന്മാർ? പിന്നെയും ശങ്കരഭഗവൽപാദരും, അതു കഴിഞ്ഞാൽ മേല്പുത്തൂർ ഭട്ടതിരിയും, വില്വമംഗലത്തു സ്വാമിയാരും. ആരാണ് ഭാരതഖണ്ഡത്തിലെ അദ്വിതീയനായ യമകമഹാകവി? പട്ടത്തു വാസുദേവഭട്ടതിരി. ആരാണ് അതിപ്രശസ്തന്മാരായ വ്യാഖ്യാതാക്കന്മാർ? വീണ്ടും ഭഗവൽപാദരും, പിന്നീടു പൂർണ്ണസരസ്വതിയും രാഘവാനന്ദനും. ആരാണ് മഹനീയന്മാരായ ജ്യോതിർവ്വിത്തുകൾ? വടശ്ശേരി പരമേശ്വരൻനമ്പൂരിയും കേളല്ലൂർ നീലകണ്ഠസോമയാജിയും. ഭാഷാസാഹിത്യത്തിലെ സാമ്രാജ്യസിംഹാസനത്തെ ആരലങ്കരിക്കുന്നു? ചെറുശ്ശേരി. ഭാഷാചമ്പുപ്രസ്ഥാനത്തിനു മിഴിവും മേന്മയും വരുത്തിയതു് ആരാണ്? പുനവും, മഴമംഗലവും, നീലകണ്ഠകവിയും. ഭാഷാകവിതയ്ക്കു് ഇന്നത്തെ പ്രസാദവും മാധുര്യവും തേടിക്കൊടുത്തു് അതിനെ ആർക്കും ആസ്വാദ്യമാക്കിത്തീർത്തതു് ആരാണ്? വെണ്മണി മഹൻ. ഈ മഹാപുരുഷന്മാരെല്ലാം ഏതു സമുദായത്തിൽപ്പെട്ടവരാണെന്നു നമുക്കു് ഒരു നിമിഷത്തേക്കു് ആലോചിച്ചുനോക്കാം. നമ്പൂരിസമുദായത്തിൽ ആയുർവ്വേദത്തിന് അഷ്ടവൈദ്യന്മാരെക്കൊണ്ടും, മന്ത്രശാസ്ത്രത്തിനു കല്ലൂർ, കാട്ടുമാടസ്സു തുടങ്ങിയ മനകളെക്കൊണ്ടും, പൂർവ്വമീമാംസയ്ക്കു പയ്യൂർമനയെക്കൊണ്ടും, വ്യാകരണത്തിനു കൂടല്ലൂർമനയെക്കൊണ്ടും മാത്രമാണ് കേരളത്തിനു് അനിതരസാധാരണമായ പേരും പെരുമയും സിദ്ധിച്ചതു് എന്നുള്ള വസ്തുതയും നാം വിസ്മരിക്കരുതു്.

"കേരളേഷു നഭോലംഘി-
കേരഭൂരുഹചാരുഷു
അസ്തി കശ്ചിന്മഹാനഗ്ര-
ഹാരഃ 'കാലടി'നാമകഃ"

എന്നു രാജചൂഡാമണിദീക്ഷിതർ ശങ്കരാഭ്യുദയമഹാകാവ്യത്തിൽ വർണ്ണിക്കുന്ന ആലുവാപ്പുഴയുടെ തീരത്തിലുള്ള കാലടിഗ്രാമത്തിൽ ജനിച്ചു്, മുപ്പത്തിരണ്ടു വയസ്സിനുള്ളിൽ, മുപ്പത്തിരണ്ടു ജന്മംകൊണ്ടുപോലും മററുള്ള മഹാശയന്മാർക്കു സങ്കല്പലോകത്തിൽക്കൂടി സാധ്യമല്ലാത്ത അത്ഭുതകർമ്മങ്ങൾ അനുഷ്ഠിച്ചു്, വിമതസ്ഥന്മാരെ വിവാദത്തിൽ ജയിച്ചു്, സനാതനധർമ്മത്തെ ഹിമവൽസ്ഥിരമായി പുനഃസ്ഥാപനംചെയ്തു്, ഭാരതത്തിന്റെ നാലു ദിക്കോണങ്ങളിലും നാലുസന്ന്യാസാശ്രമങ്ങൾ പ്രതിഷ്ഠിച്ചു്, തന്റെ മാതൃഭൂമിയുടെ ഐക്യത്തേയും അവിഭാജ്യതയേയും സ്ഫടികസ്ഫുടമായി പ്രഖ്യാപനംചെയ്തു്, സർവ്വജ്ഞപീഠത്തെ അധിരോഹണംചെയ്ത ആ ലോകശങ്കരനായ ശങ്കരന്റെ നാമശ്രവണം ഒന്നുമാത്രം മതി കേരളീയർക്കു പൊതുവേയും നമ്പൂരിമാർക്കു പ്രത്യേകമായും ആത്മാഭിമാനം അതിന്റെ സമഞ്ജസമായ രൂപത്തിലും സമഗ്രമായ പരിമാണത്തിലും കൈവളർത്തുവാൻ.

ഉദ്ദണ്ഡശാസ്ത്രികളെക്കൊണ്ടു "സർവ്വോൽകൃഷ്ടാ ജഗതി വിദിതാഃ കേരളേഷു ദ്വിജേന്ദ്രാഃ" എന്നു മുക്തകണ്ഠമായി സമ്മതിപ്പിച്ചവരാണ് ഇന്നത്തെ നമ്പൂരിമാരുടെ പൂർവ്വപുരുഷന്മാർ.

"ദ്വൈതേ ലക്ഷദ്വയാധീതീ-
ഹ്യദ്വൈതേ ലക്ഷപാരഗഃ,
അദ്യാപി വിദ്യാലാഭായ
ജാഗർത്ത്യേവ ജരന്നപി"

എന്നും,

"ദശകൃത്വശ്രുതം ഭാഷ്യം
ശതകൃത്വശ്ച പാഠിതം;
ആവൃത്തയോ ന ഗണ്യന്തേ
ടീകാവാക്യപദീയയോഃ"

എന്നും അവർ തങ്ങളുടെ വിദ്യാവ്യസനിത്വത്തെപ്പററി ചെയ്ത പ്രസ്താവനകളിൽ അശേഷം അതിശയോക്തിസ്പർശമുണ്ടായിരുന്നില്ല. കൊല്ലം എട്ടാംശതകത്തിന്റെ ഉത്തരാർദ്ധത്തിൽ പെരിഞ്ചെല്ലൂർഗ്രാമക്കാരായ നമ്പൂരിമാരുടെ നില എന്തായിരുന്നു എന്നു ചെല്ലൂരനാഥോദയം ചമ്പുവിലുള്ള അധോലിഖിതമായ ദണ്ഡകത്തിൽനിന്നു വിശദമാകുന്നതാണ്.

"ഭൂമീസുരാദധതി സീമാതിവൃത്തമൊരു
ഭൂമാനമാമധുരഭീമാഃ;
പുകൾപെരിയ കൌമാ—രകവയസി മാമാ;



പാഴൂർ പടുതോൾ വിദ്വാൻ നമ്പൂതിരിപ്പാട്.



മഹാമഹോപാധ്യായൻ കിള്ളിമംഗലത്തു
നാരായണൻനമ്പൂതിരിപ്പാട്.



കൂടല്ലൂർ കുഞ്ചുണ്ണിനമ്പൂതിരിപ്പാട്.

മികവൊടൊരു മതിമഹിമ തടവി മുഹുരതി-
വിപുലമഖിലജനനയനചകോരസോമാഃ; (1)

സാവിത്രിയാമൊരു സവിത്രാം പിറന്നു പുന-
രാബദ്ധചാരുഗുരുസേവാഃ;
സവിതൃസമശോഭാഃ ശിവനിയതഭാവാഃ;
ദിവസമനുനിഗമമയജലധികളിലനുകലിത
പരമകിടിപരിവൃഢവിഭാവാഃ; (2)

സാഹിത്യതന്ത്രകൃതഗാഢക്രമാ, മഹിത
ഗാർഹസ്ഥ്യമാന്യചരിതാർത്ഥാഃ
സുകൃതഗണജൈത്രാ—സ്സുഖവിദിതശാസ്ത്രാഃ;
സുവിരചിതധരണിസുരവിബുധപിതൃപരിചരണ-
മുദിതതരശുഭതനയപൌത്രാഃ; (3)

പാലാഴിചാരിപുകൾമാലാമയം കലിത-
ലീലം പ്രപൂര്യ്യ ജഗദന്തേ—
പല വചനബന്ധേ—ഫലവിഭവമെന്തേ?—
നലമുടയധരണിസുരകുലപതികളവരതുല-
ഗുണഗരിമ തടവി വിജയന്തേ."

ശാസ്ത്രത്തിലെന്നപോലെതന്നെ ശസ്ത്രത്തിലും നമ്പൂരിമാർ വിദഗ്ദ്ധന്മാരായിരുന്നു എന്നു കാണിക്കുന്നതിനു പല ചരിത്രലക്ഷ്യങ്ങളുമുണ്ട്.

നമ്പൂരിമാരുടെ അധഃപതനം ആരംഭിച്ചതു കേരളത്തിന്റെ ആധിപത്യം ഇംഗ്ലീഷുകാർ കൈക്കലാക്കിയതിനുമേലാണെന്നുള്ളതിനു സംശയമില്ല. ക്ഷേത്രസങ്കേതങ്ങളിലും മററും അവൎക്കുണ്ടായിരുന്ന ആധികാരം അവരിൽനിന്നു നാട്ടുവാഴികൾ സ്വായത്തമാക്കി. നാട്ടിലെ വിദ്യാഭ്യാസസമ്പ്രദായത്തിനു സമൂലമായ ഒരു പരിവൎത്തനം ഉണ്ടാകുകയും സംസ്കൃതത്തെ ഇംഗ്ലീഷ് ക്രമേണ പുറംതള്ളി അതിന്റെ പീഠത്തിൽ പ്രവേശിച്ച് ഇരിപ്പുറപ്പിക്കുകയും ചെയ്തു. കാലം വരുത്തിയ ആ മാററമൊന്നും നമ്പൂരിമാർ കണ്ടില്ല; സുഖസ്വപ്നത്തിൽ ലയിച്ചിരുന്ന അവൎക്ക് അതു കാണ്മാനുള്ള കണ്ണു തുറന്നിരുന്നില്ല; അന്യസമുദായങ്ങൾ അവരെ മറികടന്നു മുന്നോട്ടു പോയി; സേവകാൎയ്യസിദ്ധികളും കാൎയ്യാകാൎയ്യവിചാരശൂന്യരുമായ അവർ അത്യന്തം പശ്ചാൽകൃതന്മാരുമായി. അൎത്ഥമില്ലാത്ത ആഭിജാത്യഭ്രമം മാത്രം അവരിൽ ഭൂതകാലത്തിന്റെ പ്രേതംപോലെ അവശേഷിച്ചു; ആ ബാധോപദ്രവത്തിനു വിധേയരായ അവർ അന്യരുടെ അപഹാസത്തിനു പാത്രീഭവിച്ചു. പുത്തനായി അവർ വല്ലതും പരിഷ്കാരത്തിന്റെ ചിഹ്നമായി നേടിയെങ്കിൽ അതു പൂൎവ്വാചരത്തോടു പൊതുവേയുള്ള ഒരു വെറുപ്പു മാത്രമായിരുന്നു. ആധുനികാചാരങ്ങളിൽ അനവദ്യങ്ങളായവ സ്വീകരിക്കുന്നതിനു വേണ്ട ഉൽക്കണ്ഠ അവരിൽ അങ്കുരിച്ചുമില്ല. അങ്ങനെ സംസ്കൃതത്തെ അവർ പരിത്യജിച്ചു; ഇംഗ്ലീഷിനെ അംഗീകരിച്ചുമില്ല. ഇല്ലത്തുനിന്നിറങ്ങി; അമ്മാത്തിലൊട്ട് എത്തിയതുമില്ല; എന്നു പറഞ്ഞതുപോലെ ഉഭയഭ്രഷ്ടമായിത്തീൎന്നു അവരുടെ ജീവിതചൎയ്യ.

ദയനീയമായ ആ അധഃപതനത്തിൽനിന്നു നമ്പൂരിസമുദായത്തെ സമുദ്ധരിക്കുന്നതിനാണ് യോഗക്ഷേമസഭ 1083-ൽ ആവിൎഭവിച്ചതു്. ആ സഭയുടെ നിയമാവലിയിൽ "നമ്പൂരിമാൎക്ക വിദ്യാഭ്യാസസംബന്ധമായും ധൎമ്മാചാരസംബന്ധമായും രാജനീതിസംബന്ധമായും ധനസംബന്ധമായുമുള്ള" അഭിവൃദ്ധിയെ ലക്ഷീകരിച്ചാണു് അതു സ്ഥാപിച്ചതെന്നു പ്രത്യേകം ചൂണ്ടിക്കാണിച്ചിരുന്നു. കന്യാകുമാരിമുതൽ കാഞ്ഞിരോട്ടുപുഴവരെയുള്ള കേരളഭൂമിയിൽ അങ്ങിങ്ങു ചിന്നിച്ചിതറിത്താമസിക്കുന്ന നമ്പൂരിമാരെ "ഒരു ചരടിലിണക്കിക്കോൎത്ത പുഷ്പങ്ങൾ" ആക്കി, അവരുടെ ഇടയിൽ സൎവ്വതോമുഖമായ സൌഭ്രാത്രം വളൎത്തി, ഏകയോഗക്ഷേമമെന്ന ആദൎശസ്ഥാനത്തിൽ അവരെ എത്തിക്കുന്നതിനു പ്രസ്തുതസഭ ആദ്യകാലത്തു പല പ്രകാരത്തിലും പ്രവൎത്തിച്ചു. 1084 വൃശ്ചികത്തിൽ മംഗളോദയം മാസിക ആരംഭിച്ചതിന്റെ ഉദ്ദേശവും അതുതന്നെയായിരുന്നു. പിന്നീട് ഉണ്ണിനമ്പൂതിരിമാസിക, യോഗക്ഷേമപത്രം എന്നീ സമുദായസേനകൾവഴിക്കും ആ ലക്ഷ്യപ്രാപ്തിക്ക് അനവധി ശ്രമങ്ങൾ അനുസ്യൂതമായി നടന്നു.

കഴിഞ്ഞ മുപ്പതിൽചില്വാനം കൊല്ലങ്ങൾക്കിടയിൽ, മേൽ നിൎദ്ദേശിച്ച പ്രവൎത്തനങ്ങളുടേയും മററും ഫലമായി നമ്പൂരിമാരുടെ ഇടയിൽ പരക്കെ ഒരു പ്രബുദ്ധതയും, കുറയെല്ലാം പുരോഗമനവും ഉണ്ടായിട്ടുണ്ടെന്നു സമ്മതിക്കാമെങ്കിലും അതുകൊണ്ടൊന്നും ഗണനീയമായ ചാരിതാൎത്ഥ്യം ആ സമുദായാംഗങ്ങൾക്കു് അവകാശപ്പെടുവാൻ നിൎവ്വാഹമുണ്ടെന്നു തോന്നുന്നില്ല. പ്രസ്ഥാനരേഖയ്ക്കും പ്രാപ്യസ്ഥാനത്തിനും തമ്മിലുള്ള ദൂരം ഇനിയും അത്ര വളരെ ഭീമമാണ്.

ഒന്നാമതായി നമ്പൂരിമാരുടെ ശ്രദ്ധ കേന്ദ്രീഭവിക്കേണ്ടതു കാലോചിതമായ വിദ്യാഭ്യാസത്തിലാകുന്നു. എന്താണ് അവരെസ്സംബന്ധിച്ചിടത്തോളം കാലാനുകൂലമെന്നു പറയാവുന്ന അദ്ധ്യയനക്രമം? മംഗളോദയം മാസികയിൽ കുറെക്കാലത്തേക്കു നമ്പൂരിമാർ ഇംഗ്ലീഷു പഠിക്കാമോ പാടില്ലയോ എന്ന വിഷയം വലിയ വാദപ്രതിവാദങ്ങൾക്കു് അവസരം നല്കി. ഇന്നത്തെ യുവാക്കന്മാൎക്കു് ആ വിഷയത്തിനും അമ്മയെത്തല്ലുന്നതിനും തമ്മിൽ യാതൊരു വ്യത്യാസവും തോന്നുന്നതല്ല; ഇംഗ്ലീഷ് പഠിക്കേണ്ടതു് അത്രമാത്രം അപരിത്യാജ്യമാണ്; അങ്ങനെയിരിക്കെ ഏതു ന്യായങ്ങളെ ആശ്രയിച്ചാണു് അതു പാടില്ലെന്നു് ആരെങ്കിലും സമ്മതിക്കാവുന്നതു് എന്ന് ആധുനികന്മാർ ചോദിച്ചുപോകുന്നതിൽ അസാംഗത്യമൊന്നുമില്ല. എന്നാൽ മാമൂൽ കടക്കുക എന്നുള്ളതു മല കടക്കുന്നതിനേക്കാൾ വിഷമമാണ്. 1047 ചിങ്ങം 27-ാംനു- കൂപ്പിട്ട ഒരു നോട്ടീസിൽ സൎവ്വതന്ത്രസ്വതന്ത്രനായ കൂടല്ലൂർ കുഞ്ചുണ്ണിനമ്പൂരിപ്പാടുപോലും നമ്പൂരിമാൎക്കു് ഇംഗ്ലീഷ് വിദ്യാഭ്യാസം ഒഴിച്ചുകൂടാത്തതാണെന്നുള്ള പക്ഷക്കാരനായിരുന്നു എന്നു കാണുന്നത് അദ്ദേഹത്തിന്റെ കുശാഗ്രബുദ്ധിക്കും ആപാപോദപാപകുശലതയ്ക്കും നിദൎശനമായി പരിലസിക്കുന്നു. ഇതരസമുദായങ്ങളുടെ എന്നപോലെ നമ്പൂരിമാരുടേയും യോഗക്ഷേമത്തിന് അത്യന്താപേക്ഷിതമാണ്

രാജകീയഭാഷാഭ്യസനം; വിദ്യയാണ് അഭ്യുദയസൌധത്തിൻെറ മൂലസ്തംഭം; ആ വിദ്യ സമ്പൂൎണ്ണമായും, കാൎയ്യക്ഷമമായും, സൎവ്വസമ്മതമായുമുള്ള രീതിയിൽ സമ്പാദിക്കണമെങ്കിൽ ഇംഗ്ലീഷിനെ ശരണംപ്രാപിക്കാതെ നിവൃത്തിയില്ല. പുരുഷന്മാർ തങ്ങളെ മാത്രമല്ല, സ്ത്രീകളേയും ആ ഭാഷ അഭ്യസിപ്പിക്കണം. അന്തൎജ്ജനങ്ങളിൽനിന്നു മറക്കുടയും, ഓട്ടുവളയും മററും ഇനിയും പറപറന്നുകഴിഞ്ഞിട്ടില്ലെങ്കിൽ അവയെല്ലാം ഒന്നടങ്കം അയിത്തം കല്പിക്കേണ്ട കാലം ആസന്നമെന്നു പറഞ്ഞാൽ പോരാ, അതിക്രാന്തമായിരിയ്ക്കുന്നുവെന്ന് ആ സമുദായത്തിലെ സകലപുരുഷന്മാരും അറിയേണ്ടതാണ്. യാതൊരു സമുദായത്തിൽ സ്ത്രീ പുരുഷൻെറ അടിമയായി, അശരണയായി, അപരിഷ്കൃതയായി, അലബ്ധവിദ്യയായി, അസൂൎയ്യംപശ്യയായി, അടുക്കളയിലും അന്ധവിശ്വാസഗൎത്തത്തിലും ആണ്ടുകിടക്കുന്നുവോ, ആ സമുദായത്തിന് ഉൽഗതി എന്നൊന്ന് ഒരുകാലത്തും ഉണ്ടാകുന്നതല്ല; സരസ്വതീകാന്തനായ ചതുൎമ്മുഖനോ, മംഗലദേവതാവല്ലഭനായ മഹാവിഷ്ണുവോ, പാൎവ്വതീവാമഭാഗനായ പരമേശ്വരനോ അതിനെ കടാക്ഷിക്കുവാൻ അവരുടെ പ്രേയസിമാർ അനുവദിക്കുന്നതല്ല. അതുകൊണ്ട് ആംഗലഭാഷാഭ്യസനത്തിനാകട്ടെ നമ്പൂരിമാരുടെ ഐദംപ്രാഥമ്യേന ഉള്ള ശ്രമം.

എന്നാൽ അത്രമാത്രംകൊണ്ട് അവരുടെ വിദ്യാഭ്യാസം പൂൎണ്ണമാകുന്നതല്ല. അവർ തലമറന്ന് എണ്ണതേയ്ക്കരുത്. നാട്ടു മറന്നാലും മൂട്ടമറക്കരുത്. സംസ്കൃതഭാഷ മൃതമാണെന്നും അതു പഠിക്കുന്നതു പഴഞ്ചൻ മനസ്ഥിതിയുടെ പരിപാലനത്തിനു മാത്രമേ ഉതകൂ എന്നും ചില സ്വയംധീരന്മാരായ പണ്ഡിതമന്യന്മാർ അവൎക്കു ദുരുപദേശം നല്കി എന്നു വരാൻ പാടില്ലായ്കയില്ല; കാലം ഇന്ന് അങ്ങനെയുള്ളതാണ്. പക്ഷേ അവൎക്ക് ഇഹാമുത്രസുഖപ്രദമായ ജീവിതമേതാണെന്ന് അവർതന്നെ ആലോചിച്ചു നിശ്ചയിക്കണം. ഓരോ ഹിന്ദുവും സംസ്കൃതം നിബന്ധിതമായി പഠിക്കേണ്ട ഒരു ഭാഷയെന്നാണ് എൻെറ നിഷ്കൃഷ്ടമായ അഭിപ്രായം; നമ്പൂതിരിമാർ ഏതായാലും ആ ഭാഷ പഠിക്കേണ്ടതുതന്നെയാണെന്നു ഞാൻ ഊന്നിയുറപ്പിച്ച് ഒന്നുപോലെ നൂറുതവണ ഉത്തരവാദബോധത്തോടുകൂടി അവരെ ഉൽബോധിപ്പിച്ചുകൊള്ളട്ടെ. നമ്പൂതിരിമാൎക്ക് അടുത്ത കാലംവരെയുണ്ടായ മേന്മയുടെ അടിസ്ഥാനം സംസ്കൃതഭാഷാജ്ഞാനമാണ്. നാലുപുരുഷാൎത്ഥങ്ങളിൽ അൎത്ഥമൊഴിച്ചു മററു മൂന്നും ഇക്കാലത്തും ആ ഭാഷയിലെ ഗ്രന്ഥങ്ങൾ പരിശീലിച്ചാൽ നേടാവുന്നതുതന്നെ.

പിന്നെ ബ്രാഹ്മണൎക്കു പരമ്പരാഗതമായി പാലിക്കേണ്ട ചില ധൎമ്മസേതുക്കളുണ്ട്; അവയെ അവർ ഏതു ക്ലേശം സഹിച്ചും ഏതു ത്യാഗത്തിനു സന്നദ്ധരായും പാലിച്ചേ കഴിയൂ. അതു ലോകസംഗ്രഹത്തിനു തികച്ചും ആവശ്യമാണ്. ഇന്നു ബ്രാഹ്മണരെ പരിഹസിക്കുന്ന ചില ഇതരസമുദായാംഗങ്ങൾ ഇല്ലെന്നില്ല; എന്നാൽ അവൎക്കും—ലോകത്തിൽ ആൎക്കുംതന്നെ—യഥാൎത്ഥമായ ബ്രാഹ്മണ്യത്തെപ്പററി ആക്ഷേപമില്ല. ആ ബ്രാഹ്മണ്യം അനേകം സൽഗുണങ്ങളുടേയും സദാചാരങ്ങളുടേയും സമാഹാരമാണ്. "കാമരാഗാദിദോഷരഹിതഃ, ശമദമാദിസമ്പന്നോ, ഭാവമാത്സൎയ്യതൃഷ്ണാശാമോഹാദിരഹിതോ, ദംഭാഹങ്കാരാദിഭിരസ്പൃഷ്ടചേതാ വൎത്തതെ; ഏവമുക്തലക്ഷണോ യസ്സ ഏവ ബ്രാഹ്മണഃ" എന്ന വജ്രസൂചികോപനിഷത്തിലെ ബ്രാഹ്മണശബ്ദനിൎവ്വചനത്തിൽ വൈമത്യം തോന്നുന്നവർ ആരുണ്ട്? സൂക്ഷ്മേക്ഷികയിൽ പശുധൎമ്മചാരികളായ അപൂൎവ്വം ചില ചാൎവ്വാകന്മാൎക്കല്ലാതെ മററാൎക്കെങ്കിലും തോന്നുമോ? ഒരിക്കലുമില്ല. സൎവ്വലക്ഷണസമ്പന്നനായ ഒരു ഉത്തമബ്രാഹ്മണനാണ് മഹാത്മാഗാന്ധി; അദ്ദേഹം വൈശ്യനല്ല. അങ്ങിനെ എല്ലാ ജാതികളിലുമുണ്ട് എല്ലാ ജാതികളും. യാതൊരു സമുദായത്തേയും അതു സ്വയംതിരോധാനത്തിനു സന്നദ്ധമായില്ലെങ്കിൽ ആൎക്കും നശിപ്പിക്കുവാൻ സാധിക്കുകയില്ല. ആ സന്നദ്ധത ഉന്മത്തൻെറ ആത്മഹത്യോദ്യമമാണ്. അത് ഒരു സമുദായവും ചെയ്യരുത്.

ഭാഷാസാഹിത്യത്തെ സംബന്ധിച്ചു പറയുകയാണെങ്കിൽ നമ്പൂതിരിമാർ തങ്ങളെ വിട്ടു കുറെക്കാലമായി അകന്നിരിക്കുന്ന പ്രാചീനപദവി തികച്ചും വീണ്ടെടുക്കേണ്ടതുണ്ട്. സി. എസ്. സുബ്രഹ്മണ്യൻപോററി എം. ഏ., പണ്ഡിതർ ഈ. വി. രാമൻനമ്പൂതിരി, പിലാക്കുടി മധുസൂദനൻഭട്ടതിരി, മഠത്തിൽ ശ്രീധരൻനമ്പൂതിരി, വെബ്ലിയസ്സ് ലക്ഷ്മണൻനമ്പൂതിരിപ്പാട്, നടുവത്തുശങ്കരൻനമ്പൂതിരി* ഇങ്ങിനെ അപൂൎവ്വം ചിലർഅവരുടെ ഇടയിൽ പ്രാക്കാലമഹിമ പരിപാലിക്കുന്നില്ലെന്നില്ല. സൎവ്വോപരി ശ്രീമതി ലളിതാംബിക അന്തൎജ്ജനത്തിൻെറ ബഹുമുഖമായ സാഹിതീവ്യവസായം എന്നെ ആശ്ചൎയ്യപരതന്ത്രനും ആനന്ദബാഷ്പാഭിഷിക്തനുമാക്കിത്തീൎത്തിട്ടുണ്ട്; തീൎക്കുന്നുമുണ്ട്. പക്ഷേ ഇവരെക്കൊണ്ടുമാത്രം പ്രസ്തുത സമുദായത്തിന് അലംഭാവം വരാൻ പാടുള്ളതല്ല. ഇനിയും കുറെ കാക്കശ്ശേരി ഭട്ടതിരിമാരും, ലളിതാംബിക അന്തൎജ്ജനങ്ങളും അവരുടെ ഇടയിൽ ജനിച്ച്, തങ്ങളുടെ സൂക്തിരത്നങ്ങളെക്കൊണ്ടു കൈരളിയെ അലങ്കരിച്ച്, സാഹിത്യസദസ്സിൽ തങ്ങൾക്ക് അവകാശമുള്ള പണക്കിഴി മുഴുവൻ വാങ്ങി സ്വസമുദായത്തെ അതിൻെറ പഴയ കീൎത്തിപീഠത്തിൽ അചിരേണ വീണ്ടും ഉപവേശിപ്പിയ്ക്കുമാറാകട്ടെ.

നമ്പൂതിരിമാരുടെ അഭ്യുദയനിശ്രേയസങ്ങളെ അധികരിച്ച് ഇനിയും അനേകം വിഷയങ്ങളെപ്പററി പ്രതിപാദിക്കുവാനുണ്ടെങ്കിലും ഈ ഉപന്യാസം ഇതിലധികം ദീൎഘിപ്പിക്കുന്നില്ല. യോഗക്ഷേമപത്രത്തിൻെറ രജതജൂബിലി ആഘോഷിക്കണമെന്ന് അതിൻെറ ഭാരവാഹികൾ നിശ്ചയിച്ചതു സമുചിതമായി. ദേഹളീദീപികയുടെ എന്നപോലെ ഈ ആഘോഷത്തിൻെറ സാന്നിദ്ധ്യത്തിൽ നിന്നുകൊണ്ടു ഭൂതകാലത്തെ ഭാവികാലവുമായി തുലനംചെയ്തുനോക്കിയാൽ അവർ തങ്ങളെക്കൊണ്ടു സാധിച്ചിട്ടുള്ളതു പരമാണുപ്രായമാണെന്നും സാധിക്കുവാൻ അവശേഷിക്കുന്നതു പൎവ്വതപ്രായമാണെന്നും മനസ്സിലാക്കി, അതിനു തക്കവണ്ണം തങ്ങളുടെ പ്രവൎത്തനം പൂൎവ്വാധികം ഊൎജ്ജസ്വലമാക്കാതെയിരിക്കുകയില്ല. ആ കൃത്യാനുഷ്ഠാനത്തിൽ അവരുടെ ബാഹുക്കൾക്കു സ്വസമുദായത്തിലെ ഓരോ അംഗത്തിൻെറയും ത്യാഗസമ്പന്നമായ സാഹായ്യംകൊണ്ടു ബലവീൎയ്യങ്ങൾ വൎദ്ധിക്കട്ടെ.

ഉള്ളൂർ

* ഇദ്ദേഹം ഇപ്പോൾ ദിവംഗതനായിരിയ്ക്കുന്നു. (യോ. പ.)



വരവൂർ കപ്പിളിങ്ങാട്ടു നീലകണ്ഠൻഭട്ടതിരിപ്പാട്
1037_ൽ ജനനം
ജ്യോതിഷത്തിൽ അപാരപണ്ഡിതൻ.



താക്കികതിലകൻ വിദ്വാൻ മാന്തട്ട.
(മാന്തട്ട ശാസ്ത്രശർമ്മൻനമ്പൂതിരി) 1052_ൽ ജനനം.
തക്കശാസ്ത്രത്തിൽ അതിനിപുണൻ
ജ്യോതിഷം, വ്യാകരണം മുതലായ ശാസ്ത്രങ്ങളിലും.



കുട്ടഞ്ചേരി മനമൂസ്സ്.



മൂത്തേടം ഓത്തൻ
(മൂത്തേടത്തു പുരുഷോത്തമൻനമ്പൂതിരി) 1044_ൽ ജനനം.
ഋഗ്വേദവിഷയത്തിൽ അഗാധപണ്ഡിതൻ
ഹൈന്ദവസിദ്ധാന്തങ്ങളുടെ ആന്തരസാരജ്ഞൻ.

# വൃദ്ധ

വടിയും കുത്തിക്കുത്തി
മുററത്തേയ്ക്കിറങ്ങിച്ചെ-
ന്നടി വെച്ചുപോം വൃദ്ധ
വിളിച്ചാൽ വണക്കത്തിൽ:

"മകനേ,"—പറമ്പിന്റെ-
യുടമക്കാരൻ മുററ-
ത്തകലെയിരിയ്ക്കയാം
മുറുക്കാൻപൊതി നീത്തി.

ഒരു മാവൊ,രു മാവു
മാത്രമുണ്ടാ മണ്ണിടി-
ന്നരുകിൽപ്പറമ്പിന്റെ
തണലും മുതലുമായ്.

അക്കണക്കൊരിക്കലും
പൂത്തതായറിവില-
ച്ചക്കരമാവാ, മാവും
വെട്ടിയ്ക്കാനത്രേ ഭാവം.

രണ്ടുകൊല്ലത്തെപ്പാട്ടം
തീരണം; വിററിടാനെ-
ന്നുണ്ടു വൃദ്ധയ്ക്കാ വീട്ടിൽ-
പ്പിച്ചപ്പാളയല്ലാതെ?

പോയ കന്നിയിലാണാ-
പ്പാവത്തിൻ കണ്ടാൽബ്ഭേദ-
മായ പൊന്മകളപ-
സ്മാരത്താൽ മൃതയായി.

ഒററുകാരനാം ക്രൂര-
ദാരിദ്ര്യം ചാരിത്രത്തെ
വിററുതിന്നാനാസ്സാധ്യ-
പ്പെണ്ണിനൊട്ടതു നിന്നു.

ആയവളിരുന്നപ്പോൾ
വൃദ്ധയ്ക്കു നാമം ചൊല്ലി-
പ്പായയിൽക്കൂടാം പുറ-
ത്തൊന്നുമന്നറിയേണ്ട.

ആ മകൾക്കൊരു കൊച്ചു-
മകനുണ്ടവൻ ജന്മി-
യാമയാളുടെ തനി-
ച്ഛായയാണെന്തോമൂലം.

ആളുകളവനെയെ-
ങ്ങാനുമേ കണ്ടാൽ ചൊല്ലും
പൂളുവച്ചോരോന്ന,വൻ
തലയും കുനിച്ചോടും.

ഇല്ലവന്നുടമസ്ഥ-
നായൊരാൾ; കശുമാവിൻ-
ചില്ലമേലണ്ണാനോടു
ചിലച്ചങ്ങനെ കൂടും.

"മകനേ," രണ്ടാമതും
വിളിയ്ക്കെ മുള്ളാൽക്കാതി-
ന്നകമേ കോറുംപോലെ-
യുള്ളൊരസപരസത്തിൽ

പുരികം ചുളിച്ചൊന്നു
നീട്ടത്തിൽത്തുപ്പിക്കൊണ്ടി-
ത്തിരി ഗൌരവത്തോടേ
തിരിഞ്ഞാൻ പണക്കാരൻ.

"മകനേ, മറിച്ചെന്നും
തോന്നരുതാ മാവെന്റെ
വകയായ് നിന്നാൽക്കൊള്ളാം,
ഞാൻ ചത്താൽ ചുടാൻ മാത്രം."

ചില്ലകളിറക്കുവാൻ
കാച്ചിച്ച കൈക്കോടാലി
നല്ലപോൽക്കല്ലിൽത്തേച്ചു
മൂച്ചനോക്കുമാശാരി,

നിന്നടിക്കിൽ നിന്നത്ഥ-
ഗഭമാം ചിരി ചുണ്ടിൽ
വന്നതു തുടച്ചൊന്നു
ചുമയ്ക്കമാത്രം ചെയ്തു.

"എന്മകളവളിരു-
ന്നെങ്കിൽ —" നിത്തിനാൾ വൃദ്ധ,
ചിമ്മിടും മിഴിയിൽനി-
ന്നടന്തു തീയിൻതുള്ളി.

"പോ, തള്ളേ! പഴമ്പുരാ-
ണങ്ങളും കൊണ്ടോ;-പ്പെണ്ണിൻ-
പ്രേതമീ വരാനുള്ള
പാട്ടം തന്നടയ്ക്കുമോ?

ചേതമുണ്ടെനിയ്ക്കെന്റെ
മുതൽ പോയാലീ മാവിൻ-
കാതൽകൊണ്ടെനിയ്ക്കൊരു
കേവഞ്ചി പണിയണം,"

പാതി പുച്ഛത്തിൽ,പ്പാതി-
കോപത്തിലേവം ജന്മി-
യോതിനാൻ; മരവിച്ചു-
നിന്നുപോയ് മാവുംകൂടി!

ജി. ശങ്കരക്കുറുപ്പ്.

# നമ്പൂതിരിമാരും കേരളവും

I

## നമ്പൂതിരിമാരുടെ ആഗമനം

കേരളത്തിൽ ഇപ്പോൾ വസിക്കുന്ന ബ്രാഹ്മണരെ, അവർ സംസാരിച്ചുവരുന്ന ഭാഷയനുസരിച്ച് തമിഴ്ബ്രാഹ്മണരെന്നും മലയാളബ്രാഹ്മണരെന്നും മുഖ്യമായി രണ്ടു തരക്കാരായി വിഭജിക്കാം. മലയാളബ്രാഹ്മണരിൽ ഉൾപ്പെടുന്നവരാണ് നമ്പൂതിരിമാർ. എല്ലാ ബ്രാഹ്മണരും ഒരുപോലെ ആദ്യത്തെ മൂന്നു വേദങ്ങളിൽ ഒന്നു അദ്ധ്യയനംചെയ്യുന്നവരും അല്ലെങ്കിലും ചെയ്യേണ്ടവരും (അഥർവവേദം അദ്ധ്യയനംചെയ്യുന്നവരെ ഇപ്പോൾ ഉത്തരഇന്ത്യയിൽ മാത്രമേ കണ്ടുവരുന്നുള്ളു), അത്രി, അംഗിരസൻ, കാശ്യപൻ, ഭാർഗ്ഗവൻ, മുതലായ ഋഷിശ്രേഷ്ഠന്മാരുടെ ഗോത്രക്കാരും, ആശ്വലായനൻ, ബോധായനൻ, കൌശീതകൻ, ആപസ്തംബൻ മുതലായവരുടെ ഗൃഹ്യസൂത്രങ്ങളിൽ ഒന്നിനെ അനുഷ്ഠിച്ചുവരുന്നവരും മനുഷ്യശാസ്ത്രജ്ഞന്മാരാൽ (Authropologists) ആര്യന്മാരായി ഗണിക്കപ്പെട്ടുവരുന്നവരും ആകുന്നു.

ആര്യന്മാരുടെ പൂർവചരിത്രത്തെപ്പററി പല അഭിപ്രായങ്ങൾ ഉണ്ടെങ്കിലും ഭൂരിപക്ഷം ചരിത്രകാരന്മാരുടേയും അഭിപ്രായം ഇവർ യൂറോപ്പിൽ ഉള്ള ബൊഹീമിയൻ(Bohemian) പീഠഭൂമിയിൽനിന്നു വന്നവരെന്നാണ്. ജനബാഹുല്യം, ആഹാരദൌർല്ലഭ്യം മുതലായ പല കാരണങ്ങൾകൊണ്ട് ഓരോ 'ജന'വും (Tribe) അതാതിൻെറ രാജാവിൻേറയും മൂപ്പന്മാരുടേയും നേതൃത്വത്തിൽ, ആബാലവൃദ്ധം സ്ത്രീപുരുഷന്മാർ ഉൾപ്പെടെ സകലസാമാനങ്ങളോടുകൂടി, മുമ്പുള്ളവരെ പിമ്പുള്ളവർ മുന്നോട്ടു തള്ളിയുംകൊണ്ട്, ഏഷ്യാ മൈനർ (Asia Minor) കടന്ന്, കരിങ്കടലോ (Black Sea) രത്തിൽക്കൂടി വന്ന് ഐറാണിൽ (Iran) എത്തി, അവിടെനിന്നു പിന്നേയും കിഴക്കോട്ടുവെച്ച്, അഫ്ഘാനിസ്ഥാനിൽ (Afghanistan)ക്കൂടി ഇന്ത്യയിൽ പ്രവേശിച്ച്, ഉത്തരഇന്ത്യൻപരപ്പിൽ സിന്ധു, യമുന, ഗംഗ എന്നീ നദീതീരങ്ങളിൽ വന്ന്, ഒടുവിൽ താമസം ഉറപ്പിച്ചു.

ഇവക്കുമുമ്പ് ഈ പ്രദേശങ്ങളിൽ വസിച്ചിരുന്നവർ ആകൃതിയിലും പ്രകൃതിയിലും ഭാഷയിലും ആചാരത്തിലും ഈ വന്ന ആര്യന്മാരിൽനിന്ന് എത്രയോ വ്യത്യാസപ്പെട്ടവരായിരുന്നു. "ദസ്യുഃ"(കറുത്തവൻ), "അനാസഃ" (മൂക്കില്ലാത്തവൻ), "അനഗ്നിഃ" (അഗ്നിയില്ലാത്തവൻ), "ശിശ്നദേവഃ" (ലിംഗത്തെ ആരാധിക്കുന്നവൻ) എന്നും മററുമാണ് ഋഗ്വേദത്തിൽ ഇവരെ വിളിച്ചുകാണുന്നത്. ഇവർ വലിയ രണശൂരന്മാരായിരുന്നുവെങ്കിലും ആര്യന്മാർ ഇവരെ ഒട്ടുമുക്കാലും ഒടുക്കി. അതുനിമിത്തം അവരുടെ ഭാഷകൾതന്നെ മാഞ്ഞുപോയി. ആര്യന്മാർ കുടിയേറിപ്പാർത്ത ദേശങ്ങൾ പഴയ പേരുകൾ എല്ലാം പോയി അതാതു് 'ജന' (Tribe) ത്തിൻെറ പേരുകൊണ്ടുതന്നെ വിളിക്കപ്പെടുവാൻ തുടങ്ങി. ഇങ്ങിനെയാണ് 'മത്സ്യം' 'പാഞ്ചാലം' 'കോസലം' 'വിദേഹം' എന്നീ വിഭാഗങ്ങൾ ഉണ്ടായത്. ഉത്തരഇന്ത്യ ആര്യാവർത്തമായിത്തീർന്നു.

ഹിന്ദുസ്ഥാനം ആര്യന്മാരുടെ കൈവശം വന്നതോടുകൂടി അവരുടെ ഭൂദാഹത്തിന്നു ശമനം വന്നു. എല്ലാ 'ജന'ങ്ങൾക്കും വേണ്ടത്ര നാടുകൾ ലഭിച്ചു. നാടില്ലാതെ അലഞ്ഞുനടക്കുന്ന 'ജന'ങ്ങൾ ഒന്നും ഉണ്ടായിരുന്നില്ല. കാലക്രമേണ ഹിന്ദുസ്ഥാനത്തിൽ കാടു നാടാക്കി ആര്യന്മാർ കൃഷിയുംകൈത്തൊഴിലുകളും ആരംഭിച്ചു.

എന്നാൽ ഋഷികൾ അവരവരുടെ ശിഷ്യന്മാരോടുകൂടി തപസ്സിന്നായും മററും നാലുഭാഗമുണ്ടായിരുന്നതും വെട്ടിതെളിയിച്ചിട്ടില്ലാത്തതുമായ കാടുകളിൽ കടന്നു നദീതീരങ്ങളിൽ ആശ്രമങ്ങൾ നിർമ്മിച്ച് ആര്യസംസ്കാരത്തെ ആര്യാവർത്തത്തിൽനിന്ന് ദക്ഷിണഖണ്ഡത്തിലേക്കും (തെക്കേഇന്ത്യയിലേക്കും) വ്യാപിപ്പിച്ചുതുടങ്ങി. അഗസ്ത്യൻ വിന്ധ്യാചലം കടന്ന് ഗോദാവരീതീരത്തിൽ വന്നു. വിശ്വാമിത്രൻെറ പുത്രന്മാർ ആന്ധ്രം, കലിംഗം എന്നീ രാജ്യങ്ങളിൽ വൈദികമതത്തെ സ്ഥാപിച്ചു. ഇവരുടെ വഴിക്ക് അനേകം ബ്രാഹ്മണശ്രേഷ്ഠന്മാർ ചോഴമണ്ഡലത്തിലും പാണ്ഡിമണ്ഡലത്തിലും വന്ന് ചെങ്കോട്ടയിൽക്കൂടിയും പാലക്കാട്ടു തുറസ്സിൽക്കൂടിയും ഒടുവിൽ കേരളത്തിലും എത്തി.

ഈ 'തമിഴ്ബ്രാഹ്മണർ' കേരളത്തിൽ പ്രവേശിക്കുന്നതിന്ന് എത്രയോമുമ്പ് ഗോകർണ്ണംവഴിക്ക് വടക്കുനിന്നു ബ്രാഹ്മണർ കേരളത്തിൽ വന്നുകഴിഞ്ഞിരിക്കുന്നു. ഭൃഗു തൻെറ ശിഷ്യന്മാരോടുകൂടി പടിഞ്ഞാറൻകടൽത്തീരത്ത് ഭൃഗുകച്ഛ(Broach)ത്തെ സ്ഥാപിച്ചു. ഭൃഗുവിൻെറ പൌത്രനായ ജമദഗ്നി നർമ്മദാതീരത്തിൽ ഹേഹയത്തിൽ ആശ്രമം നിർമ്മിച്ചു. ഹേഹയരാജാവായ കാർത്തവീര്യൻ ജമദഗ്നിയെ വധിച്ച് ഋഷിശ്രേഷ്ഠൻെറ കാമധേനുവിനെ (പത്നിയെ എന്നും ഒരു അഭിപ്രായമുണ്ട്.) കവർന്നുകൊണ്ടുപോവുകയാൽ ജമദഗ്നിപുത്രനായ പരശുരാമൻ ക്ഷത്രിയരോട് 'ഇരുപത്തൊന്നു' പ്രാവശ്യം പടവെട്ടുകയും ഗോകർണ്ണമുൾപ്പെടെ ദക്ഷിണഖണ്ഡത്തിൽ ബ്രാഹ്മണരുടെ പ്രാബല്യത്തെ സ്ഥാപിച്ച്, പശ്ചിമഘട്ടം കടന്നു ഗോകർണ്ണത്തിൽക്കൂടി കേരളത്തിലേക്കു വന്ന്, മഹേന്ദ്രഗിരിയിൽ എത്തി, തൻെറ സഞ്ചാരങ്ങളെ നിർത്തി തപസ്സുചെയ്യുവാനാരംഭിക്കുകയും ചെയ്തു. മാർഗ്ഗമദ്ധ്യേ അദ്ദേഹം അനേകം ദേവാലയങ്ങളെ പ്രതിഷ്ഠിച്ചു. ഇവയെയാണ് 'പരശുരാമപ്രതിഷ്ഠകൾ' എന്നു നാം പറഞ്ഞുവരുന്നത്. അവ ഏതെല്ലാമാണെന്നു ഭാവിഗവേഷണംകൊണ്ടു തീർച്ചപ്പെടുത്തേണ്ടതാണ്. അദ്ദേഹത്തിൻെറ അനുയായികളും ഈ ദേവാലയങ്ങളിൽ പൂജയ്ക്കും

മററും വന്നവരും ആണ് നമ്പൂതിരിമാരുടെ പൂർവികന്മാർ. ഇങ്ങിനെ വന്നു താമസിച്ചവരെല്ലാം ഭാർഗ്ഗവഗോത്രക്കാരായിരുന്നുവോ എന്നതു സംശയമാണ്. എങ്കിലും ഭാർഗ്ഗവഗോത്രക്കാരാണ് ആദ്യമായി കേരളം ചവിട്ടിയതു് എന്നു പറയാം.

വിശ്വാമിത്രൻ, പരശുരാമൻ, ദാശരഥിരാമൻ ഇവരെല്ലാം ക്രിസ്തുവിന്നു് ഒരായിരം വർഷങ്ങൾ എങ്കിലും മുമ്പ് ഉണ്ടായിരുന്നവരാണെന്നു ചരിത്രകാരന്മാർ പറയുന്നു. കാമകോടിപീഠത്തിൽനിന്നു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള 'ശങ്കരവിജയ'ത്തിൽ ക്രി. മു. 509-ലാണ് ശങ്കരാചാര്യരുടെ അവതാരം എന്നു പറഞ്ഞുകാണുന്നു. ഇതു ശരിയാണെങ്കിൽ നമ്പൂതിരിമാർക്കു് കേരളത്തിൽ എത്ര പഴക്കമുണ്ടെന്നു് അനുമാനിക്കാം. സർവസ്വദാനം എന്ന ദത്തു് പണ്ടു് എല്ലാ ബ്രാഹ്മണരുടെ ഇടയിലും നടപ്പുണ്ടായിരുന്നു. ഇപ്പോൾ അതു നമ്പൂതിരിമാരുടെ ഇടയിൽ മാത്രമേ നടപ്പുള്ളു. അതുകൊണ്ടു് ഇതരബ്രാഹ്മണരുടെ ഇടയിൽനിന്നു് ഇതു മാഞ്ഞുപോകുന്നതിന്നു് എത്രയോ മുമ്പു നമ്പൂതിരിമാർ അവരെ വിട്ടു്, മല കടന്നു്, മലയാളത്തിൽ പ്രവേശിച്ചിരിക്കണം എന്നു് അനുമാനിക്കാം. ഇതു നമ്പൂതിരിമാർ ഇവിടെ വന്ന കാലത്തെ നിർണ്ണയിക്കുവാൻ സഹായിക്കുന്നതാണ്.

## II

## നമ്പൂതിരിമാരും തമിഴ്ബ്രാഹ്മണരും

ഉത്തരഇന്ത്യയിലെ അഹിച്ഛത്രത്തിൽനിന്നു വന്നവരാണ് നമ്പൂതിരിമാർ എന്ന ഐതിഹ്യം തീരേ അടിസ്ഥാനരഹിതമായിട്ടുള്ളതാണെന്നു പറയുവാൻ തരമില്ല. ചരിത്രദൃഷ്ട്യാ നോക്കുമ്പോൾ നമ്പൂതിരിമാർ, സംസ്കൃതത്തിൽ 'അഹിച്ഛത്രം' എന്ന അർത്ഥമുള്ളതും കർണ്ണാടകഭാഷയിൽ 'ഹൈഗാ' എന്നു വിളിച്ചുവരുന്നതും ആയ ഗോകർണ്ണത്തുനിന്നും പരിസരപ്രദേശങ്ങളിൽനിന്നും വന്നവരാണെന്നു കാണുന്നു. അന്യരാജ്യങ്ങളുടെ ചരിത്രത്തെ (Comparative History) താരതമ്യപ്പെടുത്തി നോക്കുമ്പോൾ ഈ തെക്കൻഅഹിച്ഛത്രംതന്നെ വടക്കൻ അഹിച്ഛത്രത്തിൽനിന്നു ബ്രാഹ്മണർ വന്നു താമസിക്കുകയാൽ ഉണ്ടായതാണെന്നു പറയാം.

ഇതു് എങ്ങിനെയായാലും നമ്പൂതിരിമാർ കേരളത്തിലെ ആദിമനിവാസികൾ അല്ല. അവരുടെ ഗ്രാമങ്ങളുടേയും ഇല്ലങ്ങളുടേയും പേരുകൾ ഒട്ടുമുക്കാലും ദ്രാവിഡമാണ്. അതുകൊണ്ടു നമ്പൂതിരിമാർ വന്നപ്പോൾ ഇവിടെ ദ്രാവിഡർ ഉണ്ടായിരുന്നുവെന്നും ഇവർ ഓരോ സ്ഥലത്തിന്നു കൊടുത്തിട്ടുള്ള പേരുകൾ നമ്പൂതിരിമാർ സ്വീകരിച്ചുവെന്നും സ്പഷ്ടമാകുന്നു.

ക്രി. മു. 326-ൽ മഹാനായ അലക്സാന്തരാൽ സിന്ധുനദീതീരത്തിൽവെച്ചു തോല്പിക്കപ്പെട്ടു, അവിടെനിന്നു് ഓടിവന്ന 'ബ്രാഹ്മണർ' (Brachmanoi) ആണ് നമ്പൂതിരിമാരുടെ പൂർവികന്മാർ എന്നു് ഇപ്പോൾ ചിലർ ഒരു വാദം പുറപ്പെടുവിച്ചിട്ടുണ്ടു്. അതും ശരിയല്ല. ഒരു വർഗ്ഗക്കാർ ഒരു കൂട്ടമായി വന്നിട്ടുള്ളതാണെങ്കിൽ അവർ ഒരു കൂട്ടമായിത്തന്നെ ഒരു സ്ഥലത്തു താമസിക്കുന്നതാണ്. അങ്ങിനെയാണല്ലോ കോസലർ, വിദേഹർ മുതലായവരെല്ലാം വന്നതും. അവർ ഒരു വലിയ സംഘമായിത്തന്നേ വന്നിരുന്നാൽ അവർ വന്നു താമസമുറപ്പിച്ച ദേശത്തിന്റെ പേരും ആ സംഘത്തിന്റെ പേരിനെ ആസ്പദിച്ചിരിക്കുവാനാണ് അധികം അവകാശം. എന്നാൽ ചരിത്രകാലങ്ങളിൽ 'ഗോകർണ്ണംമുതൽ കന്യാകുമാരിവരെ' 64 ഗ്രാമങ്ങളിലായി വസിക്കുന്നവരായിട്ടാണല്ലോ നമ്പൂതിരിമാരെ നാം കാണുന്നതു്. അതുകൊണ്ടു കേരളത്തിൽ നമ്പൂതിരിമാർ വന്നതു് ഒരേസമയത്തു് ഒരു കൂട്ടമായിട്ടല്ല എന്നു് അനുമാനിക്കേണ്ടിയിരിക്കുന്നു. ആദ്യം കുറെ ബ്രാഹ്മണരെ പരശുരാമൻ കൊണ്ടുവന്നു പാർപ്പിച്ചു. അവരുടെ വഴിക്കു് ഓരോകാലത്തു പിന്നെയും ബ്രാഹ്മണർ വന്നു കേരളത്തിൽ താമസം തുടങ്ങി. ഇങ്ങിനെ സുപ്രസിദ്ധമായ 64 'ഗ്രാമങ്ങൾ' ഉണ്ടായി.

'നമ്പിയാതിരി', 'നമ്പൂതിരി' എന്ന പദങ്ങളുടെ വ്യുൽപത്തിതന്നേ ഈ അനുമാനത്തെ സ്ഥാപിക്കുവാൻ സഹായിക്കുന്നതാണ്. പരദേശത്തിൽ (തമിഴുനാട്ടിൽ) ബ്രാഹ്മണരെ 'പാപ്പാൻ' എന്നാണ് വിളിച്ചുവരുന്നതു്. ഇതു സംസ്കൃതത്തിലെ 'ബ്രാഹ്മണൻ' എന്ന പദം ദുഷിച്ചു തമിഴിൽ 'പരാമണൻ', 'പറാപ്പനൻ', 'പാർപനൻ', 'പാർപാൻ', ഒടുവിൽ 'പാപ്പാൻ' എന്നു് ആയിത്തീർന്നതാണ്. 'നമ്പൂതിരി' എന്ന പദം ഒരു സംസ്കൃതപദത്തിന്റേയും തത്ഭവമല്ല. അതു പൂജ, ആരാധന, എന്നർത്ഥമുള്ള 'നം' എന്ന തമിഴുധാതുവിൽനിന്നു വന്നതാണ്. 'നം' എന്നതിൽനിന്നു ശ്രേഷ്ഠൻ, ദിവ്യൻ, പൂജ്യൻ എന്നർത്ഥമുള്ള 'നമ്പി'യുണ്ടായി. അതിൽനിന്നു 'നമ്പിയാൻ' അല്ലെങ്കിൽ തേവാരി, ശാന്തിക്കാരൻ എന്നും 'നമ്പു' അല്ലെങ്കിൽ ശാന്തിവൃത്തി എന്ന പദങ്ങളും ഉത്ഭവിച്ചു. നമ്പിയാൻ തിരുമുൽപാടു് അല്ലെങ്കിൽ ബഹുമാനപ്പെട്ട തേവാരി, നമ്പുതിരുമുൽപാടു് അല്ലെങ്കിൽ ശാന്തി കഴിക്കുന്ന തിരുമനസ്സു എന്നിവയാണ് ഇപ്പോഴത്തെ 'നമ്പ്യാതിരിപ്പാടും' 'നമ്പൂതിരിപ്പാടും' ആയിത്തീർന്നിരിക്കുന്നതു്. 'നമ്പ്യാതിരി തിരുമുൽപാടു്', 'നമ്പൂതിരിതിരുമുൽപാടു്' എന്ന പ്രയോഗങ്ങൾ സാമാന്യം എല്ലാ ഭാഷകളിലും കാണാവുന്ന 'ഇരട്ടപ്രത്യയങ്ങളുടെ' ഉദാഹരണമാണ്. ക്ഷേത്രങ്ങളിൽ ശാന്തിക്കായി വരുന്നവർ അറുപത്തിനാലു ഗ്രാമങ്ങളിൽ വസിക്കുവാൻ തക്കവണ്ണം അത്ര സംഘബലത്തോടുകൂടി വരികയുമില്ല, വരേണ്ട ആവശ്യവുമില്ല.

നമ്പൂതിരിമാർ കേരളത്തിലെ ആദിമനിവാസികൾ അല്ലെങ്കിലും അവർ തമിഴുബ്രാഹ്മണർ വരുന്നതിന്നു് എത്രയോ മുമ്പുതന്നെ വന്നുകഴിഞ്ഞിട്ടുണ്ടു്. ഇവിടെ ക്ഷേത്രങ്ങളിലും മററും അനേകം അവകാശങ്ങളും സ്ഥാനമാനങ്ങളും പണ്ടേമുതൽ അവർക്കുണ്ടു്. തമിഴുനാട്ടിൽ ഇവരെ സാധാരണ കേരളബ്രാഹ്മണർ അല്ലെങ്കിൽ മലയാളബ്രാഹ്മണർ എന്നാണ് പറയുക. നേരേമറിച്ചു് അവർക്കു് എത്രയോ വർഷങ്ങൾ കഴിഞ്ഞശേഷം വന്ന തമിഴുബ്രാഹ്മണരെ കേരളത്തിൽ പരദേശബ്രാഹ്മണർ എന്നും വിളിച്ചുവരുന്നു.

പേരിൽ മാത്രമല്ല വേറെയും കേരളത്തിലെ ഈ രണ്ടുകൂട്ടരും തമ്മിൽ വ്യത്യാസങ്ങൾ ഉണ്ട്. പരദേശബ്രാഹ്മണർ 'പിങ്കുടുമികൾ', നമ്പൂതിരിമാർ 'ഉച്ചക്കുടുമികൾ'. പരദേശബ്രാഹ്മണർ വൈദികകർമ്മങ്ങൾ ചെയ്യുമ്പോൾ പഞ്ചകച്ഛം കുത്തി പാളത്താറുകെട്ടും, നമ്പൂതിരിമാർ തററുടുക്കും. പരദേശബ്രാഹ്മണസ്ത്രീകൾ വൈധവ്യം വന്നാലേ വെള്ളയുടുക്കുകയുള്ളു; എന്നാൽ അന്തർജ്ജനങ്ങൾ എപ്പോഴും വെള്ളയേ ധരിക്കുകയുള്ളു. പരദേശബ്രാഹ്മണരുടെ ഇടയിൽ ജ്യേഷ്ഠൻ മാത്രമല്ല സകല സഹോദരന്മാരും സ്വജാതിയിൽ വിവാഹംചെയ്യും. എന്നാൽ നമ്പൂതിരിമാരിൽ ജ്യേഷ്ഠപുത്രൻമാത്രമാണല്ലോ സ്വജാതിയിൽ വേളികഴിക്കുക. ഒന്നിലധികം സ്ത്രീകളെ വേളികഴിക്കുകയും ചെയ്യും.

ജ്യേഷ്ഠസഹോദരന്റെ ബഹുഭാര്യത്വത്തെ തെററിദ്ധരിച്ച്, കനിഷ്ഠസഹോദരന്മാർക്കുവേണ്ടി മൂന്നും നാലും പെണ്ണുങ്ങളെ കെട്ടുന്ന സമ്പ്രദായമുള്ള നീലഗിരി മലയിലെ ടോഡർ (Todas) ആയിരുന്നു നമ്പൂതിരിമാരുടെ പൂർവ്വികന്മാർ എന്ന് ഒരു പാശ്ചാത്യപണ്ഡിതൻ അഭിപ്രായപ്പെട്ടിരിക്കുന്നു. ബോധായനസൂത്രക്കാരുടെ ഇടയിൽ വിവാഹം കഴിഞ്ഞ് അഞ്ചാം ദിവസം വധൂവരന്മാർ "മീൻ പിടിക്കുക" എന്ന കർമ്മം നടത്തുന്നു എന്നുവെച്ചു നമ്പൂതിരിമാരുടെ പൂർവ്വികർ മത്സ്യം പിടിച്ച് ഉപജീവിച്ചു വന്നിരുന്ന മുക്കുവന്മാരായിരുന്നു എന്നു വേറൊരു പാശ്ചാത്യപണ്ഡിതൻ പ്രകടിപ്പിച്ചിരിക്കുന്ന അഭിപ്രായം പോലെ തന്നെ ഇതും യുക്തിക്ക് എത്രയും വിരോധമായിട്ടുള്ളതാണ്. ജ്യേഷ്ഠസഹോദരന്റെ ബഹുഭാര്യത്വം എങ്ങനെ വന്നു എന്നു കുറച്ചൊന്നാലോചിച്ചാൽ വ്യക്തമാകുന്നതാണ്. അതിന്നു ടോഡരു(Todas)ടെ അടുക്കൽ പോവുകയോ പരശുരാമനെ വിളിച്ചുവരുത്തുകയോ ചെയ്യേണ്ടതില്ല. ഇംഗ്ലണ്ടിൽ അച്ഛന്റെ സ്വത്തിന്നുള്ള അവകാശം ജ്യേഷ്ഠപുത്രന്നുമാത്രം (Primogeniture) ഒതുങ്ങിയതുപോലെ കാലഗതികൊണ്ടു സമുദായത്തിലുണ്ടാവുന്ന മാററങ്ങളെ അനുസരിച്ചു വന്നതാണ് നമ്പൂതിരിമാരുടെ ഈ ആചാരം.

സാധാരണയായി നാം അന്യരാജ്യങ്ങളിലേക്ക് ആദ്യമായി പോകുമ്പോൾ നമ്മുടെ കുടുംബങ്ങളെ കെട്ടിവലിച്ചുകൊണ്ടുപോകാതെ ഒററയ്ക്കു പോവുകയാണല്ലോ പതിവ്. വളരെ ദൂരത്തേയ്ക്കാണ് പോയതെങ്കിൽ ചിലർ മടങ്ങിവരാതെ അവിടെത്തന്നെ വിവാഹംചെയ്തു താമസിച്ചു എന്നും വരാം. നട്ടാളിലേക്കും (Natal) ബർമ്മയ്ക്കും (Burma) നമ്മുടെ ഇടയിൽനിന്ന് ആദ്യമായി പോയിട്ടുള്ളവരിൽ നാം വിചാരിക്കുന്നതിൽ എത്രയോ അധികം ആളുകൾ ഇങ്ങിനെ ചെയ്തിട്ടുണ്ട്. നമ്പൂതിരിമാർ ഗോകർണ്ണം വഴിക്കു വന്നവരാണെന്നു മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. (വടക്കുനിന്നു വന്നിട്ടുള്ളതുകൊണ്ടാണ് തെക്കോട്ടു പോകുംതോറും അടുത്ത കാലങ്ങൾവരെ നമ്പൂതിരിമാരുടെ സംഖ്യ ചുരുക്കമായിക്കണ്ടിരുന്നത്) ആദ്യമായി കേരളത്തിൽ പ്രവേശിച്ച ചില നമ്പൂതിരിമാർ ഇങ്ങിനെ കേരളസ്ത്രീകളോടു സംസർഗ്ഗംചെയ്ത് അവരോടൊന്നിച്ചു പാർത്തു തുടങ്ങിയിരിക്കാനും മരുമക്കത്തായസമ്പ്രദായം സ്വീകരിച്ചിരിക്കാനും കാരണമുണ്ട്. ഇവരായിരിക്കണം "പയ്യന്നൂർ അമ്മാമന്മാരു"ടെ പൂർവ്വികന്മാർ.

എന്നാൽ നാൾ കഴിയുംതോറും വന്ന കൂട്ടരുടെ ജനസംഖ്യ വർദ്ധിക്കുമല്ലോ. സ്വജനങ്ങൾ വർദ്ധിക്കുംതോറും സ്വന്തം ആചാരങ്ങൾക്കു ലോപം വരാതെ അനുഷ്ഠിക്കേണ്ടതിന്നുള്ള സൌകര്യങ്ങൾ ഉണ്ടാകും എന്നു മാത്രമല്ല ഭ്രഷ്ടിനെ ഭയപ്പെട്ടു എല്ലാവരും അതിനു നിർബ്ബദ്ധരാവുകയും ചെയ്യും. അതുകൊണ്ടു "പയ്യന്നൂർ അമ്മാമന്മാർക്കു"ശേഷം വന്ന ബ്രാഹ്മണരുടെ ഇടയിൽ പൂർവ്വാചാരങ്ങൾക്കു ഭംഗംവരുവാൻ അവകാശമുണ്ടായില്ല. എന്നാൽ അവർക്ക് വേറേ പ്രകാരത്തിൽ ചില ബുദ്ധിമുട്ടുകൾ നേരിട്ടു. ശാന്തിവൃത്തിക്കായിട്ടാണ് നമ്പൂതിരിമാർ ആദ്യം വന്നതു് എന്ന് "നമ്പൂതിരി" പദത്തിന്റെ വ്യുൽപത്തിയിൽനിന്നു നാം മുമ്പ് അനുമാനിച്ചിട്ടുണ്ടല്ലോ. തേവാരികൾ ബ്രഹ്മചര്യം അനുഷ്ഠിക്കേണമെന്നാണല്ലോ നിയമം. അതിന്ന് എല്ലാവർക്കും ഒരുപോലെ ശക്തിയുണ്ടായിരിക്കുന്നതല്ലല്ലോ. വിവാഹം കഴിച്ചു ഗൃഹസ്ഥാശ്രമം സ്വീകരിച്ചാൽ ഇല്ലംവിട്ട് അധികംനാൾ പുറത്തുപോയി താമസിക്കുവാനും പാടില്ലെന്നു നമുക്കറിയാവുന്നതുമാണ്. ഈ സ്ഥിതിക്ക് ആദ്യം വന്ന നമ്പൂതിരിമാരിൽ ചിലർ ശൂദ്രസ്ത്രീകളായി സംസർഗ്ഗം ആരംഭിച്ചു. ഇതു കാലാന്തരത്തിൽ പരസ്യമായ ഒരു രഹസ്യമായിത്തീർന്നു. ഇങ്ങിനെ നമ്പൂതിരിമാർ ശൂദ്രസ്ത്രീകളോടു സംബന്ധം ചെയ്തുതുടങ്ങി.

ഗൃഹസ്ഥാശ്രമത്തിന്റെ ഒരു പ്രധാനോദ്ദേശം വേഗത്തിൽ സന്താനമുണ്ടായി കുടുംബവൃദ്ധിവരേണം എന്നതാണല്ലോ. ഈ ഉദ്ദേശം സാധിക്കേണമെങ്കിൽ കനിഷ്ഠപുത്രന്നു മുമ്പു ജ്യേഷ്ഠപുത്രനല്ലേ ആദ്യം വിവാഹം ചെയ്യേണ്ടതു്? ഇങ്ങിനെ ജ്യേഷ്ഠപുത്രൻ വിവാഹം കഴിക്കേണമെന്നുള്ള നിബന്ധനയും വന്നു.

സ്വജാതിയിൽ വിവാഹം കഴിച്ചാൽ ഉണ്ടാവുന്ന സന്താനങ്ങളുടെ സംരക്ഷണയും മററും ഏല്ക്കേണ്ടിവരും; ശൂദ്രസ്ത്രീകളെ സംബന്ധംചെയ്താൽ ഈ ഭാരമൊന്നും വഹിക്കേണ്ടതുമില്ല. അതുകൊണ്ടു കാലക്രമേണ കനിഷ്ഠസഹോദരന്മാർക്കു സ്വജാതിവിവാഹത്തിൽ വൈമനസ്യം ജനിച്ചുതുടങ്ങി. അവർ ശൂദ്രസ്ത്രീകളെ സംബന്ധം ചെയ്യുവാൻ ആരംഭിച്ചു. ഒടുവിൽ "ജ്യേഷ്ഠസഹോദരന്നുമാത്രം സ്വജാതിയിൽ വിവാഹം, ശേഷമുള്ളവർക്കു ശൂദ്രസ്ത്രീകളിൽ സംബന്ധം" എന്ന സ്ഥിതി വന്നുചേർന്നു.

എന്നാൽ ജ്യേഷ്ഠപുത്രന്റെ ഏകപത്നീവ്രതംകൊണ്ടു ചില ബുദ്ധിമുട്ടുകൾ നേരിടുവാൻ തുടങ്ങി. ഒരച്ഛന്റെ മക്കളിൽ ഒരാൾക്കു മാത്രമേ വിവാഹം കഴിച്ചുകൂടൂ എന്നു വരുമ്പോൾ സമുദായത്തിലുള്ള സ്ത്രീകൾക്കെല്ലാം വരന്മാരെ കിട്ടുകയില്ല എന്നുള്ളതു തീർച്ചതന്നേ. സ്ത്രീകളുടെ എണ്ണത്തിനേക്കാൾ എത്രയോ ചുരുങ്ങിയിരിക്കും വിവാഹത്തിന്നർഹതയുള്ള "ജ്യേഷ്ഠപുത്രന്മാർ." അതുകൊണ്ടു ജ്യേഷ്ഠപുത്രന്നു ബഹുഭാര്യത്വം അനുഷ്ഠിക്കേണ്ടതായി വന്നു.

ഇതു കാലക്രമംകൊണ്ട് മാററുവാൻ കഴിയാത്ത ഒരു ആചാരമായിത്തീൎന്ന എന്നു പറയുവാൻ സാധിക്കുകയില്ല. എങ്കിലും ഈ സമ്പ്രദായങ്ങൾകൊണ്ടു നമ്പൂതിരിസമുദായത്തിന്ന് അനവധി ഗുണങ്ങൾ ഉണ്ടായിട്ടുണ്ട്. ഒന്നാമതായി, ഇതരബ്രാഹ്മണരുടെ ഇടയിൽ കാണാവുന്നതിനേക്കാൾ നമ്പൂതിരിമാരുടെ ഇടയിൽ വൈദികകൎമ്മങ്ങൾക്കു നിഷ്ഠ വന്നിട്ടുണ്ട്. ലോപമോ മാററമോ അധികമില്ലാതെ പുരാതനവൈദികകൎമ്മങ്ങളെ അനുഷ്ഠിച്ചുവരുന്നതു നമ്പൂതിരിമാർ മാത്രമാണ്. ഗൃഹസ്ഥാശ്രമിയായ ജ്യേഷ്ഠപുത്രനു വേറെ പ്രവൃത്തികളിലൊന്നും ഏൎപ്പെടുവാൻ സാധിക്കുന്നതല്ലല്ലോ. അതുകൊണ്ടു പുരാതനാൎയ്യസംസ്കാരം എന്തായിരുന്നുവെന്ന് അറിയേണമെങ്കിൽ നമ്പൂതിരിയില്ലങ്ങളിലേയ്ക്കു പോയി കാണേണ്ടതാകുന്നു. ഇവിടെ മാത്രമാണ് വൈദികസംസ്കാരം ഇപ്പോൾ നിലനില്ക്കുന്നതു്.

രണ്ടാമതു്, ജ്യേഷ്ഠസഹോദരൻമാത്രം വേളികഴിക്കുന്നതുകൊണ്ട്, ഇതരബ്രാഹ്മണകുടുംബങ്ങളുടെ കോടാലിയായിത്തീൎന്ന 'ഭാഗം' നമ്പൂതിരിസമുദായത്തിൽ അടുത്ത കാലംവരെ നടപ്പിൽവരാൻ ഇടയുണ്ടായില്ല. അതുകൊണ്ട് ഇല്ലങ്ങളുടെ സ്വത്തും പുഷ്ടിയും മേൽക്കുമേൽ കൂടിവന്നു.

മൂന്നാമതു്, 'ബ്രഹ്മചാരികളായ' കനിഷ്ഠസഹോദരന്മാൎക്കു കുടുംബഭാരമില്ലാതിരുന്നതുകൊണ്ട് അവൎക്കു പല വിഷയങ്ങളിലും മനസ്സിനെ ചെലുത്തി ശാസ്ത്രത്തെ അഭിവൃദ്ധിപ്പെടുത്തുവാൻ കഴിഞ്ഞു. തന്ത്രം, മന്ത്രം, ജ്യോതിഷം, വൈദ്യം എന്നുവേണ്ട കേരളത്തിന്റെ മഹത്വത്തിന്ന് ഹേതുഭൂതങ്ങളായ സകല വിഷയങ്ങളും നമ്പൂതിരിമാൎക്ക് എത്ര കടപ്പെട്ടിട്ടുണ്ടെന്നു പറയുവാൻ കഴിയുന്നതല്ല. മലയാളഭാഷയുടെ ഉയൎച്ചതന്നെ സംസ്കൃതവ്യുൽപത്തിയുള്ള നമ്പൂതിരിമാരും ദ്രാവിഡഭാഷ സംസാരിച്ചുവന്നിരുന്ന ആദിമനിവാസികളും തമ്മിലുണ്ടായ സംബന്ധംകൊണ്ടാണ് എന്നു പറയാം.

നാലാമതു്, നായന്മാരുടെയും തമ്പുരാക്കന്മാരുടേയും ബുദ്ധിയും ശക്തിയുംതന്നെ എത്രകണ്ടു നമ്പൂതിരിമാരിൽനിന്നു ലഭിച്ചതാണെന്ന് ആൎക്കു പറയുവാൻ കഴിയും?

രാത്രിയില്ലാതെ പകൽ ഇല്ലല്ലോ; ദോഷങ്ങളില്ലാതെ ഗുണങ്ങളും കാണുകയില്ല. ബഹുഭാൎയ്യത്വംകൊണ്ട് എന്തെല്ലാം കഷ്ടതകൾ നേരിട്ടിട്ടുണ്ട് എന്ന് അനുഭവിച്ചവൎക്കേ പറയുവാൻ സാധിക്കുകയുള്ളൂ. ചെരിപ്പിന്റെ കടി ചെരിപ്പു് ഇടുന്നവൻ മാത്രമേ അറിയുകയുള്ളൂ. അതിന്നുപുറമേ, ഗൃഹസ്ഥാശ്രമത്തിലെ നിബന്ധനകളും, നിഷ്ഠകളും ഒന്നും ഇല്ലാത്ത 'കനിഷ്ഠസഹോദരന്മാരിൽ' വളരെ ആളുകൾ സുഖലോലുപന്മാരും സ്ത്രീജിതന്മാരുമായി കാലം നയിക്കുവാൻ ഇടവന്നിട്ടുണ്ട്. നമ്പൂതിരിസമുദായത്തിന്ന് ഇവരുടെ 'സംബന്ധം'കൊണ്ട് ഇതു മാത്രമല്ല കേടു പററിയിരിക്കുന്നതു്. എത്രയോ സ്ത്രീകൾക്ക് വിവാഹത്തിനുള്ള ഒരവസരവുംകൂടി കിട്ടുന്നില്ല; (ഇങ്ങിനെയുള്ളവൎക്കു മരണാനന്തരം ശ്മശാനത്തിൽവെച്ചിട്ടാണു മംഗല്യധാരണം). ഇതിന്നുപുറമേ വേറെയൊരു ദോഷംകൂടി പററിയിട്ടുണ്ട്. എല്ലാ സ്ത്രീകൾക്കും വേളികഴിഞ്ഞു ഭൎത്താവോടൊന്നിച്ചിരിക്കാൻ ഭാഗ്യം കിട്ടിയിരുന്നുവെങ്കിൽ നമ്പൂതിരിമാരുടെ 'ജനസംഖ്യ' ഇന്നുള്ളതിനേക്കാൾ എത്രയോ അധികം ഉണ്ടായിരിക്കും. സന്താനങ്ങളില്ലാതെ അററുപോയിട്ടുള്ള ഇല്ലങ്ങളുടേയും ഇല്ലങ്ങൾ അററു മുടിഞ്ഞുപോയിട്ടുള്ള ഗ്രാമങ്ങളുടേയും എണ്ണം കുറച്ചൊന്നുമല്ല. ഇപ്പോൾ ഒന്നോ രണ്ടോ കവിഞ്ഞതു് നാലോ അഞ്ചോ ഇല്ലക്കാൎക്ക് ഊരായ്മയായിട്ടുള്ള ക്ഷേത്രങ്ങൾ പണ്ട് ഇരുപതോ അതിലധികമോ ഇല്ലങ്ങൾ ഉണ്ടായിരുന്ന ഗ്രാമങ്ങൾക്കു ചേൎന്നവയായിരുന്നു.

## III

## ക്ഷേത്രരാജ്യങ്ങൾ

പരദേശബ്രാഹ്മണരും നമ്പൂതിരിമാരും തമ്മിലുള്ള ഒരു പ്രധാനവ്യത്യാസം നമ്പൂതിരിമാൎക്ക് ക്ഷേത്രങ്ങളിലും മററുമുണ്ടായിരുന്നതും ഇപ്പോൾ വെറും അവശിഷ്ടങ്ങളായി കാണാവുന്നതും ആയ അവകാശങ്ങളും സ്ഥാനമാനങ്ങളും ആണെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. നമ്പൂതിരിമാരുടെ ക്ഷേത്രങ്ങൾക്കു പരദേശക്ഷേത്രങ്ങൾക്കില്ലാത്ത ഒരു പ്രത്യേകതയുണ്ടായിരുന്നു. അവ ആരാധനാസ്ഥലങ്ങൾ മാത്രമല്ല, 'സ്വതന്ത്രരാഷ്ട്രങ്ങളും' (Independent States) കൂടി ആയിരുന്നു. ഒരു രാജാവിന്ന് സ്വന്തം രാജ്യത്തിന്റെ അതിൎത്തികൾക്കുള്ളിൽ നമ്മുടെ ശാസ്ത്രപ്രകാരം എന്തെല്ലാം അധികാരങ്ങൾ ഉണ്ടായിരുന്നുവോ, അവയെല്ലാം ഈ ക്ഷേത്രങ്ങൾക്ക് ഉണ്ടായിരുന്നു. ഇതിനെ അടിസ്ഥാനപ്പെടുത്തി കേരളക്ഷേത്രങ്ങളെ 'അമ്പലരാജ്യങ്ങൾ' എന്നു പറയാം.

നമ്പൂതിരിമാർ കേരളത്തിൽ കടന്ന കാലത്തു കേരളം ഇന്നുള്ളപോലെയല്ലായിരുന്നു എന്നു നാം പ്രത്യേകം ഓൎമ്മവെയ്ക്കണം. ഇപ്പോൾ നെൽവയലുകളും തോട്ടങ്ങളുമായി കാണാവുന്ന പ്രദേശങ്ങൾ ഒട്ടുമുക്കാലും അക്കാലത്തു കാട്ടുമൂടിയോ വെള്ളം മൂടിയോ ആണ് കിടന്നിരുന്നതു്. ജനസംഖ്യയും എത്രയോ കുറഞ്ഞിരുന്നു. കാടു നീക്കി നാടാക്കിയവന്റെ ജന്മമായിത്തീൎന്നു ആ സ്ഥലങ്ങളെല്ലാം.

ക്ഷേത്രവും അതിന്റെ നാലുപാടുമുണ്ടായിരുന്ന സ്ഥലങ്ങളും ദേവന്റേതായിട്ടാണ് ആദ്യത്തെ നമ്പൂതിരിമാർ വിചാരിച്ചുവന്നിരുന്നതു്. അതിന്ന് അനേകം കാരണങ്ങൾ ഉണ്ടായിരുന്നു. അന്നു ഭക്തിയും വിശ്വാസവും അധികമായിരുന്നു. ഇതിന്നുപുറമേ നമ്പൂതിരിമാരുടെ ഉപജീവനം ക്ഷേത്രത്തിൽനിന്നുതന്നെ കഴിയുന്നതായിരുന്നു. ഇന്നത്തെപ്പോലെയുള്ള ജീവിതസമരവും അന്നുണ്ടായിരുന്നില്ല. ഇതുകൂടാതെ സ്വന്തം ജന്മം ഉറപ്പിക്കുവാൻ ശ്രമിച്ചാൽ നമ്പൂതിരിമാർ തമ്മിൽ തമ്മിൽ കലഹങ്ങളും മത്സരങ്ങളും ഉണ്ടാകുവാൻ ഇടവരുമല്ലോ. എല്ലാം ദേവന്റെ സ്വത്തായിരുന്നാൽ എല്ലാവൎക്കും ഒരുപോലെ അനുഭവിക്കുകയുംചെയ്യാം. ഇവയെല്ലാററിന്നുംപുറമെ ദേവന്റേതു് എന്നു പറയുന്നതിൽ വലിയ ഒരു ഗുണം ഉണ്ടായിരുന്നു. ഏതു് ആരാധനാസ്ഥലം കണ്ടാലും വന്ദിക്കുകയായിരുന്നുവല്ലോ നമ്മുടെ പൂൎവ്വികന്മാരുടെ സ്വഭാവം. പണ്ടുകാലങ്ങളിൽ ഈശ്വ-

രനിലുണ്ടായിരുന്ന വിശ്വാസത്തിന്നു് ഒരു കയ്യാകുന്നതുമില്ല. 'പരിഷ്കാരം' വൎദ്ധിക്കുംതോറും ഈശ്വരഭക്തി ചുരുങ്ങുംപോലെ 'പരിഷ്കാരം' കുറയുംതോറും ദൈവഭക്തി വൎദ്ധിച്ചിരിക്കുന്നതാണ്. അതുകൊണ്ട് അപരിഷ്കൃതരായ നായന്മാരും മററു ആദിമനിവാസികളും ക്ഷേത്രങ്ങളെ ഉപദ്രവിച്ചിരുന്നില്ല; എന്നു മാത്രമല്ല അവരുടെ ആരാധനാക്രമത്തിൽനിന്നും എത്രയോ വ്യത്യസ്തമായും വിസ്തരിച്ചും പൂജ നടത്തിവന്നിരുന്ന ക്ഷേത്രങ്ങളിൽ അവൎക്കു ഭക്തിയും വിശ്വാസവും ദിനംതോറും വൎദ്ധിച്ചുതുടങ്ങി. അവരുടെ വകയായിട്ട് അനവധി നിലങ്ങളും സ്ഥലങ്ങളും അവർ ക്ഷേത്രത്തിന്നു വിട്ടുകൊടുക്കുവാൻ ആരംഭിച്ചു.

ഇങ്ങിനെ ക്ഷേത്രംവക സ്വത്തുക്കൾ വൎദ്ധിച്ചുവന്നു. അതോടുകൂടി അടിയന്തരാദികളും വൎദ്ധിച്ചു. അവയെ നിൎവ്വഹിക്കുവാനായി നമ്പൂതിരിമാർ സകുടുംബം ക്ഷേത്രങ്ങളുടെ ചുററും താമസം തുടങ്ങി. ഇങ്ങിനെ ക്ഷേത്രങ്ങളെ കേന്ദ്രീകരിച്ചു ഗ്രാമങ്ങൾ ഉണ്ടായി.

ക്ഷേത്രങ്ങളുടെ കാൎയ്യങ്ങളെല്ലാം തേവർതിരുനാമത്തിൽ ആണ് നടത്തിവന്നിരുന്നതു്. അതുനിമിത്തം ആദിമനിവാസികൾക്കു ക്ഷേത്രഭരണത്തിൽ കൈകടത്തുവാൻ ധൈൎയ്യമോ മോഹമോ ഉണ്ടായിരുന്നില്ല, ഉണ്ടായതുമില്ല. അക്കാലത്തു നാടുവാഴികളും മററും തേവൎക്കു കൊടുക്കുകയല്ലാതെ ദേവസ്വത്തിൽനിന്നു യാതൊന്നും പററിയിരുന്നില്ല.

എന്നാൽ ദേവന്നു് മനുഷ്യരിൽകൂടി മാത്രമാണല്ലോ പ്രവൎത്തിക്കുവാൻ കഴിയുന്നതു്. അതുകൊണ്ടു ക്ഷേത്രഭരണം ക്ഷേത്രത്തിന്റെ നാലുപാടും വസിച്ചിരുന്ന ഗ്രാമക്കാർതന്നെ നടത്തിയിരുന്നു. ക്ഷേത്രസങ്കേതവും ഗ്രാമസങ്കേതവും ഒന്നായിരുന്നു. ക്ഷേത്രങ്ങളുടെ ശക്തിയും പുഷ്ടിയും വൎദ്ധിച്ചപ്പോൾ ക്ഷേത്രസങ്കേതവും അതുപോലെ വൎദ്ധിക്കുകയും ഒടുവിൽ പെരുവനത്തെപ്പോലെ ചില ക്ഷേത്രസങ്കേതങ്ങൾക്കു നാന്നൂറാഞ്ഞൂറു ചതുരശ്രനാഴികയോളം വിസ്താരം വരികയും ചെയ്തു.

ഒരു ക്ഷേത്രത്തിന്റെ അധികാരം എവിടെയെല്ലാം ചെല്ലുമോ അതിന്നു ക്ഷേത്രത്തിന്റെ 'സങ്കേതം' എന്നു പേർ. ഓരോ ക്ഷേത്രസങ്കേതത്തിന്റേയും അതിൎത്തികൾ ഇന്നിന്നതാണെന്നു പറയുവാൻ സാധിക്കുന്ന പഴമക്കാർ ഇന്നും ജീവിച്ചിരിക്കുന്നുണ്ട്. അടുത്തകാലംവരെ എന്തെല്ലാം അധികാരങ്ങൾ സങ്കേതക്കാൎക്ക് ഉണ്ടായിരുന്നുവെന്നു കൂടൽമാണിക്യത്തിന്റെ ഒരു ഓലയിൽനിന്നു വിശദമാവുന്നതാണ്. "സങ്കേതഭൂമികളും അതിൽപ്പെട്ട കാടുകുന്നുമലകളും ആ സ്ഥലങ്ങളിൽ കൂടൽമാണിക്കത്തിന്നു ചേരിക്കല്ലിന്മേൽ ചെലുവാരം, ഊമൻതുളി, [illegible]ടമരം, കഞ്ഞാണി, അഞ്ചുചോല, ചെങ്കൊമ്പു, കിണററിൽ [illegible]ന്തി, നിധിനിക്ഷേപം, പണി, പട്ടിണി, പഞ്ഞാപടയും, [illegible]ക്കും ചൊല്ലും വമ്പും മുമ്പും കയ്യും കരണ്ടകവും തോലും മുറി[illegible]ും കൊലയും തലയും നാടും നാടുവാഴ്ചയും മാടമ്പിയും മനുഷ്യങ്ങളും, ആടും അകമ്പടിയും, കുലിച്ചേതം കൊടുക്കുകയും ഏഴകോഴ ഇതൊക്കെയും വഴിപിഴ അന്തരാളങ്ങളും പുലയാട്ടു സാധനം തിക്കയും വാലും തോലും വലത്തെ കോായും ചങ്ങാപടയും വളരും മലയും മലപ്പുറവും തണ്ടും കുടയും, ഈ സ്ഥാനങ്ങൾ ഇങ്ങനെ കൂടൽമാണിക്കത്തിന്നു ചേരാം കല്പിതമെന്നു ദേവന്റെ ഓല(ശക്തൻതമ്പുരാൻ ഭാഗം 464) എളങ്കുന്ന(പ്പുഴ) ക്ഷേത്രസങ്കേതത്തിൽ കൊലപ്പുള്ളികളെ തൂക്കിക്കൊന്നിരുന്നു. അടുത്തകാലത്തു അതായതു് കൊല്ലം 900-ാമതിൽ കോഴിക്കോടു തളിസങ്കേതത്തിൽ ഒരു ചാത്തു ഒരു ശേഖരനെ കുത്തിക്കൊല്ലുകയാൽ ചാത്തുവിനെ സങ്കേതക്കാരുടെ ആവശ്യപ്രകാരം സാമൂതിരിപ്പാടു വെട്ടിക്കൊല്ലുകയും ആനയെക്കൊണ്ട് അവന്റെ പുര കളയിപ്പിക്കയും ചെയ്തു. കീഴ്നാളിലെ നടവടികൾക്കനുസരിച്ച് ഇന്നും പാലക്കാടുതാലൂക്കിൽ തൃപ്പല്ലാവൂരപ്പന്റെ സങ്കേതത്തിന്നകത്തു് ഈഴവനോ മാപ്പിളയോ രാത്രി തങ്ങുകയില്ല, അവിടെ ഏററവും മാററവുംകൂടി നടപ്പില്ല.

സങ്കേതാധികാരികളുടെ സമ്മതംകൂടാതെ സങ്കേതത്തിൽനിന്നു് ആരേയും പിടിച്ചുകൂടാത്തതുകൊണ്ട് അതു് ഒരു രക്ഷാസ്ഥലമായിത്തീൎന്നു. അതുകൊണ്ടാണ് ക്രിസ്ത്വാബ്ദം 1503ൽ സാമൂതിരിയോടു യുദ്ധത്തിൽ തോററോടിപ്പോയ കൊച്ചിരാജാവ് എളങ്കുന്നപ്പുഴസങ്കേതത്തിൽ പോയി പാൎത്തതു്. സാമൂതിരിക്ക് അതിൽ കടക്കുവാൻ പാടില്ലാത്തതുകൊണ്ട് കൊച്ചിരാജാവ് ഒരുവിധം രക്ഷപ്പെട്ടു. തമ്പുരാക്കന്മാരും നാടുവാഴികളും അമ്പലങ്ങളുടെ 'കോയ്മകൾ' ആയതിനുശേഷംകൂടി അവരവരുടെ രക്ഷയിൽ സ്ഥിതിചെയ്യുന്ന സങ്കേതങ്ങളിൽ അക്രമം പ്രവൎത്തിച്ചാൽ സങ്കേതാധികാരികൾ അതിന്നു തക്ക പ്രായശ്ചിത്തം ചെയ്യിച്ച് ആനയിരുത്തിയിരുന്നു. ഇതുനിമിത്തം കേരളക്ഷേത്രങ്ങളെ 'രാഷ്ട്രത്തിന്നകത്തുള്ള രാഷ്ട്രം' (State within a State) എന്നു പറയാം.

വൎഷംതോറും തേവരുടെ ഉത്സവത്തിന്നു കൊടിയേറുംമുമ്പ് മേൽശാന്തിയോ വേറെ വല്ല അധികാരികളോ 'സങ്കടക്കാരുണ്ടോ' എന്നു മൂന്നു പ്രാവശ്യം വിളിച്ചുചോദിക്കും. ആരെങ്കിലും ഉണ്ടെങ്കിൽ അവരുടെ സങ്കടം തീൎത്തതിന്റെ ശേഷം മാത്രമേ കൊടി കയറുകയുള്ളു. കൊല്ലവൎഷം 500-ന്നുശേഷം പെരുവനത്തു് ഒരിക്കൽ ഇങ്ങിനെ ചോദിച്ചപ്പോൾ ഋതുവായ തന്റെ പുത്രിക്കു ദാരിദ്ര്യംകൊണ്ടു വിവാഹം കഴിക്കുവാൻ സാധിക്കാത്ത ഒരു നമ്പൂതിരി തന്റെ സങ്കടം ബോധിപ്പിക്കുകയും, ഇവളുടെ വിവാഹത്തിന്നു മുമ്പു കൊടി കയറുവാൻ നിവൃത്തിയില്ലാത്തതുകൊണ്ട് അക്കുറി ഉത്സവം മുട്ടിപ്പോവുകയും ചെയ്തുവത്രേ. പണ്ടത്തെ മാമൂൽപോലെ ഇന്നും ചില ക്ഷേത്രങ്ങളിൽ ഇങ്ങിനെ വിളിച്ചുചോദിച്ചുവരുന്നുണ്ട്.

സങ്കേതകാൎയ്യങ്ങളെല്ലാം നിശ്ചയിച്ചിരുന്നതു് യോഗം, സഭ, സഭായോഗം, പരിഷ, ഗണം, ജനം എന്നു പല പേരുകളാൽ വിളിക്കപ്പെട്ടിരുന്ന സങ്കേതത്തിലുണ്ടായിരുന്ന ഇല്ലങ്ങളുടെ കാരണവന്മാരടങ്ങിയ ഒരു 'കൂട്ടം' ആയിരുന്നു.

യോഗങ്ങളുടെ അദ്ധ്യക്ഷനെ 'യോഗിയാർ' എന്നു വിളിച്ചുവന്നിരുന്നു. പെരുവനം ക്ഷേത്രത്തിലും വടക്കുന്നാഥൻ ക്ഷേത്രത്തിലും അടുത്ത കാലംവരെ യോഗിയാരെ അവരോധിച്ചിട്ടുള്ളതായി രേഖകൾ ഉണ്ടു്. "കാവിലെ പൂശാരി ദേശത്തിലെ ആശാൻ". ആദികാലങ്ങളിൽ തേവാരിയായിരുന്നു എല്ലാ കാര്യങ്ങളും നടത്തിയിരുന്നതു്. യോഗിയാർ ദേവന്റെ പുഷ്പാഞ്ജലിചെയ്ക മാത്രമല്ല, സങ്കേതത്തിലെ ഭരണത്തെ നിയന്ത്രിക്കുകകൂടി ചെയ്തിരുന്നു. എന്നാൽ സങ്കേതം വർദ്ധിച്ചതോടുകൂടി ക്ഷേത്രത്തിന്നകത്തുതന്നെ വസിച്ചിരുന്ന യോഗിയാർക്കു ഭരണകാര്യങ്ങളിൽ ഏർപ്പെടുവാൻ സൌകര്യം കുറഞ്ഞുവരികയും അക്കാര്യങ്ങളെല്ലാം 'ഊരാളന്മാർ' നടത്തിവരുവാൻ തുടങ്ങുകയും ചെയ്തു. ഇങ്ങിനെ പെരുവനം ക്ഷേത്രത്തിൽ യോഗിയാർക്കു ഭരണാധികാരമെല്ലാം പൊയ്പോവുകയും ചിററൂർ, അവിണിശ്ശേരി, കുറവട്ട, അവണാവുകൾ ക്ഷേത്രകാര്യങ്ങൾ നോക്കിവരുവാൻ ഇടയാവുകയും ചെയ്തു. കിരാങ്ങാട്ടവർ ഇവിടേയും വടക്കുന്നാഥനിലും യോഗിയാർ അവരോധത്തിന്നു വേണ്ട ഏർപ്പാടുകളെല്ലാം ചെയ്തുവന്നിരുന്നു.

'ഊരാളന്മാർ' ആദിയിൽ ഗ്രാമക്കാര്യങ്ങളെ നോക്കി രക്ഷിപ്പാൻ സഭായോഗക്കാർ തിരഞ്ഞെടുത്തിരുന്ന 'ഊരാളഗണം' (Village Committee) ആയിരുന്നു. ചിലർ കൈയ്യൂക്കു കൊണ്ടു് ഊരായ്മയെ അവരുടെ ഇല്ലത്തിൽ പാരമ്പര്യമാക്കി. വേറെ ഗ്രാമങ്ങളിൽ അനവധി ഇല്ലങ്ങൾ മുടിഞ്ഞു ചിലർമാത്രം ശേഷിച്ചു. വേറെയാരുമില്ലാത്തതിനാൽ ഇവരും പാരമ്പര്യഊരാളന്മാരായിത്തീർന്നു. കേരളത്തിൽ നമ്പൂതിരിഊരാളന്മാരിൽ അധികംപേരും ഇങ്ങിനെ ഊരായ്മ ലഭിച്ചവരാണു്. തേവാരികൾക്കു ക്ഷേത്രഭരണത്തിൽനിന്നു പിന്മാറേണ്ടിവന്നപ്പോൾ ഊരാളന്മാർ ക്ഷേത്രഭരണാധികാരികളായിത്തീർന്നു. എങ്കിലും ഇഷ്ടംപോലെ ആദ്യം ഇവർക്കു പ്രവർത്തിച്ചുകൂടായിരുന്നു. ഇല്ലക്കാരുടെ 'കൂട്ട'ത്തിന്നു് ഇവരെ ശിക്ഷിക്കുവാനും, പ്രവൃത്തിയിൽനിന്നു നീക്കുവാനും അധികാരങ്ങൾ ഉണ്ടായിരുന്നതായി അനേകം ശിലാരേഖകളിൽ കാണുന്നുണ്ടു്.

ക്ഷേത്രങ്ങളിൽ വരുന്ന വഴിപാടുകളുടെ കണക്കുവെയ്ക്കുക, പൂജയ്ക്കും മററും വേണ്ട സാമാനങ്ങൾ ഒരുക്കിക്കൊടുക്കുക, കഴകം നടത്തുക ഇവയെല്ലാം ചെയ്തിരുന്നതു പിഷാരോടിയായിരുന്നു. ഇയ്യാൾക്കും തേവാരിയെപ്പോലെ അമ്പലത്തിൽത്തന്നെ വസിക്കേണ്ടിയിരുന്നു. "പിടാർ തിരുവടി" എന്നാണു് ഇയ്യാളെ ശിലാരേഖകളിൽ വിളിച്ചുകാണുന്നതു്.

വലിയ ക്ഷേത്രങ്ങളിൽ ഓരോ കാര്യത്തിന്നും പ്രത്യേകം പ്രത്യേകം സ്വത്തുക്കൾ നീക്കിയിട്ടുണ്ടായിരുന്നു. നൈവിളക്കു്, നെയ്യപ്പം, ഊട്ട്, പഴം ഇങ്ങിനെയുള്ളവയ്ക്കും ഭൂമികൾ വേർതിരിച്ചിരുന്നു. അത്ര ചിട്ടയിലായിരുന്നു നമ്പൂതിരിമാരുടെ ക്ഷേത്രഭരണം.

ഏതൊരു രാജ്യത്തിലും സാഹിത്യസംഗീതാദികൾ ആരാധനാസ്ഥലങ്ങളിലാണു് പണ്ടു വളർന്നുവന്നിരുന്നതു്. മദ്ധ്യകാലങ്ങളിൽ യൂറോപ്പിലെ സകലകലകളും പള്ളിയിൽനിന്നു് ഉത്ഭവിച്ചതും അവിടെത്തന്നെ വളർന്നുവന്നതും ആയിരുന്നു. കേരളത്തിലും സകലകലകളും അമ്പലങ്ങളിലുണ്ടായവയാണു്. നമ്മുടെ ശില്പശാസ്ത്രം, തച്ചുശാസ്ത്രം, കൂത്തു്, നാടകം, പാട്ടു്, തുള്ളൽ, ഇവയെല്ലാം ക്ഷേത്രോൽഭൂതങ്ങളാണു്. ഇവയുടെ അഭിവൃദ്ധിക്കായി വലിയ ക്ഷേത്രങ്ങളിൽ വർഷംതോറും വിദ്വത്സദസ്സുകൾ കൂടി പരീക്ഷയിൽ ജയിച്ചവർക്കു തക്ക സമ്മാനങ്ങൾ കൊടുത്തിരുന്നു. ഈ വിദ്വത്സദസ്സുകളെ അനുകരിച്ചുണ്ടായതാണു് കോഴിക്കോട്ടു തളിയിലെ പട്ടത്താനം. സാഹിത്യാദികലകൾക്കു പട്ടത്താനംകൊണ്ടു് എത്ര അധികം അഭിവൃദ്ധി വന്നിട്ടുണ്ടെന്നു കേരളസാഹിത്യചരിത്രത്തിൽനിന്നു് ഒരുവിധം അറിയാവുന്നതാണു്.

സാഹിത്യാദി കലകളെ പോഷിപ്പിക്കുന്നതിൽ ഉത്സവങ്ങളും കുറച്ചൊന്നുമല്ല സഹായിച്ചിട്ടുള്ളതു്. പുരാതനയവനസംസ്കാരത്തിന്റെ (Ancient Greek Civilization) ചരിത്രത്തിൽ നന്നാലുവർഷം കൂടുമ്പോൾ നടത്തിവന്നിരുന്ന ഒലിമ്പിയൻ (Olympian) ഉത്സവത്തിന്നും പിത്തിയൻ (Pythian) ഉത്സവത്തിന്നും എത്ര പ്രാധാന്യമുണ്ടായിരുന്നുവോ, അത്ര പ്രാധാന്യം ഉണ്ടായിരുന്നു കേരളസംസ്കാരചരിത്രത്തിൽ ക്രി.1755 വരെ തിരുനാവായിൽ പന്തീരാണ്ടു കൂടുമ്പോൾ നടത്തിയിരുന്ന മാമാങ്കത്തിന്നു്.

(K. V. KRISHNA AYYAR, M.A., L.T.)

# കൊച്ചിക്കായലിലെ സന്ധ്യ

(അന്നനട.)

വടിവേലുമന്തിക്കതിരോൻബിംബവു-
മിടയ്ക്കൊളി തട്ടിത്തിളങ്ങും കായലും
പെരുംപുകളടിതൊഴുത ചേരമാൻ-
പെരുമാളിൻവാളും പരിചയും ചൂണ്ടി,
പരമശ്രദ്ധമാം സ്മരകല പൂവ്വ-
സ്മരണതൻനവപ്രകാശം പൂശവെ,
ഇളംതെച്ചിമലർത്തെളിവാള പൊക്കി
കലിതുള്ളിക്കടൽ കയർത്തു കല്പിയ്ക്കെ,
പരിസരം കോരിത്തരിപ്പിയ്ക്കും, പുണ്യ-
ചരിതത്തിൻസ്മൃതിപ്രകാശപൂരത്തിൽ,
പുളച്ചുനീന്തുന്നൊരനുഭൂതി, തോണി-
കളിയ്ക്കുന്നു, കുളിരലക്കടൽക്കാററിൽ!

മലർമാതിൻ തങ്കച്ചിലങ്കകൾ തത്തി-
ക്കളിച്ച സുന്ദരസ്വതന്ത്രകേരളം—
അടിമത്തമെന്നതറിയാത്ത കൂട്ട-
രണിനിരന്നതാമഖണ്ഡകേരളം—
പരദാസ്യം ഭയ,മിവരണ്ടിൻ പൊരുൾ
തിരിയാത്ത വീരസ്വതന്ത്രകേരളം—
സ്മരിയ്ക്കുവേ, നിന്നു തനിച്ചു കായലിൻ-
സിരകളിൽപ്പുതുചുടുനിണം പാഞ്ഞൂ!

അലയടിച്ചെത്തും ശതാബ്ദങ്ങൾ, മണ്ണി-
ലരയാൽപ്പൊന്നിലപ്പടിയ്ക്കുതിന്നാലും,
ശരിയ്ക്കു തോന്നുമിത്തിരകൾക്കിന്നുമാ-
ത്തിരുവഞ്ചിക്കുളംചരിതമോരോന്നും!
തിരുവനന്തവും തിരുനാവായയും
തിരുമിഴിക്കോണിലടക്കി വാഴുവാൻ,
തിരുവഞ്ചിക്കുളമമന്ന ചേരമാൻ-
പെരുമാളിൻപുകൾക്കഥകളൊക്കയും,
സരസമായിളംകരളിൽപ്പാകുന്നു
കരയോരത്തെഴും കിഴവൻകേരങ്ങൾ!
ഇളകാതേ കായൽക്കരയ്ക്കൊരാണിയായ്-
ത്തിളങ്ങുന്ന തങ്കക്കൊടിമരം കാട്ടി,
ഉരുകുന്ന മാടധരണിതന്നുള്ളി-
ലുയരുന്ന ചുടുനെടുവീർപ്പിൻചിത്രം!

*           *           *           *

ഒരു നിമിഷ—മീ പ്രശാന്തവേളയിൽ-
പ്പറവ പഞ്ജരം മറന്നു വിണ്ണേറി.
അലസ്സുന്നിതെങ്ങും—പുറത്തുമുള്ളിലും—
അനഘസൌന്ദര്യമനന്തസൌന്ദര്യം!
കരയില്ലാത്തതാമഴകാഴി കേറി-
ക്കരയും കായലും കടലുമേകമായ്,
ഒരു ചരടിലെ നറുംമലരായി-
ത്തൊ,രു വിപഞ്ചിതൻവിവിധരാഗമായ്!
മുളയിടുന്നിപ്പോൾ മനസ്സിലൈശപ്യം—
തളിരിടുന്നിപ്പോൾ കലതൻസാമ്രാജ്യം!

2

തിരയൊന്നു മണൽമലകേറി,ക്കരം
പരത്തിനിന്നെന്തോ വിളിച്ചുചൊല്ലുന്നു;
പടമെടുത്താടും കടലുടലിതു
കിടന്നുലയുന്നു വിവിധവർണ്ണത്തിൽ;
അമരർ ചില്ലിട്ടു ഉടച്ചു വിണ്ടല-
ച്ചുമരിൽ തൂക്കിയ പുതുചിത്രംപോലേ!

കരച്ചാർത്തിൻമദ്ധ്യേ ചിരിച്ചു നില്ക്കുന്നു
ചെറുമൃഗങ്ങൾതൻ വെളുത്ത കുപ്പായം!
തലയിലിട്ടതാം പുതുപച്ചത്തുകിൽ-
ത്തലപ്പിഴയുമാറിളംകുലക്കൂമ്പിൽ,
പുതുതായ്പ്പൊന്നന്തിയിടുവിച്ച പട്ടു-
പുതപ്പുകുപ്പായക്കുടുക്കുകളൂരി,
നുണച്ചു മാറേറും മണിക്കുടങ്ങളെ-
യണച്ചു താലോലിച്ചമരും തെങ്ങുകൾ,
കടലും കായലുമൊരുമയിലൊത്തു
കഴിയുന്ന ഗൃഹചരിതമോതുന്നു!
അരുമക്കുഞ്ഞുങ്ങൾക്കിരതേടിക്കൂട്ടി-
ലണയുവാൻ വെമ്പും പറവകൾക്കൊപ്പം
കരിമുകിൽക്കുലിപ്പരിഷ, ചെമ്മണ്ണു
പുരണ്ട മുണ്ടുകൾ തിരുമ്മും കായലിൽ,
തളിരറുത്തിടും, വടക്കൻപാട്ടൊളി-
ക്കുളിരലകളിൽക്കുളിച്ച തോണികൾ,
നിനവണിയൊത്തു നിരന്നു നീന്തുന്നു
നിലം തൊടാതൊരു ലയലഹരിയിൽ!
പകവെച്ചു വാനിൻതെളിമുഖത്തേയ്ക്കു
പുകവിടും യന്ത്രതരണിജാലങ്ങൾ
അലയുന്നു വെറും കിനാവുകൾ കണ-
ക്കലക്കടൽ നോക്കി കുതിക്കും കായലിൽ!
പിരിയാനിന്നിതൾക്കവിൾത്തടം പിച്ചി-
പ്പറിച്ചൊരു വെള്ളിവിമാനമങ്ങിങ്ങായ്
അലക്ഷ്യഭാവത്തിലലറിപ്പായുന്നി-
തപസ്മാരദണ്ഡം പിടിപെട്ടവണ്ണം!
ചെറുചിറകിനാലൊരു പങ്ക തീർത്തു
പരൽമീൻപററത്തിൻഭരണകർത്തൃത്വം,

തനിക്കെന്നു ചൊല്ലിച്ചിരിക്കുന്നു; ചതി-
പ്പുണ്ണിയാൽപ്പൊങ്ങച്ചം നടിക്കും പൊന്മകൾ!
ഉലകൊരു പുത്തൻമലർവനിയാക്കാൻ
ജലദങ്ങളുയിതടലുരുക്കുമ്പോൾ,
പുകയും കപ്പലിൻമനം, കിനാവിനു
പുകതൻസാമ്രാജ്യക്കൊടികൾ തുന്നുന്നു!
വിമലവായുവിൽ വിഷപ്പുക തുപ്പി-
ത്തമസ്സിൻതൊണ്ടുകളതാതിടം തപ്പി,
തുടുത്ത കായലിൻമിഴിയലനീരി-
ലെടുത്തു ചാടുന്നു കടൽവിമാനങ്ങൾ!
കര കായൽക്കാലിൽക്കടിച്ചു ചെഞ്ചോര
കുടിച്ചു, വാദ്ധിയെപ്പിടിക്കുമട്ടപോൽ
അലയാഴി പററാൻ ചെറുകായൽകട-
ന്നഴിമുഖംപററിച്ചുരക്കേററും കപ്പൽ!
ഉരത്തു വെള്ളത്തിൻ നടുക്കു നില്ക്കുന്നു
പെരുത്ത കൃത്രിമത്തുരുത്തു ദൂരത്തായ്:
തുലയററ ലോഭം കറുത്ത കായലിൻ-
തലയിലേററിച്ച മണൽച്ചാക്കിൻമട്ടിൽ!
ഉടപ്പിട്ടുനില്ക്കും തുരുത്തിൻതൊപ്പിമേ-
ലുയരും പിച്ചളപ്പുതുമുദ്രയാവാം,
നിരന്നുനില്പതാ; നവമാം വന്മീകം
മറയ്ക്കു വെൺചിതൽക്കൂടിൽമടകളായ്!
തടിച്ചുനീണ്ടൊരു മുതലയായ്പ്പൊന്തി-
ക്കിടക്കും പാലത്തെത്തടുക്കും തീവണ്ടി,
അരിതിന്നും തുറമുഖത്തിനു തോന്നാ-
മൊരു കരിക്കുന്നനരിച്ചെത്തുംപോലെ!

3

മലമകൾച്ചെന്താരൊളിമലനാട്ടിൻ-
മകളാമീ ഗോശ്രീനഗരിയെപ്പണ്ടേ
വിലപെററ പട്ടമഹിഷിയാക്കിനാ-
നലയാഴി—മാടമഹിക്ഷ്യധിനാഥൻ!
വരണീയാർത്ഥത്തിൻവരമരുളുമീ
വരുണരാജാവിൻവരിഷ്ഠപത്നിയെ,
സമീക്ഷിപ്പാൻ—പാദം നമിപ്പാൻ—കാഴ്ചതൻ-
സമാഹൃതി വെപ്പാൻ—സവിധം സേവിപ്പാൻ—
നിലയനം വിററും—നിരന്തരം ലോക-
വലയത്തിൽപ്പുറവും വണിക്കുകളെത്തി!
അതുലവിത്തങ്ങൾ തനതെന്നാക്കുവാൻ
കൊതിച്ചു ഗോശ്രീയെബ്ഭുജിപ്പവർക്കെല്ലാം,
അലഞ്ഞകലെനിന്നലമലമാറി
മലനാടു കേറിയെവ,രവർക്കെല്ലാം,
മതജാതിവേഷവിഷയഭാഷകൾ
മതിയാതെ മഹാവിഭവസത്രത്തിൽ,
വിമലദുഗ്ദ്ധമേഹിതമാലേയ-
വിഭവമേകുമീയഭിജാതപുരി
അഭിവൃദ്ധിപൂകുന്നനുദിന,മൂഴി-
യ്ക്കമൃതരുളിനിന്നണിമതിഃപോലേ!

പുതുനോട്ടുകെട്ടിൻമുകളേറിനിന്നു
മതിമറന്നാടും വണിക്പ്രവരന്മാർ,
ഒടുങ്ങാത്ത ഗോശ്രീമലർമാതിൻതങ്ക-
ക്കടലോരം പററിക്കിടക്കും കക്കകൾ!
ഇരുകരം വെട്ടിക്കളഞ്ഞൊരു തമഃ-
പരുഷശൃംഖലാനിബദ്ധയെങ്കിലും
പരദാസ്യമെന്ന പെരുക്കാലുകേറി—
മറഞ്ഞു സുന്ദരപ്രകൃതിയെങ്കിലും
വലച്ചുലേശാതെ കുലീനയാമിവൾ
മലമടിയിൽനിന്നൊരു പിടി വാരി
ദയതൻഭിക്ഷാന്നമരുളുന്നു—വന്നു
കയറും കപ്പലിൻകരസഹസ്രത്തിൽ!

4

തടവററു വിണ്ണിൻമധുവാണിമാക്കു
കടൽവഴി കായൽക്കടവിലെത്തുവാൻ,
മലർനിര ചിന്തി, മണിമയമന്തി-
വെളിച്ചം വെട്ടിയ നെടുനീളൻവഴി,
അടഞ്ഞുപോംപടി—വിടർന്നിടക്കൂടി-
പ്പടർന്നൊത്തുകൂടി,യിരുൾത്തൊട്ടാവാടി!
മലർമണം താവി,ക്കുളിരൊളി തേവി-
ത്തിളങ്ങുമന്തിച്ചെമ്പനിനീർത്തോട്ടത്തിൽ
ഇഴഞ്ഞുകേറുന്നു പടിഞ്ഞാറുനിന്ന—
മഴമുകിൽ നീളെ—ക്കരിനാഗംപോലേ.
ഘനമദമതൊരിരുമ്പുപായ്ക്കപ്പൽ-
കണക്കു വിണ്ണണിക്കടൽക്കരപററി,
തുറന്നൊരാഹ്ലാദാലിറക്കുന്നു കൊച്ചി-
ത്തുറമുഖത്തൊരു നവവിഭവത്തെ!
അടവുകളേതും തിരിയാത്ത സഹ്യ-
ക്കൊടുമുടി പേർത്തും തലപൊക്കി നോക്കി.
നഗനിരയോതി:—"അനഘം, പാശ്ചാത്യ-
ഗഗനം നല്കുമീ നവയുഗോദയം!"
ഉരച്ചു നൽകൃഷ്ണപ്പരുന്തു:—"ഇ തങ്ക-
നിറത്തിൽ മുക്കിയ തനിത്തമസ്സത്രേ!
വിഷവും പ്രേമവിണ്ണമൃതവുംപോലെ
വിഭിന്ന,മീ പ്രാചീപ്രതീചിശീലങ്ങൾ!"
പൊടുന്നനെ ജ്യേഷ്ഠ കയറിയ ഗൃഹ-
വടിവിലായലക്കടലും കായലും!
സ്ഫുടമൊരു കൊടും വിഷബാധയേററ-
പടിക്കു നീ രവം, നഗരമെന്നാകെ,
അലിവേറും താരാനികരം വാനത്തു
കൊളുത്തിയ നാട്ടുവെളിച്ചവും കെട്ടു;
മുകിലും, മേടയും, കുടിലും, ഹിന്ദുവും
മുസൽമാനുമേതോ തമോമതക്കാരായ്!

# നമ്പൂതിരിമാർ എങ്ങോട്ട്?

നമ്പൂതിരിമാർ രാഷ്ട്രീയമായി ഏതു നിലയ്ക്കാണ് വളരേണ്ടതെന്ന കാര്യത്തിൽ എനിക്കുള്ള അഭിപ്രായം ഒരു ലേഖനം മൂലേന സമുദായാംഗങ്ങളെ അറിയിക്കാൻ പത്രാധിപർ എന്നോടാവശ്യപ്പെട്ടിരിക്കുന്നു.

നമ്പൂതിരിമാർക്കെന്നല്ല ഒരാൾക്കും ഒരു പ്രത്യേകനിലയിൽ വളരാൻ കഴിയുമെന്നോ കഴിയുമെങ്കിൽത്തന്നെ അതു നല്ലതാണെന്നോ ഞാൻ വിശ്വസിക്കുന്നില്ല. നമ്പൂതിരിയും നായരും ഈഴവനും കൃസ്ത്യാനിയും മുസ്ലീമും മററനേകായിരം ജാതികളും സമുദായങ്ങളും ഇല്ലാതായി മനുഷ്യരെല്ലാം അവരവരുടെ വ്യക്തിപരമായ കഴിവുകളനുസരിച്ചു ജീവിക്കുകയും വളരുകയും ചെയ്യുന്ന കാലത്തെയാണ് ഞാനൊരു രാഷ്ട്രീയപ്രവർത്തകനായ ഇന്നെന്നപോലെ സാമുദായികപ്രവർത്തകനായിരുന്ന മുമ്പും ലക്ഷ്യമാക്കിവെച്ചിരുന്നതു്; ഇതായിരുന്നു ഒരു ദശാബ്ദകാലം മുമ്പു വീണുപോയ നമ്പൂതിരിയുവജനസംഘത്തിലെ ഭൂരിപക്ഷം മെമ്പർമാരുടെയും അഭിപ്രായം.

പക്ഷേ, ഇന്ന് ആ നില എത്തിക്കഴിഞ്ഞിട്ടില്ല. ജാതികളും സമുദായങ്ങളും അവ തമ്മിൽ അകൽച്ചകളും അസമത്വങ്ങളും ഇന്നു കേരളത്തിൽ നിലനില്ക്കുന്നുണ്ടെന്നതു മറച്ചുവെയ്ക്കാൻ വയ്യാത്ത ഒരു പരമാർത്ഥമാണ്. അതു നാട്ടിൽ നിലനില്ക്കുന്ന കാലത്തോളം ഈ യാഥാർത്ഥ്യം മനസ്സിലാക്കി അതിന്റെ വെളിച്ചത്തിൽ തങ്ങളുടെ പ്രവൃത്തികളെ നിയന്ത്രിക്കുന്നതു് ഓരോ സമുദായത്തിന്റെയും പാവനമായ അവകാശവും ഒഴിച്ചുകൂടാൻവയ്യാത്ത കടമയുമാണ്. ഇക്കാരണത്താലാണ് എസ്. എൻ. ഡി. പി., നായർ സർവ്വീസുസൊസൈററി മുതലായ സാമുദായികസംഘടനകളെ പുരോഗമനപരമായ ബഹുജനസംഘടനകളായിക്കാണാൻ കമ്മ്യൂണിസ്റ്റ് പാർട്ടി കേരളത്തിലെ ദേശീയവാദികളോടഭ്യർത്ഥിക്കുന്നതും.

---

വിരിമലരണിയരങ്ങേറും ദിക്കിൽ
വറുതിമൂകതാമൃതികളാക്കുന്നൂ!
കടലല ചിന്തി വരുന്ന കപ്പലിൻ-
തുടുമിഴിമാത്രം തമസ്സിൽ മിന്നുന്നൂ!
നരമൃഗഖഗനഗങ്ങളെത്തിന്നു-
പെരുത്ത കൂരിരുൾക്കരിനാഗം നില്ക്കേ,
അനഘമാമഴകുഡുനാടിനേകി-
പ്പുനിമതി പൊക്കി പുളകക്കൂപ്പുകൈ:—
"വിളിച്ചുണർത്തുകെൻപ്രഭോ, പതിതർക്കു
വിളക്കു കാണിപ്പാൻ വിഭാതലക്ഷ്മിയെ!"

പി. കുഞ്ഞിരാമൻനായർ

## അവശത രാഷ്ട്രീയമല്ല

ഈ സ്ഥിതിക്കു നമ്പൂതിരിമാർക്കു രാഷ്ട്രീയമായ വല്ല അവശതകളും ഇന്നുണ്ടെങ്കിൽ അതു തീർക്കുന്നതിനുവേണ്ടി നമ്പൂതിരിമാർ പ്രവർത്തിക്കുന്നതിന്നു ഞാനോ മററു കമ്മ്യൂണിസ്റ്റുകാരോ എതിരല്ല. എന്നുമാത്രമല്ല, വോട്ടിംഗുവ്യവസ്ഥ സംബന്ധിച്ച് എസ്. എൻ. ഡി. പി. യുടെ വാദം സ്വീകരിക്കണമെന്നും സ്റ്റാഫ്സിലക്ഷൻ ബോർഡ്സംബന്ധിച്ച കാര്യങ്ങളിൽ സാമുദായികനീതി പുലർത്തണമെന്നും പറയുന്നതുപോലെ നമ്പൂതിരിയുടേയും രാഷ്ട്രീയമായ അവകാശവാദങ്ങളിൽ ന്യായമായവയെ ഞങ്ങൾ അംഗീകരിക്കുകയും അതംഗീകരിക്കാൻ മററു സമുദായങ്ങളേയും രാഷ്ട്രീയകക്ഷികളേയും ഗവർമ്മേണ്ടിനേയും പ്രേരിപ്പിക്കാൻവേണ്ടിത്തന്നെ ഞങ്ങൾ പ്രവർത്തിക്കുകയുംകൂടി ചെയ്യും.

പക്ഷേ ഈഴവർക്കും, കൃസ്ത്യാനികൾക്കും, മുസ്ലീമിങ്ങൾക്കുമെന്നപോലെ രാഷ്ട്രീയമായ യാതൊരവശതകളും നമ്പൂതിരിമാർക്കില്ലെന്നാണെന്റെ അഭിപ്രായം. സവർണ്ണഹിന്ദുക്കളും ജന്മികളുമായ നമ്പൂതിരിമാർക്കു സവർണ്ണമേധാവിത്വത്തിൻകീഴിൽ വലിയ അവശതകളൊന്നുമുണ്ടാവാൻ ന്യായമില്ല. നവീനവിദ്യാഭ്യാസത്തിലേർപ്പെടാതെ 'സൂരിനമ്പൂരി'യായിക്കഴിഞ്ഞുകൂടിയ കാലത്തോളം മാത്രമാണ് നമ്പൂതിരി ഉദ്യോഗകാര്യത്തിലും മററും പിന്നണിയിൽ നിന്നിരുന്നതു്. അതു പോയി പഠിപ്പും പാസ്സുമുള്ള നമ്പൂതിരിമാർ വന്നതോടുകൂടി അവരുടെ സാമൂഹ്യമായ ഉയർന്ന നിലയും മററും കാരണം അവർക്കു മുമ്പുണ്ടായിരുന്ന കുറവുകൾ നീങ്ങാൻ തുടങ്ങിയിരിക്കുന്നു.

ഈ സംഗതി തെളിയിക്കുന്നതിന്നു ഞാൻ ചില ഉദാഹരണങ്ങൾ കാണിക്കാം:

1. നമ്പൂതിരിക്കു യാതൊരു പ്രത്യേക സൌജന്യങ്ങളും നൽകാതെതന്നെ 50ഓളം മെമ്പർമാരുള്ള മലബാർ ഡിസ്ട്രിക്ട്ബോർഡിൽ അഞ്ചും ആറും നമ്പൂതിരിമാർക്കു നിഷ്പ്രയാസം സ്ഥാനം കിട്ടാറുണ്ട്. രണ്ടു താലൂക്കുകളിലെ താലൂക്കുബോർഡു പ്രസിഡണ്ടുസ്ഥാനംതന്നെ നമ്പൂതിരിമാർ വഹിക്കുകയുണ്ടായിട്ടുണ്ട്. ഇവരിലൊരാൾക്കു ഡിസ്ട്രിക്ട്ബോർഡ് പ്രസിഡണ്ടുസ്ഥാനം തന്നെ കിട്ടുമോ എന്നു ന്യായമായി സംശയിക്കാവുന്ന നില വരികയുണ്ടായെന്നും പ്രത്യേകം പറയേണ്ടതുണ്ട്.

2. 40ഓളം തിരഞ്ഞെടുക്കപ്പെട്ട മെമ്പർമാരുള്ള കൊച്ചി നിയമസഭയിൽ ഇന്നു മൂന്നു നമ്പൂതിരിമാരുണ്ട്. ഇതുപോലെ കൊച്ചി നിയമസഭയിൽ ഒന്നും അധികവും നമ്പൂതിരിമാരുണ്ടാവുകയെന്നതു കുറേ കാലമായി ഒരു പതിവായിരിക്കുന്നു.

3. തിരുവിതാംകൂറിലാകട്ടെ അസംബ്ലിയിൽ രണ്ടും കൌൺസിലിൽ ഒന്നും സീററ് ജന്മികൾക്കായി നീക്കിവെച്ചിട്ടുണ്ട്.



C. S. Narayanan Nambudiripad,
B.A., LL.B.,
District Registrar, Chelakara.



C. Krishnan Moose, B.A., B.L.,
Sub-Judge & Asst. Sessions Judge, Palghat.



P. S. Kesavan Nambudiri, B.A., B.L.,
District Munsif, Tirur.



A. M. Krishnan Nambudiripad, B.A., B.L.,
District Munsif, Taliparambu.



ചെക്കൂർ (ജഡ്ജി) നമ്പൂതിരിപ്പാട്.

ഇതു മൂന്നും നമ്പൂതിരിമാക്ക നിക്കിവെച്ച സ്ഥാനങ്ങളാണെന്ന പറയുന്നതു് അസത്യമാവില്ല.

4. ഇതുപോലെ, പഞ്ചായത്തുബോർഡ്, പഞ്ചായത്തു കോടതി, കോ-ഓപ്പറേററീവ് സൊസൈററി മുതലായി തിര ഞ്ഞെടുക്കപ്പെടുന്ന എന്തു സ്ഥാപനമുണ്ടെങ്കിലും അവയിലെല്ലാററിലുംതന്നെ ജനസംഖ്യത്തോതു നോക്കിയാൽ നമ്പൂതിരി അ ർഹിക്കുന്നതിലും എത്രയോ അധികം സ്ഥാനം അയാൾക്ക കിട്ടുന്നുണ്ടെന്ന കാണാൻ വിഷമമില്ല.

ഇതുപോലെത്തന്നെയാണ് രാഷ്ട്രീയപ്പാർട്ടികളിലും ബഹു ജനസംഘടനകളിലും നമ്പൂതിരിക്ക കിട്ടുന്ന സ്ഥാനവും. നമ്പൂതിരിയെ നമ്പൂതിരിയെന്ന നിലയ്ക്കു വെറുക്കുകയോ അയാളെ ഉയരാനനുവദിക്കാതിരിക്കുകയോ ചെയ്യുകയെന്ന സ്വഭാവം കോൺഗ്രസ്സ്, കമ്യൂനിസ്റ്റ്പാർട്ടി മുതലായ യാതൊരു പൊതു സംഘടനകളുടേയും നേതാക്കന്മാൎക്കോ പ്രവൎത്തകന്മാൎക്കോ ഇല്ലെന്നു് ഒരു വ്യാഴവട്ടകാലത്തെ സ്വന്തം അനുഭവത്തെ ആസ്പദിച്ചെനിക്ക പറയാൻ കഴിയും.

അതുകൊണ്ടു രാഷ്ട്രീയമായി വല്ല പ്രത്യേകാവകാശങ്ങളും സൌജന്യങ്ങളും നേടാൻ ശ്രമിക്കുന്നതു നമ്പൂതിരിമാരെസ്സം ബന്ധിച്ചേടത്തോളം ആത്മഹത്യാപരമാണെന്ന മാത്രമല്ല, ഇന്നു പിന്നണിയിൽ നില്ക്കുന്ന മററു സമുദായക്കാരുടെ വളൎച്ചയ്ക്കനുസരിച്ച് ഇന്നുള്ള പല പ്രത്യേകാവകാശങ്ങൾ (ഉദാ: കോവിലകങ്ങളിലും മററുമുള്ള സ്വാധീനശക്തി, ജന്മിയാകയാൽ വോട്ടുപിടിക്കാനുള്ള കഴിവ് etc.) ഉപേക്ഷിക്കാൻപോലും നമ്പൂതിരി തയ്യാറാവേണ്ടതാണ്.

## ഉദ്യോഗത്തിൻെറ കാൎയ്യമോ?

ഇതെല്ലാം ശരിയാണെങ്കിലും ഉദ്യോഗം കിട്ടുന്ന കാൎയ്യത്തിൽ നമ്പൂതിരിമാൎക്ക ചില അവശതകളുണ്ടെന്നു് ഒന്നിലധികം സുഹൃത്തുക്കൾ ഈയിടെ എന്നോടു പറയുകയുണ്ടായി. സാമുദായികനീതിയെന്ന തത്വമനുസരിച്ച് ഉദ്യോഗം പങ്കിടുമ്പോൾ നമ്പൂതിരിയെ ബ്രാഹ്മണൻെറ കൂട്ടത്തിലാണ് കൂട്ടുന്നതെന്നും അതുകൊണ്ടു നമ്പൂതിരിമാൎക്ക പ്രത്യേകമായി യാതൊന്നും കിട്ടുന്നില്ലെന്നുമാണിവരുടെ ആവലാതി.

ഇതു് അടിസ്ഥാനമുള്ളതാണെങ്കിൽ ഈ അനീതി തിരുത്തേണ്ടതാണെന്നു് ആരും സമ്മതിയ്ക്കും. പക്ഷേ ഇതു തീരേ അടിസ്ഥാനരഹിതമാണെന്നെനിയ്ക്കു തോന്നുന്നു. കാരണം, മലബാറിലും, കൊച്ചിയിലും, തിരുവിതാംകൂറിലും ആകെയുള്ള ജനസംഖ്യയിൽ 1 ശതമാനത്തിൽ കുറച്ചേ നമ്പൂതിരിമാരുള്ളു. അപ്പോൾ ഇവിടങ്ങളിലുള്ള ഒട്ടാകെ ഉദ്യോഗങ്ങൾ വീതംവെയ്ക്കുമ്പോഴും ഈ ചുരുങ്ങിയ ശതമാനം ഉദ്യോഗങ്ങൾ മാത്രമേ അവൎക്ക കിട്ടാനൎഹതയുള്ളു. അതിന്നു കിട്ടുന്നുണ്ടെന്ന സ്ഥിതിഗതികൾ പൊതുവേ നോക്കുമ്പോൾ തോന്നുന്നുണ്ട്. ഈ തോന്നൽ തെററാണെന്നു സ്ഥിതിവിവരക്കണക്കെടുത്തുദ്ധരിച്ചു ബോദ്ധ്യപ്പെടുത്തുകയും ഈ അവശത പരിഹരിക്കാൻ വല്ല പ്രത്യേകസൌജന്യങ്ങളും കാണിച്ചുതരികയും ചെയ്യുന്നപക്ഷം ഈ അവകാശവാദത്തെ തികച്ചും അനുകൂലിക്കാൻ ഞാൻ തയ്യാറാണ്.

എന്തായാലും ഒരു കാൎയ്യത്തിന്നു ഞാൻ എതിരാണ്. എന്തെങ്കിലുമൊരാൾക്കു് ഉദ്യോഗംകിട്ടാൻ വല്ലകുഴപ്പവും വന്നാൽ അതു തീൎക്കുന്നതിന്നായി സേവയും ശുപാൎശയും കൊണ്ടുചെല്ലുന്നതുപോലെ സമുദായാഭിപ്രായമെന്നപേരിൽ കുറെ പ്രമാണികൾ ഡെപ്യൂട്ടേഷൻ പോവുകയും മററും ചെയ്യുന്നതിന്നൊരു വാസന മററു സമുദായങ്ങളിൽ ധാരാളമുണ്ട്. അതു കുറേശ്ശ നമ്മുടെ സമുദായത്തിലും വ്യാപിക്കാൻ തുടങ്ങിയിരിക്കുന്നു. ഇതു് അതാതു് ഉദ്യോഗാൎത്ഥികളെയും അവരെ സഹായിക്കുന്ന സമുദായപ്രമാണികളെയും, സമുദായത്തെയാകെയും നശിപ്പിയ്ക്കുകയാണ്, ഉന്നയിക്കുകയല്ല ചെയ്യുക. ആ വഴിക്ക സമുദായം പോകാതെ നോക്കുന്നതു് സമുദായസ്നേഹികളുടെയെല്ലാം കടമയാണ്.

## അന്തഃപുരത്തിലേയ്ക്കു നോക്കുക!

നമ്പൂതിരിമാൎക്കു് ഇന്നു യാതൊരവശതകളുമില്ലെന്നോ അതു തീൎക്കാനവർ ശ്രമിയ്ക്കേണ്ടതില്ലെന്നോ ഇപ്പറഞ്ഞതിന്നൎത്ഥമില്ല. ഗവമ്മേണ്ടുനയംനിമിത്തമുണ്ടാവുന്ന അവശതകളല്ല നമ്പൂതിരിമാൎക്കുള്ളതെന്നും, അവൎക്കുള്ള അവശതകൾ തീൎക്കാൻ ഗവമ്മേണ്ടിന്നോ മററു സമുദായങ്ങൾക്കോ കഴിയില്ലെന്നും മാത്രമാണെനിക്ക പറയാനുള്ളതു്.

നമ്പൂതിരിമാരുടെ അവശതകൾ കണ്ടു മനസ്സിലാക്കാനും അതു പരിഹരിക്കാനും ആഗ്രഹിക്കുന്നവർ അവരുടെ അന്തഃപുരങ്ങളിലേയ്ക്കാണെത്തിനോക്കേണ്ടതു്. സ്ത്രീകൾ സ്ത്രീകളെന്ന നിലയ്ക്കു് ഇത്രയധികം കഷ്ടപ്പാടനുഭവിക്കുകയെന്നതു കേരളത്തിലെ മറെറാരു സമുദായത്തിലുമില്ല. നമ്പൂതിരിസ്ത്രീകളനുഭവിക്കാത്ത കഷ്ടപ്പാടു ലോകത്തിലെ മറെറാരു സ്ത്രീസമുദായവും ഇന്നനുഭവിക്കുന്നുണ്ടെന്നും തോന്നുന്നില്ല.

അര വ്യാഴവട്ടക്കാലത്തോളം വളരെ ശക്തിയായി പ്രവൎത്തിച്ച നമ്പൂതിരി യുവജനസംഘത്തിൻെറ പരിപാടിയിൽ താഴേ പറയുന്ന ഇനങ്ങളാണുണ്ടായിരുന്നതു്:

1. നമ്പൂതിരിസ്ത്രീകളെ പഠിപ്പിയ്ക്കുക; അങ്ങിനെ നവീനവിദ്യാഭ്യാസത്തിൻെറ കാററും വെളിച്ചവും അന്തഃപുരത്തിലേയ്ക്കു കടത്തിവിടുക.

2. അധിവേദനവും, വൃദ്ധവിവാഹവും തടയുക; അങ്ങിനെ നമ്പൂതിരികുടുംബങ്ങളിലെ ദാമ്പത്യജീവിതത്തിലുള്ള അസുഖസംഭവങ്ങൾക്കൊരറുതി വരുത്തുക.

3. വിധവാവിവാഹം നടപ്പിലാക്കുക.

4. ഘോഷ ബഹിഷ്കരിക്കുക; നമ്പൂതിരിസ്ത്രീകളെ മനുഷ്യസ്ത്രീകളാക്കി ഉയൎത്തുക.

ഈ ഓരോ ഇനവും സംബന്ധിച്ച് ഇന്നത്തെ നിലയെന്താണ്?

1. ഒരു ചെറുന്യൂനപക്ഷം കുടുംബങ്ങളിൽ പെൺകുട്ടികളെ അടുത്ത സ്കൂളിലേയ്ക്കയയ്ക്കുകയെന്നതു് ഒരു പതിവായിട്ടു

ണ്ട്; നമ്പൂതിരിബാലികമാരുടെ വിദ്യാഭ്യാസത്തെ ഉദ്ദേശിച്ചു തൃശ്ശൂരും, പാഞ്ഞാളും ഓരോ സദനവും നടന്നുവരുന്നുണ്ട്. പക്ഷേ സ്കൂൾഫൈനലിലധികം ഉയർന്ന ക്ലാസുകളിൽ പഠിച്ചു ബിരുദംനേടിയ നമ്പൂതിരിസ്ത്രീകൾ ഇനിയും ഉണ്ടായിട്ടില്ല. എന്റെ അറിവിൽപ്പെട്ടേടത്തോളം ഒരു യുവതി ബി. എസ്സ്.സി. പാസ്സായി. മററൊരു യുവതി എൽ. ഐ. എം.മിന്നു പഠിച്ചുവരുന്നുണ്ട്. മൂന്നുപേർ ഗാന്ധിജിയുടെ വർദ്ധാമഹിളാശ്രമത്തിൽ പോയി ഹൃദയസംസ്കാരവും സ്വതന്ത്രചിന്താശീലവും സമ്പാദിച്ചു മടങ്ങിവന്നിട്ടുണ്ട് — ഇതു മാത്രമാണ് ഉന്നതവിദ്യാഭ്യാസകാര്യത്തിൽ നമ്പൂതിരിസ്ത്രീകൾക്ക് ഇതുകാലമായിട്ടുണ്ടായ നേട്ടം. വക്കീലന്മാർ, ഡോക്ടർമാർ, എഞ്ചിനീയർമാർ, പത്രപ്രവർത്തകന്മാർ, ശാസ്ത്രകാരന്മാർ, സാഹിത്യകാരന്മാർ, അദ്ധ്യാപകന്മാർ മുതലായി പുരുഷന്മാർക്കിറങ്ങാവുന്ന എല്ലാ തുറകളിലും സ്ത്രീകൾക്കും പ്രവേശിക്കാമെന്ന പരിഷ്കൃതാഭിപ്രായത്തിന്റെ വെളിച്ചത്തിൽ നമ്പൂതിരിസമുദായത്തിൽ സ്ത്രീവിദ്യാഭ്യാസം തുടങ്ങിയിട്ടുപോലുമില്ല. സോവിയററ്യൂണിയനിലും, അമേരിക്കയിലും, ബ്രിട്ടനിലുമുള്ളതുപോലെയല്ലെങ്കിൽ കേരളത്തിൽത്തന്നെയുള്ള മററു പരിഷ്കൃതസമുദായങ്ങളിലുള്ളത്രയെങ്കിലും വിദ്യാഭ്യാസവും ഹൃദയസംസ്കാരവും നമ്പൂതിരിസ്ത്രീകൾക്കാവശ്യമാണെന്ന ധാരണപോലും സമുദായത്തിലിന്നില്ലെന്നാണെനിക്കു തോന്നുന്നത്.

ഇത്രയും പറഞ്ഞതു സ്കൂളിലയച്ചു പഠിപ്പിക്കാൻ തുടങ്ങിയിട്ടുള്ള കുടുംബങ്ങളിലെ സ്ഥിതിയാണ്. പക്ഷേ ഇത്തരം കുടുംബങ്ങൾ സമുദായത്തിലെ ആകെ കുടുംബങ്ങളുടെ 5 ശതമാനത്തിൽകുറവാണ്. ബാക്കി 95% ത്തിന്റെയും സ്ഥിതി വിവരിക്കുകയെന്ന പാഴ്‌വേലയിലേയ്ക്കു ഞാനിറങ്ങുന്നില്ല.

2. അധിവേദനം നിയമപ്രകാരം തടഞ്ഞിട്ടുണ്ട്. ആ നിയമം ലംഘിക്കത്തക്ക ദ്രോഹമനസ്ഥിതി സമുദായത്തിലില്ലെന്നും സന്തോഷത്തോടുകൂടിപ്പറയാം. പക്ഷേ അധിവേദനം തടയുന്നതുകൊണ്ടുമാത്രം വിവാഹസംബന്ധമായ കുഴപ്പമെല്ലാം തീരുമെന്ന വാദം അടിസ്ഥാനരഹിതമാണെന്നു തെളിഞ്ഞിരിക്കുന്നു. വിവാഹസംബന്ധമായി ഇന്നും പല അവശതകളും നമ്പൂതിരിസ്ത്രീകൾ അനുഭവിക്കുന്നുണ്ട്.

ഉദാഹരണത്തിന്:

— നമ്പൂതിരിയുവാക്കന്മാരിലൊരു ഗണ്യമായ വിഭാഗം ഇന്നും വിജാതീയവിവാഹം നടത്തിവരുന്നുണ്ട്. അതുകൊണ്ടു നമ്പൂതിരികന്യകമാർക്കു വരന്മാരെ കിട്ടാനുള്ള വിഷമം വേണ്ടതിലധികമുണ്ട്.

— വരന്മാരെ കിട്ടാനുണ്ടെങ്കിൽപ്പോലും സ്ത്രീധനസമ്പ്രദായം നിമിത്തം വിവാഹം കഴിക്കാൻ കഴിയാത്ത കന്യകമാർ പല കുടുംബങ്ങളിലും ഇരുന്നു നരയ്ക്കുന്നുണ്ട്.

— ഈ രണ്ടു കാരണങ്ങളാൽ അവിവാഹിതകളായ കന്യകമാരുടെ എണ്ണം അധിവേദനിരോധനത്തിന്നുമുമ്പുണ്ടായതിന്നത്ര തന്നെയുണ്ട്. ഒരു വ്യത്യാസം മാത്രം: അന്നു കന്യകാതാപത്തിൽ നിന്നു പ്രമോഷൻ കിട്ടിയിരുന്നതു സപത്നീതാപത്തിലേയ്ക്കായിരുന്നു; ഇന്നതു കൂടുതൽ സുഖകരമായ ദാമ്പത്യജീവിതത്തിലേയ്ക്കായിട്ടുണ്ട്.

3. വിവാഹസംബന്ധമായ മററവശതകൾ ഇന്നും നിലനിന്നുവരുന്നുണ്ട്. അതായതു വൃദ്ധവിവാഹം ഇന്നും നടക്കുന്നു; വേളികഴിച്ച സ്വജാതീയഭാര്യയെ വിട്ട് അന്യസ്ത്രീകളുടെ പിന്നാലെനടക്കുന്ന വീരന്മാരും അപൂർവ്വമല്ല; വിവാഹത്തിന്നുമുമ്പ് കന്യകയുടെ അഭിപ്രായമറിഞ്ഞു നിശ്ചയിക്കുന്നതിന്നുപകരം 'പലഹാരത്തോടു ചോദിച്ചിട്ടാണോ പലഹാരം തിന്നാറ്' എന്ന പഴഞ്ചൊല്ലനുസരിച്ചാണ് വിവാഹം നടക്കുന്നത്; സപത്നീതാപത്തിൻകീഴിലുണ്ടായിരുന്നത്രതന്നെയില്ലെങ്കിലും അന്തർജ്ജനങ്ങളെ തല്ലുക, ശകാരിക്കുക, മററുതരത്തിലുപദ്രവിക്കുക മുതലായവ ഇന്നത്തെ ദാമ്പത്യജീവിതത്തിന്നുള്ളിലും നടക്കുന്നുണ്ട്. ഇതിന്റെയെല്ലാം ഫലമായി അന്തഃപുരം വലിയൊരു നരകമാണെന്നു പറയുന്നതിൽ തെററില്ല. ഈ നരകത്തിൽനിന്നു രക്ഷനേടാൻ നമ്പൂതിരിസ്ത്രീകൾക്കു യാതൊരു നിവൃത്തിയുമില്ല.

4. 'അമ്മായിയും കുടിച്ചു പാൽക്കഞ്ഞി' എന്ന മട്ടിൽ വിധവാവിവാഹം ഒന്നുരണ്ടെണ്ണം കഴിഞ്ഞു. പക്ഷേ വിധവാവിവാഹം ന്യായമാണെന്ന ധാരണപോലും സമുദായത്തിലുണ്ടായിട്ടില്ലെന്നു പറയാൻ ഞാൻ മടിക്കുന്നില്ല. പരിഷ്കൃതകളെന്നഭിമാനിക്കുന്ന പല നമ്പൂതിരിയുവതികളുമായി സംസാരിച്ചപ്പോൾ വിധവാവിവാഹത്തിന്റെ അധാർമ്മികതയെക്കുറിച്ച് അവരിൽക്കണ്ട ഉറച്ച അന്ധവിശ്വാസം ധീരതയോടെ വിവാഹം നടത്തിയ മിസിസ് എം. ആർ. ബി.യുടേയും അവരെ അതിന്നു പ്രേരിപ്പിച്ച ആര്യാപള്ളം മുതലായ നമ്പൂതിരിസ്ത്രീകളുടേയും നേരെ 10 കൊല്ലംമുമ്പുണ്ടായ എന്റെ ബഹുമാനം പതിരട്ടി വർദ്ധിപ്പിച്ചു.

5. ഘോഷാബഹിഷ്കരണത്തിന്റെ നിലയും ഇതുതന്നെ. 15 കൊല്ലംമുമ്പു മിസിസ്സ് മനേഴി ഘോഷ ബഹിഷ്കരിച്ച് എടക്കുന്നിസഭയിൽ പങ്കുകൊണ്ടു; രണ്ടു കൊല്ലംകൂടി കഴിഞ്ഞു തളിപ്പറമ്പു വാർഷികയോഗമായപ്പോഴേയ്ക്കു ഘോഷ ബഹിഷ്കരിച്ചവരുടെ എണ്ണം ഒരു ഡസനോളമായെന്നാണെന്റെ ഓർമ്മ; കാറൽമണ്ണസമ്മേളനത്തിൽ ഇത് അമ്പതോളമായി ഉയർന്നു. എന്നാൽ ഈ വിപ്ലവകരമായ ഘോഷാബഹിഷ്കരണങ്ങൾക്കുശേഷം ഘോഷാബഹിഷ്കരണപ്രസ്ഥാനം പുറകോട്ടടിക്കുകയാണ് ചെയ്യുന്നതെന്നു പറയാതെ നിവൃത്തിയില്ല. ഫാഷനുവേണ്ടി കൊല്ലത്തിലൊരിക്കൽ സിനിമയ്ക്കു പോവുക, അത്യാവശ്യം ഇല്ലത്തേയ്ക്കും അമ്മാത്തേയ്ക്കും വണ്ടിയിലും ബസ്സിലും പോവുക എന്നീ സന്ദർഭങ്ങളിൽ പുറത്തിറങ്ങുന്നതൊഴിച്ചു മററു കാര്യങ്ങളിലെല്ലാം ഘോഷയോടുകൂടിത്തന്നെയാണ് പരിഷ്കൃതകളെന്നഭിമാനിക്കുന്ന നമ്പൂതിരിയുവതികൾപോലും ഇന്നു ജീവിക്കുന്നത്. ഇങ്ങിനെയല്ലാതെ, തികച്ചും ഘോഷ ബഹിഷ്കരിച്ചുകൊണ്ട് — എന്നുവെച്ചാൽ പരപുരുഷന്മാരോടു സംസാരിക്കുന്നതു പാപമാണെന്ന ധാരണയെ കൂസാതെ — പെരുമാറുന്നവർ (കേരളത്തിലെ മററു സമുദായങ്ങളിലെ സ്ത്രീകളെ

പ്പോലെ ജീവിക്കുന്നവർ) യുവജനസംഘം ഇട്ടുവീഴ്ന്നതിന്നുമമ്പു ഘോഷ ബഹിഷ്കരിച്ചവരും അടുത്തകാലത്തു കമ്യൂണിസ്റ്റ് സ്വാധീനശക്തിയിൽപ്പെട്ടു പുറത്തു വന്നവരും മാത്രമാണ്. മററുള്ള പരിഷ്കൃതയുവതികളെല്ലാം ഘോഷപ്പുതപ്പിന്നു പകരം സാരികൊണ്ടു തങ്ങളുടെ പാതിവ്രത്യം അന്യപുരുഷന്മാരുടെ കണ്ണിൽനിന്നു രക്ഷിക്കുന്ന ഘോഷാസ്ത്രീകളാണ്.

## യോഗക്ഷേമസഭയോ അന്തർജ്ജനലീഗോ?

നമ്പൂതിരിസ്ത്രീകളുടെ ഈ അവശതകളെ ആസ്പദിച്ചാണ് നമ്പൂതിരിമാരുടെ സാമുദായികസംഘടന പ്രവർത്തിക്കുന്നതെങ്കിൽ അതിന്ന് ഏതു സമുദായത്തിലുമുള്ള ഉല്പതിഷ്ണുക്കൾ സ്വാഗതംചെയ്യും. ഈ അവശതകൾ തീർക്കുന്നതിന്നുള്ള ഒരു പ്രായോഗികപരിപാടിയുംകൊണ്ടു മുമ്പോട്ടു വരുന്ന ഏതു സമുദായസ്നേഹിക്കും സമുദായത്തിൻെറയാകെ മാത്രമല്ല അന്യസമുദായത്തിൻെറക്കൂടി പിൻതുണ കിട്ടും.

അതുകൊണ്ടാണ് യോഗക്ഷേമസഭ പുനരുദ്ധരിക്കണമെന്നും സമുദായപ്രവർത്തനം ജാഗ്രതയായി നടത്തണമെന്നുമുള്ള ചില നിർദ്ദേശങ്ങൾ പുറപ്പെടാൻ തുടങ്ങിയിട്ടുള്ളതിനെ ഞാനനുകൂലിക്കുന്നത്.

ഈ അവശതകൾ തീർക്കുന്നതിന്നു യോഗക്ഷേമസഭയല്ല അന്തർജ്ജനലീഗാണ് സ്ഥാപിയ്ക്കേണ്ടതു് എന്നൊരഭിപ്രായം യോഗക്ഷേമപത്രത്തിൽ കാണുകയുണ്ടായി. നമ്പൂതിരിസ്ത്രീകളുടെ അവശതകൾ നമ്പൂതിരിസ്ത്രീകളുടെ കാര്യംമാത്രമാണെന്ന ധാരണയാണീ അഭിപ്രായത്തിന്നടിസ്ഥാനമെന്നു തോന്നുന്നു. അതു തെററാണ്. നമ്പൂതിരിസ്ത്രീകൾ വിദ്യാഭ്യാസസംബന്ധമായും വിവാഹസംബന്ധമായും മററും വളരാത്ത കാലത്തോളം—അവർ മററു സ്ത്രീകളെപ്പോലെത്തന്നെ ജീവിക്കാൻ തുടങ്ങാത്ത കാലത്തോളം — നമ്പൂതിരിസമുദായത്തിലെ ആണുങ്ങൾക്കും വളർച്ചയില്ല. സമുദായത്തിലെ പകുതിഭാഗം അജ്ഞതയിലും അടിമത്തത്തിലും ആണ്ടുകിടക്കുക, മറേറ പകുതി അറിവും സംസ്കാരവും സ്വാതന്ത്ര്യവുമനുഭവിക്കുക എന്നതു് അസംഭാവ്യമാണ്. അറിവില്ലായ്മയും അന്ധവിശ്വാസവും അകററി നമ്പൂതിരിസ്ത്രീയെ പരിഷ്കരിക്കാതെ തനിക്കു സ്വയം പരിഷ്കരിക്കാമെന്നു വിചാരിക്കുന്ന നമ്പൂതിരി അങ്ങേ അററത്തെ വ്യാമോഹത്തിലാണാണ്ടുകിടക്കുന്നതു്.

മാത്രമല്ല പുരുഷന്മാർക്കൂടി ഇളകി പ്രവർത്തിക്കാതെ ഈ അവശതകൾ തീർക്കാനും കഴിയുകയില്ല. അന്തഃപുരങ്ങളിൽ അടച്ചിരിക്കുന്ന നമ്പൂതിരിസ്ത്രീകളെ പുറത്തു കൊണ്ടുവന്ന് അവക്ക് വിദ്യാഭ്യാസം നൽകിയാൽപ്പിന്നെ അവർക്കുണ്ടാവുന്ന അവശതകളെല്ലാം അവർതന്നെ തീർത്തുകൊള്ളും. പക്ഷേ അവരെ പുറത്തു കൊണ്ടുവരലും പഠിപ്പിക്കലും കഴിക്കണമെങ്കിൽ പുരുഷന്മാർതന്നെ പ്രവർത്തിക്കണം. ഈ പ്രവൃത്തി ചെയ്യാതെ, അതിന്നുവേണ്ടി പ്രചാരവേല നടത്തുകയും സംഘടനയുണ്ടാക്കുകയും ചെയ്യാതെ അന്തർജ്ജനലീഗുമുഖേന നമ്പൂതിരിസ്ത്രീകളെ പരിഷ്കരിക്കാൻ ശ്രമിക്കുന്നതു് കൊററിയെ പിടിക്കാൻ അതിൻെറ തലയിൽ വെണ്ണവെയ്ക്കുന്നതുപോലെയാണ്.

## സഭയോ സംഘമോ?

എന്നാൽ, മറെറാരഭിപ്രായം ഒരു സുഹൃത്തു പറയുകയുണ്ടായി: യോഗക്ഷേമസഭയല്ല യുവജനസംഘമാണ് പുനരുദ്ധരിക്കേണ്ടതു്.

സംഘവും സഭയും ഇട്ടുവീഴ്ന്നതിന്നുമമ്പു സംഘത്തിന്നുണ്ടായിരുന്ന വിപ്ലവമനോഭാവമുള്ള ഒരു സംഘടനയാണുണ്ടാക്കേണ്ടതെന്നാണിതിന്നർത്ഥമെങ്കിൽ ഞാനതിനോടു തികച്ചും യോജിക്കുന്നു. 'നയവും തന്ത്രവുമുപയോഗിച്ചു സൂത്രത്തിൽ കാര്യം പററിക്കാ'മെന്ന സഭയുടെ മനോഭാവം ഇന്നത്തെ പ്രശ്നങ്ങളൊന്നും തീർക്കാൻ പ്രയോജനപ്പെടുകയില്ല. 'അപായകരമായി ചിന്തിക്കുക, തടസ്ഥങ്ങളെ തട്ടിനീക്കി മുന്നോട്ടു നീങ്ങുക' എന്ന സംഘത്തിൻെറ മനോഭാവമാണിന്നത്യാവശ്യം.

ഞാൻ ചില ഉദാഹരണങ്ങൾ കൊടുക്കാം:

(1) സ്ത്രീവിദ്യാഭ്യാസത്തിന്നുള്ള പ്രധാനതടസ്ഥമെന്താണ്? മാനമായി ജോലിചെയ്തു സ്വതന്ത്രമായി ജീവിക്കുകയെന്നതാണ് നമ്പൂതിരിസ്ത്രീകളുടെ ജീവിതോദ്ദേശമെന്ന ധാരണ ഇന്നില്ല. സ്ത്രീയെ ഒരു സ്വതന്ത്രജീവിയായി കണക്കാക്കുന്നില്ല. പുരുഷന്നു വെറുമൊരലങ്കാരമായാണ് ഇന്നും നമ്പൂതിരിസ്ത്രീ കണക്കാക്കപ്പെടുന്നതു്. തൻെറ ഇഷ്ടമനുസരിച്ചു വിവാഹം കഴിക്കുകയോ കഴിക്കാതിരിക്കുകയോ ചെയ്തു്, തനിക്കു പററുന്ന ജോലിചെയ്യാൻ വേണ്ട മനക്കരുത്തു നമ്പൂതിരിസ്ത്രീക്ക് ഇനിയും ഉണ്ടായിട്ടില്ല. അതുണ്ടാക്കാത്ത കാലത്തോളം സ്ത്രീവിദ്യാഭ്യാസം വളരുകയില്ല. പഠിപ്പും പാസ്സും ഉദ്യോഗവും മററുമുള്ള പരിഷ്കൃതനമ്പൂതിരിയുടെ അനുരൂപപത്നിയായി വീട്ടിൽത്തന്നെ കൂടുകയെന്ന ഇന്നത്തെ ആദർശത്തിന്നു പകരം, സ്വപ്രയത്നംകൊണ്ടു ജീവിച്ചു ഭർത്താവോടുകൂടിയോ കൂടാതേയോ ജീവിക്കുകയെന്ന ആദർശം നമ്പൂതിരിസ്ത്രീകൾക്കു പൊതുവേ ഉണ്ടാവാതെ ഹൃദയസംസ്കാരമോ വിശാലമനസ്കതയോ അവർക്കുണ്ടാവുകയില്ല.

(2) ഇതിലധികം വിപ്ലവകരമായ മാററമാണ് വിവാഹകാര്യത്തിലുണ്ടാവേണ്ടതു്. നമ്പൂതിരികന്യകമാർക്കു വരന്മാരെ കിട്ടാത്ത കഷ്ടപ്പാടു തീരണമെങ്കിൽ, സ്വന്തമായി പ്രവൃത്തിയെടുത്തു ജീവിക്കാനും അങ്ങിനെ സ്ത്രീധനം വിവാഹത്തിന്ന് ഒരു തടസ്ഥമായിത്തീരാതെയിരിക്കാനും അവർക്കു കഴിയണം. മാത്രമല്ല, ഏതു സമുദായത്തിൽനിന്നായാലും തനിക്കനുരൂപനായ വരനെ കണ്ടാൽ തിരഞ്ഞെടുക്കാനുള്ള മനക്കരുത്തും അവരിൽ വളർത്തണം. ഇങ്ങിനെയല്ലാതെ, വിജാതീയവിവാഹത്തിന്നെതിരായ പ്രവർത്തനം മുഖേന നമ്പൂതിരിയുവാക്കന്മാരെയെല്ലാം സമുദായത്തിൽത്തന്നെ നിർത്തി നമ്പൂതിരിസ്ത്രീകൾക്കു വരന്മാരെയുണ്ടാക്കാമെന്ന ധാരണ അസംബന്ധമാണ്. അതുപോലെത്തന്നെ സ്ത്രീധനംമൂലമുള്ള ബുദ്ധിമുട്ടു തീ

ക്കാൻ പണം പിരിക്കുന്നതുകൊണ്ട് ആ കുഴപ്പവും തീരാൻ പോവുന്നില്ല. നല്ല ഹൃദയസംസ്കാരവും, സ്വന്തമായ സമ്പാദ്യവുമുള്ള സ്ത്രീകൾക്കു വരനെ കിട്ടാത്ത ബുദ്ധിമുട്ട് ഒരു കാരണവശാലും ഉണ്ടാവുകയില്ല.

(3) സപത്നികൾ, ഭർത്താവിന്നിഷ്ടമല്ലാത്ത സ്ത്രീകൾ മുതലായവരുടെ പ്രശ്നങ്ങൾ ഗൌരവമാണ്. വിവാഹമോചനത്തിന്നും പുനർവ്വിവാഹത്തിന്നും നിയമസമ്മതിയില്ലാത്ത ഇന്ന് ഈ പ്രശ്നത്തിന്നു പരിഹാരം കാണണമെങ്കിൽ 'അപായകരമായി ചിന്തിക്കുക'തന്നെ വേണം. അങ്ങിനെ ചെയ്താൽ പരിഹാരം കാണുകയും ചെയ്യാം.

ഇതുസംബന്ധിച്ച് 'അപായകര'മായ ഒരഭിപ്രായം ഞാൻ വായനക്കാരുടെ മുമ്പിൽ വെയ്ക്കാം. ഇത്തരം സ്ത്രീകളെ എന്തുകൊണ്ടു മതം മാറാൻ പ്രേരിപ്പിച്ചുകൂട? അന്തഃപുരത്തിലിരുന്നു നരകിക്കുന്ന ആയിരക്കണക്കിലുള്ള നമ്പൂതിരിസ്ത്രീകൾ നമ്പൂതിരിസ്ത്രീകളായിത്തന്നെ ജീവിച്ചു കഷ്ടപ്പെടണമെന്നോ നിങ്ങളുടെ സമുദായസ്നേഹം നിങ്ങളോടാവശ്യപ്പെടുന്നതു്; അതോ മുസ്ലിംസ്ത്രീകളോ കൃസ്ത്യാനിസ്ത്രീകളോ ആയിട്ടെങ്കിലും അവരുടെ കഷ്ടപ്പാടു തീരണമെന്നോ? എന്നെസ്സംബന്ധിച്ചു ഞാൻ വ്യക്തമായിപ്പറയാം: മതം മാറാതെത്തന്നെ വിവാഹമോചനവും പുനർവ്വിവാഹവും നടത്താനുള്ള അവമാനത്തിന്നുവേണ്ടി പ്രക്ഷോഭം നടത്തുന്നതോടൊപ്പംതന്നെ മതം മാററിയിട്ടെങ്കിലും ഈ സ്ത്രീകളുടെ നരകയാതനയവസാനിപ്പിക്കാനാണ് സമുദായസ്നേഹം എന്നെ പ്രേരിപ്പിക്കുന്നതു്.

ഇങ്ങിനെ എല്ലാത്തരത്തിലും 'അപായകരമായി ചിന്തിക്കാ'നുള്ള മനോഭാവവും, അതനുസരിച്ചു പ്രവർത്തിക്കാനുള്ള സന്നദ്ധതയുമുണ്ടെങ്കിൽ സഭയായാലെന്തു്? സംഘമായാലെന്തു്? ഇല്ലെങ്കിൽ രണ്ടായിട്ടും പ്രയോജനവുമില്ല.

## പണിയെടുക്കാൻ പഠിക്കുക

അന്തർജ്ജനലീഗു പോര, പുരുഷന്മാരെക്കൂടി ഉൾക്കൊള്ളിക്കുന്ന ഒരു സംഘടനതന്നെ വേണം എന്നു പറയാൻ വേറെയും കാരണമുണ്ട്. സ്ത്രീകളെസ്സംബന്ധിച്ച അവശതകൾക്കു പുറമേ പുരുഷന്മാരെ ബാധിക്കുന്ന പ്രശ്നങ്ങളും ഇന്നു സമുദായത്തിന്നു നേരിടാനുണ്ട്. യോഗക്ഷേമസഭയോ യുവജനസംഘമോ കൂടാതെ അവയെ നേരിടാനിന്നു സാദ്ധ്യവുമല്ല.

ഈ പ്രശ്നങ്ങളിൽവെച്ചെല്ലാം പ്രധാനമായതു സാമ്പത്തികപ്രശ്നമാണ്; ആളോഹരിഭാഗം വാങ്ങി ജീവിക്കുന്ന നമ്പൂതിരി, തിരുവിതാംകൂറിലെ ആളോഹരിഭാഗം വാങ്ങിയ നായരെപ്പോലെ, പാപ്പരായിപ്പോവാനാണ് തുടങ്ങുന്നതെന്ന പരമാർത്ഥമാണ്; പണിയെടുത്തു ജീവിക്കാതെ, പാട്ടം വാങ്ങി തിന്നു കഴിഞ്ഞുവന്ന നമ്പൂതിരി പുതിയ കാലത്തെ സ്ഥിതിക്കനുസരിച്ചു ജീവിക്കുന്നതെങ്ങിനെയെന്ന പ്രശ്നമാണ്.

ഇതിന്നു വ്യക്തവും സവിസ്തരവുമായ ഒരു പരിപാടി ഇപ്പോൾതന്നെ നീണ്ടുപോയ ഈ ലേഖനത്തിലെഴുതാൻ വയ്യ. അതു ഞാൻ മറെറാരവസരത്തിലേക്കു നീട്ടിവെയ്ക്കുന്നു. പക്ഷേ അതിന്നി—ഹൃദയം ഒററവാചകത്തിൽ പറയാം: "തിരുവിതാംകൂറിലെ കൃസ്ത്യാനികൾ ചെയ്യുന്നതുപോലെ പണിയെടുത്തു ജീവിക്കാൻ പഠിക്കുക." അങ്ങിനെ ചെയ്താൽ നമ്പൂതിരിക്കു ശോഭനമായ ഒരു ഭാവിയുണ്ട്. ഇല്ലെങ്കിലോ സർവ്വനാശമാണ് അയാളുടെ മുമ്പിലുള്ളതു്.

ഇവിടേയും ഞാൻ മുമ്പു പറഞ്ഞ "അപായകരമായി ചിന്തി"ക്കാനുള്ള സ്വഭാവം കൂടിയേ കഴിയൂ. നഷ്ടപ്പെടാൻ തയ്യാറില്ലാത്തൊരാൾക്കു ലാഭമുള്ള തൊഴിലിലേപ്പെടാൻ സാദ്ധ്യമല്ല; കയ്യിലുള്ള കാശുമുഴുവൻ ഒന്നരയുംരണ്ടും പറ നെല്ല് പലിശയ്ക്കു ഭൂമി വാങ്ങുന്ന സ്വഭാവമുള്ള യാതൊരാൾക്കും വമ്പിച്ച അപകടവും, അതോടൊപ്പം വമ്പിച്ച അവസരവുമുള്ള തൊഴിലുകളിലേപ്പെടാൻ കഴിയുകയില്ല. ജന്മിയുടെ കൂടപ്പിറപ്പായ അപകടഭീതി കൈവെടിഞ്ഞു്, അപകടങ്ങളെ നേരിടാനുള്ള കരുത്തോടെ, പ്രവർത്തിച്ചു ജീവിതത്തിൽ വിജയം നേടുക; അല്ലെങ്കിൽ അപകടത്തെ ഭയന്നു യാതൊന്നും ചെയ്യാതെ നശിക്കുക—ഇതാണ് നമ്പൂതിരിയുടെ മുമ്പിലുള്ള പ്രശ്നം.

* * * *

ഇതെല്ലാമാണ് നമ്പൂതിരിമാരുടെ അഭിവൃദ്ധിക്കുവേണ്ടി പുനരുദ്ധരിക്കപ്പെടാൻപോകുന്ന യോഗക്ഷേമസഭയുടെ പരിപാടിയെങ്കിൽ അതിന്നു കമ്യൂണിസ്റ്റ് പാർട്ടിയുടെ പൂർണ്ണമായ ആനുകൂല്യമുണ്ടാവുമെന്നും, കമ്യൂണിസ്റ്റ്കാരായ നമ്പൂതിരിമാരിലൊരു ഗണ്യമായ ഭാഗം തങ്ങളുടെ മുഴുവൻസമയവും സഭയ്ക്കുവേണ്ടിയുള്ള പ്രവർത്തനത്തിന്നായി നീക്കിവെയ്ക്കുമെന്നും അതിന്റെ പ്രവർത്തകന്മാർക്കുറപ്പിക്കാം.

ഇ. എം. ശങ്കരൻനമ്പൂതിരിപ്പാട്



എ. കെ. ടി. കെ. എം.
വാസുദേവൻ നമ്പൂതിരിപ്പാട്,



മാത്തൂർ വാസുദേവൻ നമ്പൂതിരിപ്പാട്
(പാഞ്ഞാൾ നമ്പൂതിരിബാലികാവിദ്യാലയ സ്ഥാപകൻ.)



എ. കെ. ടി കെ. എം.
ഗുപ്തൻ നമ്പൂതിരിപ്പാട്, ഡി. ഇ.

# ആയിരത്തിരി

മംഗലസ്നാനശുദ്ധയായഷ്ട-
മംഗലദീപാലങ്കൃതയായ്,
മഞ്ജുളേ, നീ'യയനിയൂണി'ന്റെ
മാധുരിയും നുകർന്നുപോയ്!

ആനയിപ്പൂ 'വടക്കിനി'യിലാ
മാവണിഞ്ഞ പലകയിൽ,
ആനതാനനയായുഴന്നിട്ട-
മോമനയെയുവതികൾ,-
കണ്ണെഴുതി, കുറുകമാലയും
ചന്ദനക്കുറിക്കൂട്ടമായ്
വന്നു നില്ക്കുന്നു തോഴിമാരിതാ,
നിന്നലംകരണത്തിനായ്.
ഒന്നു നോക്കൂ, തല നിവർത്തി നീ
ഒന്നു പുഞ്ചിരിക്കൊണ്ടിട്ടു.
ജന്മകാലത്തൊരിക്കലേ വരു
പെൺകിടാവിനീയുത്സവം.
ജീവിതത്തിൻവിധിയെഴുതുന്ന
പാവിതമാം മുഹൂർത്തമേ,
ഏതു മട്ടിലുപചരിപ്പൂ നി-
ന്നാഗമത്തിലബലകൾ.
ലജ്ജയാൽ കുനിഞ്ഞല്പഹാസത്തിൻ-
മുദ്ര ചേർന്ന കവിളുമായ്
ഭദ്ര നീ വിളങ്ങുന്നൊരോമന-
സ്സ്വപ്നമിന്നുടലാർന്നപോൽ.
ചുററുപാടും ചിരിച്ചു കൂട്ടുന്നൊ-
രുററ തോഴികൾപോലുമേ
മുഗ്ദ്ധ നിൻപ്രൌഢമൂകഭാവത്തിൻ-
സ്നിഗ്ദ്ധകാന്തിയിലാണ്ടുപോയ്.
ഇത്ര നാളും കളിച്ചു മേളിച്ച
കൊച്ചുബാലികയല്ലിവൾ.

കൃത്യമാർഗ്ഗബഹുലയാമൊരു
പത്നിയാവുകയല്ലയോ—?
നിൻമനോഹരരാഗദീപ്തമീ-
പ്പൊൻകസവുപുടവതാൻ
ചിന്തുകയല്ലീ, ഭാവിഭാഗ്യത്തിൻ-
മുന്നിലേക്കൈവിളക്കിനായ്?
ബന്ധുരമാം നറു'മയിലാഞ്ചി'-
ച്ചെഞ്ചുവപ്പണിപ്പാണികൾ
എന്തുസാഹസ,മിന്നിതിലൊന്നു
നൊന്തുപോവുകയില്ലയോ?
വെള്ളിമോതിരമിട്ടൊരാ വിരൽ-
പ്പല്ലവങ്ങൾക്കിടയ്ക്കഹോ
തെല്ലു മുമ്പു മുറിച്ചു ചീന്തിയൊ-
രല്ലൽ തിന്നു തുണിയ്ക്കുമേ.

നൂലിഴകൾ പിരിഞ്ഞിടുന്നു നിൻ-
നൂതനാശകളെന്നപോൽ;
ചേലിലല്പം വിറപ്പതുണ്ടവ-
യേതധീരതമൂലമോ!

കന്യകേ, നീ നവോഢയാകുവാ-
നിനി വേണ്ടൊരു മാത്രയും;
നിന്മഹാർഹതപോനിയമത്തി-
ന്നിന്നവഭൃതസ്നാനമാം.
നോററു നോററു ഭജിച്ച നിന്നിഷ്ട-
മൂർത്തിയിന്നെഴുന്നള്ളിടും—
ഓർത്തു നോക്കൂ, ചിരപ്രതീക്ഷിത-
പ്രാർത്ഥനീയവരങ്ങളെ.

നിർമ്മലസ്നേഹമഗ്നമായ് പ്രഭാ-
രഞ്ജനോദ്വേഗരമ്യമായ്
മുന്നിലീത്തിരിത്തുണ്ടു കൂട്ടുന്ന
ധന്യഭാജനം പൂർണ്ണമായ്.

ആത്തിരികളിലാകെയുജ്ജ്വലി-
ച്ചാർത്തിടുന്ന നിന്നാശകൾ
ദീപനാളായുതങ്ങളായ്ത്തെളി-
ഞ്ഞാരെയോ പാർത്തുഴികയാം.

അക്ഷമതൻനിഴൽ പതിയുന്ന
രക്തശോണമപ്പൂംകവിൾ
വ്യക്തമേവം തുടിച്ചിടുന്നതേ-
തുൽക്കലികയാലോമലേ?
കൂമ്പിയല്പം വിടർന്ന കൺമുന-
ക്കാമ്പിൽ മഞ്ജിമ തെളിഞ്ഞിടും
സംഭ്രമത്തിൻചടുലലോലമാ-
മമ്പരപ്പുമിതെന്തിദം?

ആയിളംകൈത്തളിരിനാൽത്തെറു-
'ത്തായിരംതിരി'യായിതാ,
ആയതില്ലേ, ദിവസകന്യയ്ക്കീ-
നാഴികയര നീക്കുവാൻ?

കാത്തിരിക്കൂ, കുമാരികേ, തെല്ലൊ-
രാർപ്പു കേൾക്കുന്നു ദൂരെയായ്.
ഇത്തിരികൾ കൊളുത്തിടാം വേഗ-
മിത്തിരിക്കൂ ക്ഷമിയ്ക്കു നീ.

എൻ. ലളിതാംബിക അന്തർജ്ജനം.

# നാളത്തെ നമ്പൂതിരി

നാളത്തെ നമ്പൂതിരി എങ്ങിനെയാവണമെന്നറിയണമെ കിൽ ഇന്നലത്തേയും ഇന്നത്തേയും നമ്പൂതിരി എങ്ങിനെയെ ന്ന് ആദ്യം നോക്കണം. അതു കാണണമെങ്കിൽ നമ്പൂതിരിസ ുദായത്തിൻെറ അടുത്ത കാലങ്ങളിലെ അനുക്രമമായ മാററങ്ങ ള സൂക്ഷിച്ചു പഠിയ്ക്കണം. അപ്പോൾ ഇതൊരു ചെറിയ വിഷ ◦മല്ല. എങ്കിലും ചുരുക്കിയും ചുരുങ്ങിയും നമുക്കിവിടെ ഒരു ിചിന്തനം നടത്താം.

നമ്പൂതിരിമാരെന്നല്ല, കേരളത്തിലെ ജനങ്ങളാകെ നൂ നപരിഷ്കാരത്തിൻെറ സമാഗമത്തിലും പ്രഹതിയിലും ഒരു ാററമേററു എന്നതു നിസ്തർക്കമാണ്. മററു പല സമുദായങ്ങളും ാലാനുകൂലമായവിധം വിദ്യാഭ്യാസം, വിദേശഗമനം,ഉദ്യോ സ്വീകരണം, പൊതുക്കാര്യപ്രവർത്തനം മുതലായവയിലേ പ്പട്ടു. നമ്പൂതിരി അക്കാലങ്ങളിൽ ആയാളുടെ നാട്ടുവാഴിത്ത ിലും പഴമയിലും മാററങ്ങളെ എതിർത്തു നിലകൊണ്ടു. എ ാൽ സംസ്കാരവ്യാപിയായ ഒരു പരിവർത്തനത്തിൻെറ മു ിൽ കണ്ണടയ്ക്കുക എന്നതും, മുഖംതിരിയ്ക്കുക എന്നതും എളു മല്ല. ആ മാററത്തിൻെറ കാററിൽ ശരിയ്ക്കു പോകാത്തവർ ഴിയിൽനിന്നു പുറംതള്ളപ്പെട്ടും. മുന്നോട്ടു പോകാത്തവർക്ക് പ്പോഴും പിന്നോട്ടു പോകേണ്ടിവരും. നേർവഴിയ്ക്കു നടക്കാ വർക്കു പിഴച്ച വഴിയ്ക്കു പോകാതെ കഴികയില്ല. നിശ്ചലമാ ഒരു നില, ഒരുകാലത്തും, ഒരു പരിവർത്തനഘട്ടത്തിൽ വ ിഷിച്ചുമില്ല. അങ്ങിനെ മുന്നോട്ടു പോകാൻ കൂട്ടാക്കാതിരുന്ന മുദായം പിന്നോട്ടു പോയി. പഴയ സംസ്കാരവും അതിൻെറ ലുതയും കളവില്ലായ്മയും, അന്യോന്യസഹായസ്വഭാവവും പൂതിരി പിടിച്ചിട്ടും നിലനിന്നില്ല. അയാൾ മുറുകെ പിടി പ്പാൾ നിലനിന്നതു് ആ സംസ്കാരത്തിൻെറ ദോഷങ്ങളും, രത്ഥകവും ബാഹ്യവുമായ ഭാഗവും മാത്രമായി. അപ്പോൾ പൂതിരി പഴയ നിലയിൽ നിന്നു എന്നല്ല പറയേണ്ടതു്; യാൾ അധികം വഷളായി മാറി, അധഃപതിച്ചു; ലോകദൃ യിൽ പരമപരിഹാസ്യനായി.

ഈ ഘട്ടത്തിലാണ് സമുദായത്തിലെ ചില ദീർഘദർശിക ബുദ്ധിമാന്മാരും, കാലജ്ഞരുമായ മഹാന്മാർ സ്ഥിതിഗതി റിഞ്ഞ്, പരിവർത്തനത്തിന്നു ബോധപൂർവ്വമായ പരിശ്രമം ങ്ങിയതു്. അതിൻെറ ഫലമാണ് യോഗക്ഷേമമഹാസഭയു ആവിർഭാവവും, തദനന്തരമുള്ള സമുദായഗതികളും. കോൺ സ്സ് പ്രസ്ഥാനം ആദ്യം കുറച്ചുപേരുടെ അപേക്ഷമുതൽ ഒട്ടു ൽ ബഹുജനശാസനംവരെ വളർന്നതുപോലെ, യോഗക്ഷേ സ്ഥാനവും കുറച്ചുപേരുടെ ശാസ്ത്രയുക്തിവാദംമുതൽ സാ ികമായ സർവ്വതന്ത്രസ്വാതന്ത്ര്യംവരെ കുതിച്ചു. ആദ്യന്തം ിൻെറ പ്രവർത്തനങ്ങളിൽ പല ഘടകങ്ങളുമുണ്ടായിരുന്നു ന്നതും, നൂറായിരം വിഷമങ്ങളേയും വിഘ്നങ്ങളേയും വിരു ദ്ധതകളേയും, അതിന്നു ചതുരുപായങ്ങളിലൂടേയും തരണംചെയ്യേണ്ടിവന്നുവെന്നതും വ്യക്തമാണ്.

ഇന്നത്തെ നിലയെന്താണ്? നമ്പൂതിരിസമുദായം ഇന്നു സാമാന്യമായി പറകയാണെങ്കിൽ പരിവർത്തനപരമായ ഒരു പരീക്ഷണഘട്ടത്തിലാണ്. അതിന്ന്, കാലദേശഗതികളറിഞ്ഞു കുറെയൊക്കെ മാറിക്കഴിഞ്ഞു. എന്നാൽ കുറെഭാഗം പഴമയുടേയും കുഴപ്പത്തിൻേറയും കുടുക്കിൽപ്പെട്ടു കഴിവില്ലാതെ കുഴങ്ങുന്നു. വിധവാവിവാഹം, മിശ്രവിവാഹംവരെയെത്തിയ ഒരു ഭാഗംപോലെ, സ്ത്രീകളുടെ വളയും ഉടുപ്പും കുറിയും, തലകെട്ടുന്ന മട്ടും മാററാനരുതാത്ത ഭാഗവും സമുദായത്തിലുണ്ട്. അങ്ങേ അററം കമ്യൂണിസ്റ്റ്കാരെപ്പോലെ, ഇങ്ങേഅററം നാടുവാഴിത്തം വാഴ്ത്തുന്നവരും, അതിൻെറ മാധുര്യമാഹാത്മ്യങ്ങൾ സ്വപ്നംകാണുന്നവരുമുണ്ട്. ഈ രണ്ടു് ഉൾപ്പിരിവുകളുടെ ഇടയിൽ എണ്ണാൻ പാടില്ലാത്തവണ്ണം മദ്ധ്യവർത്തിതങ്ങളുമുണ്ട്. അതു പോലെത്തന്നെ വിദ്യാഭ്യാസപരമായും അങ്ങേ അററം പാസ്സുള്ളവരെപ്പോലേ, നിരക്ഷരതയുടെ പരമമൌഢ്യത്തിൽ ചീയുന്നവരുമുണ്ട്. ഈ ഒരു വിഷമത, ഏതു ജനസമുദായത്തിലും പരിവർത്തനഘട്ടങ്ങളിൽ കാണുന്നതു സ്വാഭാവികമാണെങ്കിലും നമ്പൂതിരിമാരുടെ ഇടയിലെന്നപോലെ അതിര മൂഴച്ചുനില്ക്കുന്നിടങ്ങൾ വേറെക്കാണുമോ എന്നു ഞാൻ സംശയിയ്ക്കുന്നു.

ഇടയിൽ യോഗക്ഷേമപ്രസ്ഥാനത്തിൻെറ ഗതിവിഗതികളെപ്പററി സ്വല്പം ആലോചിക്കേണ്ടതുണ്ട്. യോഗക്ഷേമമഹാസഭ ഒരു ഘട്ടംവരെ, പരിവർത്തനത്തിൽ മുൻനിന്നുപോന്നു. ഗതി കുറച്ചധികം ദ്രുതവും, ഉച്ഛൃംഖലവുമാണെന്ന്, പ്രമാണികളായ അതിൻെറ നേതാക്കൾക്കു തോന്നിയപ്പോൾ, അതൊന്നു മന്ദീഭവിച്ചു. അതു മുന്നോട്ടു പായുന്ന യുവത്വത്തിന്നു രുചിച്ചില്ല, സഹിച്ചില്ല. യുവജനസംഘത്തിൻെറ ആവിർഭാവവും, വളർച്ചയും അതിൻെറ ഫലമായിരുന്നു. അതിൻെറ ഉദ്ദേശം ഫലിക്കുകയും ചെയ്തു. യോഗക്ഷേമസഭയെ മുന്നോട്ടു കൈപിടിച്ചു കൊണ്ടുവരാനും, വിപ്ലവത്തിലേക്കു നയിക്കാനുമതിന്നു സാധിച്ചു. കുറച്ചു കാലംകൊണ്ടു രണ്ടുസ്ഥാപനങ്ങളും സ്വഭാവത്തിലും ഗതിയിലും ഒന്നായപോലായി. യോഗക്ഷേമസഭയെ ഇതുമൂലം പണ്ടത്തെ പ്രമാണിനേതാക്കൾ കൈവെടിഞ്ഞു. ദുർല്ലഭം ചിലർ മാത്രം താൻ യുവജനസംഘത്തിലില്ല, യോഗക്ഷേമസഭയിലേ ഉള്ളൂ എന്നു പുറമേയ്ക്കൊരു പഴമനാട്യം നടിച്ചു വിടാതെനിന്നു. രണ്ടു സ്ഥാപനങ്ങളും പുരോഗാമികൾക്ക് ഒരുപോലെ സ്വാധീനമായപ്പോൾ, രണ്ടിൻേറയും കൂടിയ ആവശ്യമില്ലാതായി; യുവജനസംഘം നാമാവശേഷമായി.

യുവജനസംഘം അങ്ങിനെ നശിക്കാൻ സമ്മതിച്ചതു് യുവാക്കളുടെ ഒരു നോട്ടക്കുറവായിരുന്നു. അതിൻെറ അഭാവ

ത്തിൽ, യോഗക്ഷേമസഭയെ പിന്നോക്കം വലിയ്ക്കാനും, നിയന്ത്രിക്കാനും അതിനെ വിടാതെ നിന്നിരുന്ന പഴയ പ്രമാണിനേതാക്കൾക്കു കഴിഞ്ഞു. ഇപ്പഴത്തെ യോഗക്ഷേമസഭയുടെ വ്യതിയാനം, കേവലം പഴയ പഴമയിലേക്കല്ല; പുതിയ പഴമയിലേക്കായിരുന്നു. അതായതു്, ഇന്ത്യയിലെ പല വർഗ്ഗീയസംഘടനകളുടേയും മാതൃക പിടിച്ചു് ഉദ്യോഗത്തിന്റേയും പ്രത്യേകപ്രാതിനിദ്ധ്യത്തിന്റേയും, രാജസേവയുടേയും പിന്നിലോട്ടുകയായി അതിന്റെ ആദർശവും നടവടിയും. അതോടുകൂടി അവർക്കു് ആരുടേയും മുഖം നോക്കേണ്ടിയും, സേവയ്ക്കു നില്ക്കേണ്ടിയും വന്നു. സമുദായപരിഷ്കാരത്തിന്നുള്ള ഒരു മഹൽസ്ഥാപനം കേവലം ഉദ്യോഗമത്സരത്തിന്നുള്ള ഒരു ശപിക്കപ്പെട്ട രംഗമായി മാറുക എന്നുള്ള ഘട്ടമായി.

ഈ അവസരത്തിൽ യുവജനങ്ങളുണർന്നു. രാജ്യത്തിലെ ദേശാഭിമാനോജ്ജ്വലങ്ങളായ സ്വാതന്ത്ര്യസമരങ്ങളുടെ ആവേശവും തേജസ്സും, വിദ്യാഭ്യാസവും, ലോകാവലോകനവും, തജ്ജന്യമായ വികാസവും അന്നേയ്ക്കവർക്കു തികച്ചും ലഭിച്ചിരുന്നു. ശുഷ്കവും സങ്കുചിതവുമായ ഉദ്യോഗഭ്രാന്തിയിൽ സമുദായപരിഷ്കാരാദർശത്തിന്റെ ലേശലാഞ്ഛനപോലുമവർ കണ്ടില്ല. അവർ യോഗക്ഷേമസഭയെ മാററാനും എതിർക്കാനും നോക്കി. പക്ഷേ അപ്പഴയ്ക്കു് അതു്, അവരുടെ പിടിയിൽനിന്നു പോയിരുന്നു. ആ സങ്കുചിതസ്ഥാപനത്തെ പിടിക്കാനായി ഭഗീരഥപ്രയത്നത്തിന്നൊന്നും അവർ ഒരുമ്പെട്ടതുമില്ല.

ഈ ഘട്ടമായപ്പോഴയ്ക്കു സമുദായപരിഷ്കാരം അതിന്റെ ഉച്ചകോടിയിലെത്തിയിരുന്നു. സ്വജാതീയവിവാഹം നടപ്പായിത്തുടങ്ങിയിരുന്നു; വിദ്യാഭ്യാസം പരന്നിരുന്നു; സ്ത്രീവിദ്യാഭ്യാസം സമാരംഭിച്ചിരുന്നു; ഘോഷാബഹിഷ്കരണം ഘോഷമായി നടന്നിരുന്നു; നമ്പൂതിരിനിയമങ്ങൾ നടപ്പായിരുന്നു. ഈ വമ്പിച്ച നേട്ടങ്ങൾ മുമ്പിൽക്കണ്ട യുവാക്കൾ, യോഗക്ഷേമസഭയുടെ വിഗതിയിൽ ഭയപ്പെട്ടുമില്ല, പരിഭ്രമിച്ചുമില്ല. സഭയുടെക്കൂടെയല്ലെങ്കിൽ സഭ കൂടാതെ എന്നായി അവരുടെ വിചാരം. സഭ നേർവഴിക്കു നടന്നില്ലെങ്കിൽ അതിനെത്തന്നെ നശിപ്പിക്കുമെന്നായി പ്രതികാരം. സഭാഭാരവാഹികളും, ലഹള കൂട്ടുന്ന ആ യുവഭാഗത്തിന്റെ പിൻമാററത്തിൽ, ഒരു സ്വൈരസൗകര്യസന്തോഷം പൂണ്ടു. ഈ സവിശേഷപരിതസ്ഥിതിയുടെ പരിണാമമാണ് യോഗക്ഷേമസഭയുടെ അടുത്ത കാലത്തെ കോട്ടവും, കേടും, കെടലും.

ഇനി മേല്പോട്ടു പോകുന്നതിന്നുമുമ്പു് ഒരു വർഗ്ഗീയസംഘടനയ്ക്കു് ഇന്ത്യയിൽ ഇന്നത്തെ പരിതഃസ്ഥിതിയിലും, ഭാവിഗുണചിന്തയിലും എന്തു സ്ഥാനം കല്പിക്കണമെന്നാലോചിക്കണം. കേരളത്തെസ്സംബന്ധിച്ചു പറകയാണെങ്കിൽതന്നെ നമ്പൂതിരിമാരെപ്പോലെ എത്രയെത്ര സമുദായങ്ങളുണ്ടു്? ആ സമുദായങ്ങളെല്ലാം സ്വന്തം സ്വന്തം സംഘടനകളിലൂടെ വളരുകയും, സ്വയം പൂർണ്ണത നേടുവാൻ നോക്കുകയുമാണെങ്കിൽ കേരളത്തിന്റെ ഭാവി ഭയങ്കരമാണ്. എന്നാൽ പിന്നെ കേരളത്തിന്നു് ഒരു പൊതുപാരമ്പര്യവും, സംസ്കാരവും, സമുദായഘടനയും, അഭിമാനവുമില്ല. ചരിത്രപരങ്ങളായ കാരണങ്ങളാൽ കേരളീയർ ഇങ്ങിനെ വ്യത്യസ്തവർഗ്ഗങ്ങളായി വിഭജിക്കപ്പെട്ടു എന്നതു ശരിയാണ്. എന്നാൽ ആ സ്ഥിതി സമാശാസ്യമെന്നാരും ഇന്നു പറകയില്ല. ആ സ്ഥിതി മാററി കേരളസമുദായത്തെ ഏകീകരിക്കണമെന്ന ആദർശത്തേയും ചില പഴമക്കാരൊഴിച്ചാരും ചോദ്യം ചെയ്യുകയില്ല. എന്നാൽ ആ വളർച്ചയ്ക്കിന്നു് ഓരോ വർഗ്ഗത്തിലേയും ആഭ്യന്തരങ്ങളായ ആചാരങ്ങളും, വിശ്വാസങ്ങളും, വിപരീതസ്ഥിതികളും വിഘാതമായി നില്ക്കുന്നു. അവയെ കടപറിച്ചു കളയേണ്ടതു് ഒരു കേരളീയന്റെ ഒഴിച്ചുകൂടാത്ത ചുമതലയാണ്. പക്ഷേ നമ്പൂതിരിയുടെ അധിവേദനം, ഘോഷാബഹിഷ്കരണം എന്നിവ നിർത്താൻ നമ്പൂതിരിതന്നെ ശ്രമിയ്ക്കണം. അങ്ങിനത്തെ ആഭ്യന്തരപ്രശ്നങ്ങൾ ഓരോ വർഗ്ഗത്തിലുമുണ്ടു്. അവയെ പറിച്ചുകളയലും പരിഷ്കരിക്കലുമാണ് ഏതു ദേശസ്നേഹിയായ വർഗ്ഗസ്നേഹിയുടേയും ഉദ്ദേശം. എല്ലാ സമുദായങ്ങൾക്കുമുള്ള അവശതകൾ തീർക്കാനെല്ലാരും കൂടിയേ കഴിയു. ചില അന്തർവ്വർഗ്ഗീയദുരാചാരങ്ങൾ നീക്കാൻ തത്തദ്വർഗ്ഗങ്ങളുടെ സംയുക്തപ്രവർത്തനവും വേണ്ടിവരും. ഈ നിലയ്ക്കു നോക്കുമ്പോൾ കേരളത്തിലെ സമുദായപരിഷ്കാരം വിഷമമേറിയ ഒരു വലിയ പ്രശ്നമാണ്. അതിലെല്ലാവർഗ്ഗങ്ങളും അവരവരുടെ ആഭ്യന്തരാവശതകൾ സ്വയം പരിഷ്കരിക്കുകയും, ബഹുശതങ്ങളായ അവശതകൾ യോജിച്ചു പരിഷ്കരിക്കുകയും വേണം. സ്വവർഗ്ഗപരിഷ്കരണം എവിടെയെങ്കിലും കേരളത്തിന്റെ ബൃഹത്തരമായ താല്പര്യത്തിന്നു വിരുദ്ധമാണോ, അവിടെ അതായിരിയ്ക്കണം പ്രധാനം. ഈവിധമുള്ള സമുദായപരിഷ്കാരത്തിന്നു സുചിന്തിതമായ ഒരു ആസൂത്രണം പുതുതായുണ്ടാവണം. അതിന്റെ രൂപഭാവങ്ങളെ ഇവിടെ പ്രതിപാദിക്കുന്നില്ല. ആ ഒരാദർശം മുന്നിൽ നിർത്തിക്കൊണ്ടു വേണം നമ്പൂതിരിയും ആയാളുടെ സമുദായപരിഷ്കരണസദുദ്യമത്തിൽ ഏർപ്പെടാനും മുഴുകാനുമെന്നേ പറയുന്നുള്ളു. അല്ലെങ്കിൽ നമ്പൂതിരിക്കു വീണ്ടും ദുരഭിമാനവും, ആത്മൌന്നത്യവ്യാമോഹവും, അന്യബന്ധമില്ലാത്ത അനർത്ഥസ്ഥിതിയും വന്നുകൂടും. അയാൾ വീണ്ടും കേരളത്തിലെ പരിഷ്കരിച്ച സൂരിനമ്പൂതിരിയാവും.

ഇനി നമുക്കു സ്വസമുദായസ്ഥിതിയിലേയ്ക്കുതന്നെ മടങ്ങുക. സഭ യുവാക്കളേയും യുവാക്കൾ സഭയേയും വിട്ടപ്പോൾ സഭയ്ക്കു പിൻബലമില്ലാതായി; യുവാക്കൾക്കു മുൻബലമില്ലാതായി. സമുദായം അസംഘടിതമായി. പഴമ അതിന്റെ താഴ്ത്തപ്പെട്ട തലപൊക്കാൻതുടങ്ങി. പുതുമക്കാർതന്നെ പലരും ആ പഴമയുടെ പുനരുത്ഥാനത്തിൽ അതിലേക്കു വലിക്കപ്പെട്ടു; അതിനാൽ കീഴടക്കപ്പെട്ടു. തുടങ്ങിവെക്കുക മാത്രം ചെയ്തിരുന്ന പരിഷ്കരണപരിശ്രമങ്ങൾ നേതൃത്വമില്ലാതെ പലപാടും തിരിഞ്ഞുപോയി. ഈ ദുർഘടത്തിലും മുന്നോട്ടു പോയ കുറേപ്പേർ വ്യക്തിഗതമായ ഉറപ്പാലും, അത്തരം വ്യക്തികളുടെ വ്യക്തമല്ലാത്ത ഒരു സംഘടനയാലും പരിഷ്കാരത്തിൽതന്നെ ഉറച്ചുനിന്നു എന്നതു് അഭിനന്ദനീയമാണ്. എന്നാൽ ചുരുക്കം പേരു

ഈ പൊരുതിനില്പ്, സമുദായത്തിൻെറ പഴമയിലേയ്ക്കുള്ള വീഴ്ചയെ സാരമായി തടഞ്ഞില്ല. മിശ്രഭോജനത്തിന്നു പോയിരുന്നവർ ത്രിസന്ധ്യക്കു വക്കം ചൊല്ലുക എന്ന നില വന്നു. അതുപോലെ വിവാഹം, വിദ്യാഭ്യാസം, തൊഴിൽ മുതലായ സകല ഇനങ്ങളിലും സംഘടനയില്ലായ്മയുടെ ദൂഷ്യഫലങ്ങൾ കാണപ്പെട്ടു തുടങ്ങി.

വൈരുദ്ധ്യപൂർണ്ണമായ ഈ കാലഘട്ടത്തിലാണിന്നു നാം ജീവിക്കുന്നതു്. സമുദായത്തിൽ ആചാരപരവും, സാമ്പത്തികവും, കുടുംബസംബന്ധവും, വൈവാഹികവും, വിദ്യാഭ്യാസപരവും മററുമായ അവശതകളും, ക്ലേശങ്ങളും വളരെയുണ്ടു്. വിഷമപ്രശ്നങ്ങൾ ഓരോരുത്തൻേറയും മുമ്പിൽ വലിയ ചോദ്യചിഹ്നങ്ങൾ ഇട്ടു നില്ക്കുന്നു. നമ്മുടെ പേരിനെങ്കിലുമുള്ള സ്ഥാപനങ്ങൾ ഉയർകെട്ടും കഴിവാറും തുലഞ്ഞുപോയിത്തുടങ്ങിയിരിക്കുന്നു. ഓരോരുത്തന്നും നിരാശതയും നിസ്സഹായതയും അസംതൃപ്തിയും വന്നിരിക്കുന്നു; ധൈര്യമോ, ഉൽക്കൃഷ്ടവിശ്വാസമോ, ശുഭപ്രതീക്ഷയോ ഇല്ലാതെയായിരിക്കുന്നു. എന്നാൽ വല്ലതും ചെയ്യണമെന്നും ദുഃസ്ഥിതി പരിഹരിക്കണമെന്നും എല്ലാവക്കും ആത്മാത്ഥമായ ആഗ്രഹവുമുണ്ടു്. ഈ സ്ഥിതി നമ്മെ കായ്യവ്യഗ്രമായി ചിന്തിപ്പിക്കാൻ തുടങ്ങി. സംഘടനയില്ലായ്മയുടേയും, അതു നാമമാത്രമായതിൻേറയും ഫലം നമ്മൾ കാണാൻ തുടങ്ങി. അതിൻെറ ഫലമാണു് ഒററപ്പാലം സമ്മേളനവും കഥകളിയും അതിനെത്തുടന്നുള്ള യോഗക്ഷേമസഭാപുനരുജ്ജീവനശ്രമങ്ങളും.

ഇനി നമുക്കു നാളത്തെ നമ്പൂതിരിയെസ്സംബന്ധിച്ചു ചിന്തിക്കാം. യോഗക്ഷേമസഭയെ പുനരുജ്ജീവിപ്പിക്കുന്നതുതന്നെ, അതിൻെറ പഴയ നിലയിലാണോ വേണ്ടതു് എന്ന സംഘടനാപരവും, സാങ്കേതികവുമായ ചോദ്യം ആദ്യം വരുന്നു. തീച്ചയായും അല്ല. അങ്ങിനെയായാൽ അതിന്നു വളന്നും മാറിയും വരുന്ന സമുദായത്തിൻെറ പ്രാതിനിധ്യമുണ്ടാകയില്ല; അതിന്നു സമുദായമദ്ധ്യത്തിൽ ഭൂതപൂവ്വമായ സ്വാധീനശക്തി ഉണ്ടാവുകയില്ല. അതു കേവലം ആഭ്യന്തരാവശതാപരിഹാരസംഘടനയാവണം. അതിൽ പൌരാവകാശങ്ങളിലോ, ഉദ്യോഗങ്ങളിലോ പങ്കിന്നുവേണ്ടിയുള്ള നീചമത്സരത്തിൻെറ ഉദ്ദേശവും പ്രയോഗവുമുണ്ടായിക്കൂടാ. അന്യസമുദായങ്ങളുമായി മത്സരമോ, തൊഴുത്തിൽക്കുത്തോ വരുന്ന ഇനങ്ങളുമതിലുണ്ടായിക്കൂടാ. നമ്പൂതിരിമാരുടെ ആഭ്യന്തരാവശതകളും, പിന്നണിത്തങ്ങളും തീത്തു പൌരാവകാശങ്ങൾക്കും ഉദ്യോഗങ്ങൾക്കും മററെല്ലാ വ്യക്തിപരമായ വളച്ചയ്ക്കും ഒരുക്കുക, പ്രാപ്തരാക്കുക മാത്രമേ സഭ ചെയ്യേണ്ടതുള്ളു; ചെയ്യാവൂ. രാജകീയോദ്യോഗം ഒരനഭികാമ്യവസ്തുവാണെന്നോ, അതിൻെറ രാഷ്ട്രീയവശമോ അല്ല ഇവിടെ ചിന്തിക്കുന്നതു്. മററു സമുദായങ്ങളിലെ അംഗങ്ങളെപ്പോലെ നമുക്കും അതിന്നു് അഹതയും അവകാശവും അധികാരവുമുണ്ടു്. പക്ഷേ അതിന്നു വഗ്ഗീയസംഘടനയിലൂടെ പൊരുതുക എന്നതു് രാജ്യക്ഷേമവിരുദ്ധമാണു്; സമുദായത്തിൻെറ പൂണ്ണതരമായ വളച്ചയ്ക്കും ഉന്നതിക്കും പ്രതിബന്ധമാണു്. നാം നമ്മുടെ സവിശേഷാവശതകൾ തീത്തു്, കേരളത്തിലെയും, ഭാരതത്തിലെയും പൊതുജീവിതത്തിൽ ഇറങ്ങുകയാണെങ്കിൽ നമുക്കു യാതൊരു പ്രത്യേകാനുകൂല്യങ്ങളും ആവശ്യമില്ല; മാത്രമല്ല അതു പലപ്പോഴും ആഭാസകരമായ ആ പ്രത്യേകതയുടെ അപ്പുറത്തുള്ള വളച്ചയ്ക്കു താമസവും തടസ്ഥവുമായിത്തീരുകപോലും ചെയ്യും.

ആ അഭ്യന്തരാവശതകൾ മുഖ്യമായെന്തെല്ലാമാണ്? വിദ്യാഭ്യാസം, വിവാഹം എന്നിവയിൽ സ്ത്രീകളുടെ പാരതന്ത്ര്യമാണേററവും പ്രധാനം. അതിൽ വിധവകളുടെ അസ്വാതന്ത്ര്യംകൂടി ഉൾപ്പെടും. കുറെ സ്ത്രീകളെസ്സംബന്ധിച്ചിടത്തോളം ആചാരപരമായി സ്വതന്ത്രകളായിട്ടുണ്ടെങ്കിലും, ഇന്നു സാമാന്യമായി നമ്പൂതിരിസ്ത്രീകൾ നൂറായിരം അന്ധവിശ്വാസങ്ങൾക്കും, വികടാചാരങ്ങൾക്കും അടിമകളാണ്. സാമ്പത്തികമായും നമ്പൂതിരിസ്ത്രീകളുടെ നില ശോചനീയമാണ്. ദുരവസ്ഥയിൽ മഹാകവി കുമാരനാശാൻ ഒരു നമ്പൂതിരിയുടെ ജീവിതം എത്ര രാജോചിതമായി പ്രതിപാദിച്ചിട്ടുണ്ടെങ്കിലും, ഇന്നു് പ്രഭുഗൃഹങ്ങളിൽപ്പോലും ഉടുക്കാനും, യാത്രയ്ക്കിടയിൽ തോണിക്കൂലിക്കും കാശില്ലാതെ കുഴങ്ങുന്നവരാണധികവും. അവരുടെ സാമ്പത്തികബോധത്തെപ്പററി പറകയേ വേണ്ട. തങ്ങളുടെ ധനസ്ഥിതി അറിയുന്ന നമ്പൂതിരിസ്ത്രീകൾ ഇന്നു് ആരുമില്ല. ഗൃഹഭരണത്തിലേപ്പെട്ടവർപോലും അളന്നുകൊടുക്കുന്നതു വിഹിതപ്രകാരം ചിലവുചെയ്തു 30-ാംനു-വരെ എത്തിയ്ക്കുക, ഇല്ലാത്തതും കഴിഞ്ഞതും വേണ്ടെന്നുവെയ്ക്കുക, അഹോരാത്രം പണിയെടുക്കുക, അതിൽ കശപിശപറയുക എന്നതിൽ കവിഞ്ഞൊന്നും അറിഞ്ഞവരല്ല. ഈ നിലയ്ക്കു പോയാൽ ഭാഗം കഴിഞ്ഞാലും അവക്ക്, ഏതു സ്ത്രീയ്ക്കും അവശ്യം അറിയേണ്ട ധനസ്ഥിതിബോധമോ, മിതവ്യയശീലമോ, ഗൃഹഭരണപാടവമോ ഉണ്ടാവാൻ സാദ്ധ്യമല്ല. ഈ കായ്യത്തിൽ പരിഷ്കൃതകളായ സ്ത്രീകളെപ്പോലും പുതിയ കൂറുകാരായ യുവജനങ്ങൾ അകററി നിത്തുകയാണു് ചെയ്തുവരുന്നതെന്നും പറയേണ്ടിയിരിക്കുന്നു.

മറെറാരു പ്രധാനമായ അവശത ഭാഗവിഷയമാണു്. ഇന്നു കൊച്ചിയിലും തിരുവിതാംകൂറിലുമുള്ള നമ്പൂതിരിനിയമങ്ങളിൽ ഭാഗവകുപ്പു വന്നിട്ടുകൂടിയില്ല. യോഗക്ഷേമസഭയുടെ പിൻതിരിപ്പൻഗതിയുടെ കാലത്തു് കൊച്ചി ഗവമ്മേണ്ടുമായി, വീരോചിതമായ ഒരു സമരത്തിന്നൊരുങ്ങാതെ, തന്നതു വാങ്ങുക എന്ന സേവാനയം, മഹാസഭാനേതൃത്വം കൈക്കൊണ്ടതാണവിടെ ഈവിധം പോരായ്മവന്നതിന്നു കാരണം. ഇപ്പോൾ ഒരു നിയമം വന്നസ്ഥിതിയ്ക്കിനി ഭേദഗതി എന്നതു് എളുപ്പമല്ല. തിരുവിതാംകൂറിൽ ഒരു ഭേദഗതിനിയമത്തിന്നത്ര പ്രയാസമുണ്ടാവില്ലെന്നു തോന്നുന്നു. മലബാറിൽ ഭാഗനിയമമുണ്ടെങ്കിലും ഇന്നും കോടതിയെക്കൂടാതെ ഭാഗം കഴിയുവാൻ ഒരു നിവൃത്തിയുമില്ലാത്തവരുണ്ടു്. അതിന്നു പ്രധാനകാരണം, സമുദായത്തിലെ പൊതുജനാഭിപ്രായത്തെ നമ്മൾ സംഘടിപ്പിച്ചതും, പ്രബലപ്പെടുത്തിയതും പോരായ്മയാണു്. ശാഠ്യത്തിന്നുവേണ്ടി ഭാഗം നി

ഷേധിച്ച്, അനന്തിരവന്മാരെ കോടതികയററുന്ന കാരണവന്മാരെയും, മാനേജർമാരെയും സമുദായബഹിഷ്കരണംചെയ്യുകതന്നെ വേണം. അതിന്നു പ്രവൎത്തിപ്പാൻ ഒരു പ്രത്യേകസംഘടനയോ, യോഗക്ഷേമസഭയുടെ ഒരു കമ്മിററിയോ വേണ്ടതാണ്. ഭാഗത്തിൽക്കൂടെയല്ലാതെ ഇനി നമ്പൂതിരിക്ക് ഉപരിഗതിയില്ലതന്നെ.

സ്വജാതീയവിവാഹം സാൎവ്വത്രികമാക്കുക, സ്ത്രീധനസമ്പ്രദായം നിൎത്തൽചെയ്യുക, സംബന്ധസമ്പ്രദായം നശിപ്പിക്കുക, നമ്പൂതിരിമാരുടെ ഇടയിൽ മാത്രം ഇന്നു ദുഷിച്ച നിലയിൽ നടക്കുന്ന ദുൎവ്യയകരങ്ങളും, ദുസ്സ്വഭാവപരങ്ങളുമായ വാരം, ഓത്തൂട്ട്, ത്രിസന്ധ മുതലായവ നാട്ടിലേ ഇല്ലാതാക്കുക, ഇന്നും ചില ദിക്കിൽ നടക്കുന്ന നിരൎത്ഥകമായ ഓത്തുചൊല്ലൽസമ്പ്രദായം മതിയാക്കിക്കുക തുടങ്ങി ചെറുതും വലുതുമായ എത്രയോ ആഭ്യന്തരപ്രശ്നങ്ങളുണ്ട്. അവയെ സമീപിപ്പാനും പരിഹരിപ്പാനും നാം തന്നെ സംഘടിച്ചാലേ മതിയാവൂ. അവയെ പരിഹരിച്ചാലേ നമ്മുടെ പുരോഗതി സുഗമമാകയുള്ളു. അവ നശിച്ചാലേ നാം സ്വന്തം ജോലി നോക്കി, സ്വന്തം കാലിന്മേൽ നില്ക്കാനും, സ്വന്തം ഉത്തരവാദിത്വമറിയുവാനും തുടങ്ങൂ. എന്നാൽ മാത്രമേ നശിച്ചുവരുന്ന നമ്മുടെ ആരോഗ്യം പോലും രക്ഷിക്കുവാൻ നമുക്കു കഴിയൂ.

ഇനിയങ്ങോട്ടു യോഗക്ഷേമസഭയുടെ പ്രവൎത്തനസമ്പ്രദായം എന്തായിരിക്കണമെന്നും ഒന്നാലോചിക്കേണ്ടതാണ്. മുമ്പത്തെ സമുദായപ്രവൎത്തനത്തിൽ നിൎമ്മാണാത്മകമായ ഭാഗം തീച്ചയായും ഉണ്ടായിരുന്നുവെങ്കിലും, മുന്തിനില്ക്കുന്ന ഭാഗം വിനാശനാത്മകമായിരുന്നു. അതങ്ങിനെ ആകേണ്ടതായ പരിതസ്ഥിതിയും ആവശ്യവും ഉണ്ടായിരുന്നു. പഴമയെ നശിപ്പിക്കുക, അതിനോടു വെറുപ്പുണ്ടാക്കുക, അതുമായി നിസ്സഹകരിക്കുക മുതലായവയായിരുന്നു അന്നത്തെ നയത്തിൻെറ അടിസ്ഥാനം. ഇനി മേല്പോട്ടും, യോഗക്ഷേമസഭാപുനരുജ്ജീവനത്തിന്നു ശേഷവും നാം ആ നയംതന്നെയാണോ തുടരേണ്ടതു്? അല്ല എന്നാണെനിക്കു തോന്നുന്നതു്. ആവശ്യം സൎവ്വപ്രധാനമായി നോക്കിയും, സ്വഭാവത്തിൽ നിൎമ്മാണാത്മകമായും, ദോഷത്തിനെ മാത്രം നശിപ്പിക്കുവാനുതകിയ മട്ടിലും, കഴിയുന്നതും എല്ലാത്തരക്കാരെയും ഉൾക്കൊള്ളിക്കുവാൻ നോക്കിയും വേണം ഇനിയങ്ങോട്ടുള്ള സമുദായപ്രവൎത്തനത്തിന്ന് അടിസ്ഥാനമിടുവാൻ. എന്നാൽ മൌലികകാൎയ്യങ്ങളിൽ നമുക്കു വിട്ടുവീഴ്ച ചെയ്യാനോ, കീഴടങ്ങാനോ നിവൃത്തിയില്ല. യോജിപ്പിന്നും, സംയുക്തപ്രവൎത്തനങ്ങൾക്കും സൌകൎയ്യവും സൌമനസ്യവുമുണ്ടാകാവുന്ന പല വിഷയങ്ങളും രംഗങ്ങളുമുണ്ട്. അനാവശ്യമായ വ്യക്തിദൂഷ്യാരോപണങ്ങളും, മുഷിപ്പിക്കുവാൻ മാത്രമുള്ള പരിപാടികളുമുണ്ടാകാത്തപക്ഷം, അത്തരം പ്രവൎത്തനങ്ങൾക്കിന്നു കഴിവുമുണ്ട്. ദുല്ലഭം ചില ദിക്കുകളിൽ—ഇരിങ്ങാലക്കുട, തൃക്കപൂരം മുതലായി—ഔപാസനത്തിൽനിന്നു സിഗററുകൊളുത്തുന്ന പഴയ സമ്പ്രദായങ്ങൾ മാത്രമേ ഫലപ്രദമായുള്ളു എന്നു വരാം. ആ സ്ഥലങ്ങളിലും സന്ദൎഭങ്ങളിലും മാത്രം അവ പാകമായ മൂൎച്ചയോടുകൂടി പ്രയോഗിക്കേണ്ടിവരുമെന്നും സമ്മതിക്കാതെ തരമില്ല. എന്നാൽ പൊതുവെ നാം സ്വജാതീയവിവാഹം, ഭാഗം, തൊഴിൽ, വിദ്യാഭ്യാസം, സ്ത്രീകളുടെ അവശതാപരിഹാരം എന്നിങ്ങിനെ അഞ്ചുപാധികളിൽക്കൂടെ നിൎമ്മാണപരമായി അടിസ്ഥാനമിട്ടും, പൂൎവ്വാസൂത്രണംചെയ്തും, സംഘടിതമായും പ്രവൎത്തിച്ചാൽ ഇന്നത്തെ പരിതസ്ഥിതിയിൽ കേവലം മക്കടമുഷ്ടിക്കാരായ പഴഞ്ചന്മാരെ ഒഴിച്ചു ബാക്കി എവരേയും നമുക്കു ചേൎക്കാൻ കഴിയും.

നാളത്തെ നമ്പൂതിരി കേരളത്തിലെ സമുദായസോപാനത്തിലെ മേലെപ്പടിയിലെ കുറെ 'സൂഖിയ'ന്മാരാവുകയല്ല നമ്മുടെ ആദൎശം. കൃഷിയിലും, കച്ചവടത്തിലും, വ്യവസായത്തിലും ഉദ്യോഗത്തിലും സൎവ്വോപരി പൊതുസേവനത്തിലും ആയാളും മററു സമുദായങ്ങളിലെ അംഗങ്ങളെപ്പോലെ ഇറങ്ങുകയും എത്തുകയും വളരുകയുമാണാവശ്യം. പണ്ടു പാതിരിശ്ശേരി പറഞ്ഞിരുന്നവിധം 'നമ്പൂതിരി പാർല്യമെണ്ട്' എന്ന് ഇന്നാരും വിചാരിക്കുന്നില്ലെങ്കിലും, നമ്പൂതിരി എല്ലാവൎക്കും മേലേ നില്ക്കണമെന്നു വ്യാമോഹം ഇന്നും പലൎക്കുമുണ്ട്. നമ്പൂതിരി എല്ലാവൎക്കുമൊപ്പം, എല്ലാവരുടേയുംകൂടെ, എല്ലാവരോടും ചേൎന്നു നില്ക്കുകയാണായാളുടെ പുരോഗതിയുടെ പരമാവധി. നമ്മുടെ പ്രിയജന്മഭൂമിയായ കേരളത്തിലെ അന്ധവിശ്വാസങ്ങളും, അനാചാരങ്ങളും, അസമത്വങ്ങളും, അനീതികളും ഉണ്ടാക്കിയതിലും നിലനിൎത്തിയതിലും, നമ്പൂതിരിക്ക് ആരോപിച്ചുവരുന്ന കൎത്തൃത്വം ശരിയായാലുമല്ലെങ്കിലും, ആ സമ്പ്രദായത്തിൽ ആയാൾക്കുള്ള ഉന്നതനിലയെ ചൂഷണംചെയ്ത്, ആയാൾ മററുള്ളവരേക്കാൾ സുഖിക്കുകയും, മററുള്ളവരെ—അതിൻെറ ദുഷിച്ച കാലമായപ്പോഴെല്ലാം തീൎച്ചതന്നെ—മൎദ്ദിക്കുകയും ചെയ്തിട്ടുണ്ട് എന്നതു് അനിഷേധ്യമാണ്. അതിന്നു പ്രായശ്ചിത്തമായി, ആ സമ്പ്രദായങ്ങളെ പാടേ ഉച്ചാടനം ചെയ്യാനുള്ള പ്രയത്നത്തിൽ നമ്പൂതിരി മുമ്പിൽ നില്ക്കട്ടെ. അങ്ങിനെ ആയാൾ നാളത്തെ കേരളസമുദായത്തിൽ മുമ്പനും പ്രധാനിയുമാകട്ടെ.

ഒ. എം. സി. നാരായണൻനമ്പൂതിരിപ്പാട്.



# ഒരു മരം

ഭേദഹീനമാം പൂർണ്ണതതൻ നേർക്കെ-
ന്നാദിമക്കുപ്പുകയ്യൊന്നുയരവേ,
ഭൂതസംഗ്രഹവ്യാപ്തമെൻ ജീവിതം
വേർതിരിഞ്ഞൊരേ കുമ്പിൽച്ചുളുങ്ങുന്നു.

കർമ്മസാക്ഷി പ്രസാദമാം പൊൻചാർത്തി-
ക്കഗ്രസൌഭാഗ്യം കാണിച്ചുനില്ക്കവേ,
പാരിൻനെഞ്ചു പിളന്നു പിളന്നെൻകാൽ
പാഴ്ച്ചളിയിൽപ്പുതുക്കെപ്പുതയുന്നു.

ആ വിടർപ്പുച്ചുഴുവൽച്ചാർത്താട്ടി ഞാൻ
തൂവെളിച്ചത്തെ നോക്കിക്കുതിക്കവേ,
ഒന്നിനൊന്നീയിരുട്ടിൻെറ നെഞ്ചിൽത്താ-
നെന്നെ നിർത്തുന്ന പാശങ്ങളേറുന്നു.

വമ്പെഴുന്ന ശീതോഷ്ണങ്ങളെത്താങ്ങാ-
നെൻപുറന്തൊലിക്കാവതുണ്ടെന്നാകേ,
ഉന്മിഷത്താം വികാരകദംബത്തിൻ
സൻമൃദുതചമിങ്ങമ്പരപ്പേകുന്നു.

എന്നിലെങ്ങും നിറഞ്ഞ ചൈതന്യത്തെ-
യുന്നയിച്ചു ഫലീഭൂതമാക്കവേ,
സൌരഭത്തെ,ത്തണലിനെ,ച്ചുററുമേ
വാരിവീശാനശക്തനാകുന്നു ഞാൻ.

വിശചവൈഭവം കണ്ടു കണ്ടാനന്ദാൽ
മച്ഛിരസ്സിൽപ്പറവകൾ പാടുമ്പോൾ,
കാലമെൻകരൾ കാർന്നു പൊത്തോരോന്നിൽ-
ക്കാളസർപ്പങ്ങൾ നിർഭരം ചീറുന്നു.

പ്രീതനായ് ഞാനുയർന്നീയുലകിനു
മീതെയെൻകൈ കമഴ്ത്തിപ്പിടിക്കവേ,
മല്പരിസരം കൈവിട്ടകലുന്നു
മന്നിനുണ്ടാം മരതകസചപ്നങ്ങൾ.

എങ്കിലും തിന്മയേശാതെ നന്മയു-
ണ്ടെന്നു വീണ്ടുമെൻജീവൻ തളിക്കൊൾവൂ.

ബാലാമണിയമ്മ.

# സാമുദായിക സ്ഥാപനങ്ങളുടെ പരിധി

പ്രത്യേകസമുദായങ്ങൾക്കു പ്രത്യേകം സ്ഥാപനങ്ങൾ ആവശ്യവും അഭിലഷണീയവുമാണോ, ആണെങ്കിൽ അവയുടെ പരിധി എത്രത്തോളമായിരിക്കണം എന്നുള്ള ചോദ്യങ്ങൾ ഇന്നു പലരുടേയും ശ്രദ്ധയ്ക്കു വിഷയീഭവിച്ചിട്ടുള്ളതാണ്. മതപരമായും ആചാരപരമായും സാമ്പത്തികമായും സാംസ്കാരികമായും രാഷ്ട്രീയമായും മററും അതാതുസമുദായാംഗങ്ങളുടെ താല്പര്യങ്ങളെ മാത്രം ലക്ഷ്യമാക്കീട്ടുള്ളതാണ് ഈ സ്ഥാപനങ്ങൾ. ഉദാഹരണം: മുസ്ലീംലീഗ്, ഹിന്ദുമഹാസഭ, നായർസർവ്വീസ് സൊസൈററി, എസ്. എൻ. ഡി. പി. യോഗം, യോഗക്ഷേമസഭതുടങ്ങിയവ. അതാതുസമുദായങ്ങളുടെ താൽപര്യങ്ങളെ സംരക്ഷിക്കുന്നതിലും അഭിവൃദ്ധിപ്പെടുത്തുന്നതിലും ഉള്ള പരിശ്രമങ്ങളിൽ പലപ്പോഴും ഈ വിവിധസ്ഥാപനങ്ങൾ തമ്മിൽ മത്സരങ്ങൾക്കും കലഹങ്ങൾക്കുതന്നേയും സന്ദർഭങ്ങൾ നേരിടാറുണ്ട്. എന്നാൽ അവ മിക്കവാറും സംഭവിക്കുന്നതു രാഷ്ട്രീയമായും ഭരണപരമായും ഉള്ള അധികാരാവകാശങ്ങൾ പങ്കിട്ട് എടുക്കുന്നതിലാണ്. മററു രാഷ്ട്രങ്ങളെ അപേക്ഷിച്ച്, ഇന്ത്യയിലാണ് ഒട്ടധികം സമുദായങ്ങളുള്ളതു്; ഈ സമുദായങ്ങൾ എല്ലാംതന്നെ ജനനത്തെമാത്രം ആസ്പദിച്ചുള്ള ജാതിയാൽ വിഭിന്നങ്ങളുമാണ്. ബങ്കാൾ സംസ്ഥാനത്തിൽതന്നെ 900-ൽ അധികം ജാതികൾ ഉണ്ടെന്നാണ് ഒരു പണ്ഡിതൻ കണക്കാക്കീട്ടുള്ളതു്. ഇവർ തമ്മിൽ 'കൊള്ളക്കൊടുക്ക'യോ 'പന്തിഭോജന'മോ ഇല്ലപോൽ. കുമ്പാര (കുശവ)ന്മാരിൽ ഒരു തരക്കാർ കലം, കുടം ഉണ്ടാക്കുമ്പോൾ ചക്രം വലത്തോട്ടു തിരിക്കുന്നവർ; മറെറാരു തരക്കാർ ചക്രം ഇടത്തോട്ടു തിരിക്കുന്നവർ! ഈ അവാന്തരവിഭാഗം തുടങ്ങി, ഹിന്ദുക്കളും മുസ്ലീമങ്ങളും എന്നുള്ള വിഭാഗം എത്തുമ്പോഴേക്കും തങ്ങൾ ഒരു ഭൂഖണ്ഡത്തിൽ അധിവസിക്കുന്ന രണ്ടു ജനസമൂഹങ്ങൾ ആണെന്നും, തങ്ങൾക്കുതമ്മിൽ പൊതുവായിട്ടൊന്നുംതന്നെയില്ലെന്നുംകൂടി സമർത്ഥിക്കുവാൻ ചിലർ സാഹസപ്പെടുന്നു. ബങ്കാളിൽതന്നെ ഇത്ര അനവധി സമുദായങ്ങൾ ഉണ്ടെങ്കിൽ, ഇന്ത്യയൊട്ടാകെ നോക്കുന്നതായാൽ എത്രയോ ആയിരം സമുദായങ്ങൾ ഉണ്ടായിരിക്കണം. ഓരോ സമുദായവും അതിൻെറ സ്ഥാപനംവഴി, രാഷ്ട്രീയമായും ഭരണപരമായുമുള്ള അധികാരാവകാശങ്ങൾ പങ്കിട്ടെടുക്കുന്നതിൽ, മററു സമുദായങ്ങളുമായി മത്സരിക്കുവാൻ മുതിരുകയാണെങ്കിൽ നാട്ടിൽ ഐകമത്യവും സമാധാനവും ഒരുകാലത്തും നിലകൊള്ളുന്നതല്ലെന്നും, അതുകൊണ്ടു രാജ്യത്തിൻെറ പൊതുക്ഷേമത്തിനുവേണ്ടി ഈ പ്രത്യേകസാമുദായികസ്ഥാപനങ്ങൾ നശിപ്പിച്ചേ കഴിയൂ എന്നുമാണ് ഒരു പക്ഷം. ഈതത്ത്വം അടുത്തകാലത്തു് ഒരു പ്രമേയംമൂലം ഇന്ത്യൻ നാഷനൽ കോൺഗ്രസ്സ് അംഗീകരിച്ചിട്ടും ഉണ്ട്. അതിൽ ചില ആക്ഷേപങ്ങളും പ്രതിഷേധങ്ങളും ഉണ്ടാവാതിരുന്നില്ല; പക്ഷേ അവയെല്ലാം ബലഹീനങ്ങളായിരുന്നു. അതുകൊണ്ടു മേൽ വിവരിച്ചപ്രകാരമുള്ള സാമുദായികസ്ഥാപനങ്ങളിലെ അംഗങ്ങൾക്ക് ഇപ്പോൾ കോൺഗ്രസ്സിൽ പ്രവേശനമില്ല; കോൺഗ്രസ്സുകാർക്കു മററു സ്ഥാപനങ്ങളിൽ ചേരുവാനും പാടില്ല. എന്നാൽ കോൺഗ്രസ്സുകാരല്ലാത്ത പലരും സാമുദായികസ്ഥാപനങ്ങളേയും അവമൂലമുള്ള സാമുദായികമത്സരങ്ങളെത്തന്നേയും സാധൂകരിക്കാറുണ്ട്. 'കരഞ്ഞ കുട്ടിക്കേ പാലുള്ളൂ.' ഏതു സമുദായം മിണ്ടാതിരിക്കുന്നുവോ, അതിനെ ആരും തിരിഞ്ഞുനോക്കില്ല.

നാനാസമുദായങ്ങൾ കൂടിയതാണല്ലോ ഒരു രാഷ്ട്രം. ഓരോ സമുദായവും പരിശ്രമിച്ച് അഭിവൃദ്ധിപ്പെട്ടുവന്നാൽ രാഷ്ട്രവും അഭിവൃദ്ധിപ്പെട്ടു. അതുകൊണ്ടു രാഷ്ട്രീയാഭിവൃദ്ധിക്കു തടസ്ഥമായിട്ടല്ല, അനുകൂലമായിട്ടാണ് സാമുദായികസ്ഥാപനങ്ങൾ വളർന്നുവരുന്നതു് എന്നാണ് അവർ വാദിക്കുന്നതു്. ഈ അഭിപ്രായവ്യത്യാസത്തിൻേറയും വാദപ്രതിവാദത്തിൻേറയും മാറെറാലി അടുത്തകാലത്തായി നമ്പൂതിരിമാരുടെ സ്ഥാപനമായ യോഗക്ഷേമസഭയിലും യോഗക്ഷേമപത്രത്തിലും കേൾക്കാറുണ്ട്. എന്നാൽ ഏതൊരു നയമാണ് യോഗക്ഷേമസഭക്ക് ഇന്നത്തെ സ്ഥിതിക്കു സ്വീകാര്യമായിട്ടുള്ളതെന്നാണ് ഞാൻ കുറിക്കുവാൻ ഉദ്ദേശിക്കുന്നതു്. യോഗക്ഷേമസഭയെ പരാമർശിച്ചു പറയുന്നതു് അതുപോലുള്ള മററു സമുദായസ്ഥാപനങ്ങൾക്കും സാമാന്യമായി പററുന്നതാണ്. ഉദാഹരണമായി മാത്രം യോഗക്ഷേമസഭയെ എടുക്കുന്നതാണ്.

യോഗക്ഷേമസഭയുടെ വിവരണംകൊണ്ടും വ്യാപ്തികൊണ്ടും ഏതൊരു നമ്പൂതിരിക്കും അതിൽ അംഗമായി ചേരാവുന്നതാണ്. കോൺഗ്രസ്സിലെ മാതിരി, യോഗക്ഷേമസഭയിലെ ആദ്യകാലത്തെ അംഗങ്ങളും പ്രവർത്തകന്മാരും ഏറെക്കുറെ രാജഭക്തന്മാരും അതാതുകാലത്തു നിലവിലിരിക്കുന്ന ഭരണകൂടത്തേയും രാജകീയനിയമങ്ങളേയും അങ്ങിനെതന്നെ ആദരിച്ചുപോന്നവരുമായിരുന്നു. അക്കാലത്തെ രാജഭക്തിപ്രമേയങ്ങളും രാജകീയബഹുമതികൾ സിദ്ധിക്കുന്നവർക്കു നല്കിയിരുന്ന അഭിനന്ദനങ്ങളും നോക്കുക. എന്നുമാത്രമല്ല, നമ്പൂതിരിമാർ സാമാന്യേന ജന്മഭൂസ്വത്തുടമസ്ഥന്മാരായതുകൊണ്ടു നമ്പൂതിരിശബ്ദം ജന്മിയുടെ പര്യായമായിട്ടുകൂടി ഗണിച്ചിരുന്നു. ജന്മിതാല്പര്യങ്ങളെ സംരക്ഷിക്കുന്നതിന്നും യോഗക്ഷേമസഭ കുറെയൊക്കെ ശ്രമിച്ചിട്ടുണ്ട്. പലപ്പോഴും യോഗക്ഷേമസഭ ജന്മിസഭയുടെ ഒരു തനിപ്പകർപ്പായിട്ടുകൂടി പരിണമിക്കാറുണ്ട്.

എന്നാൽ നവീനവിദ്യാഭ്യാസം നമ്പൂതിരിസമുദായത്തിൽ പ്രചരിക്കുവാൻ തുടങ്ങിയതോടുകൂടി സമുദായാംഗങ്ങളുടെ വിചാരഗതിക്കും ആദർശങ്ങൾക്കും പറയത്തക്ക മാററങ്ങളും വന്നുതുടങ്ങി. അവരുടെ ആദർശങ്ങളും അനുഷ്ഠാനങ്ങളും, രാഷ്ട്രീയമായും സാമ്പത്തികമായും കുറെയേറെ കോൺഗ്രസ്സിനോടും, അടുത്തകാലത്തായി കമ്യൂണിസ്റ്റ് കക്ഷിയോടും യോജിച്ച തരത്തിലാണ്. ഒരു കാര്യം പറഞ്ഞേകഴിയൂ: ഈ 'പുത്തൻകൂററു'കാരാണ് യോഗക്ഷേമസഭയ്ക്കു ഉണർവ്വും ഓജസ്സുമുണ്ടാക്കിയതു്; അവരാണ് സഭയുടെ പ്രമേയങ്ങളെ പ്രവൃത്തിപദ്ധതിയിൽ കൊണ്ടുവന്നതു്. നിയമംകൊണ്ടു ബ്രി: മലബാറിലും കൊച്ചിയിലും നമ്പൂതിരിമാരുടെ ഇടയിൽ അധിവേദനം നിരോധിച്ചിട്ടുണ്ടെങ്കിലും ആ ദുന്നടപ്പു കേവലം നാമാവശേഷമായിത്തീരുവാൻ പ്രധാനകാരണം നമ്പൂതിരിയുവജനങ്ങളുടെ പ്രതിഷേധപ്പിക്കററിങ്ങുതന്നെയാണ്. പരിവേദനം നടപ്പാക്കുവാനും സ്വജാതീവിവാഹം സാർവ്വത്രികമാക്കുവാനും, ഘോഷാബഹിഷ്കരണം ചെയ്തു് അന്തർജ്ജനങ്ങളെ അടുക്കളയിൽനിന്നരങ്ങത്തേയ്ക്കിറക്കുവാനും അവർ ചെയ്തിട്ടുള്ള ത്യാഗങ്ങളും സാഹസങ്ങളും സഹിച്ചിട്ടുള്ള സങ്കടങ്ങളും സ്തുത്യർഹങ്ങളാണ്. അതിന്റെയെല്ലാം ഫലമാണ് ഇന്നു നമ്പൂതിരിസമുദായത്തിൽ നാം കാണുന്ന പരിഷ്കൃതമാററങ്ങൾ.

എന്നാൽ കഴിഞ്ഞ ആറേഴു കൊല്ലങ്ങളായി യോഗക്ഷേമസഭാപ്രവർത്തനങ്ങൾക്കു് ഒരു സ്തംഭനം സംഭവിച്ചിട്ടുണ്ടു്. ഉപസഭകൾ മിക്കവാറും ഇല്ലാതായി. മഹാസഭാവാർഷികയോഗത്തിന്നുതന്നെ കോറം തികയുവാൻകൂടി ആളുകൾ കഷ്ടിയായിട്ടാണ് കണ്ടുവരുന്നതു്. സഭ ഇന്നു പേരിന്നു മാത്രമേ ഉള്ളുവെന്നു പറഞ്ഞാൽ വലിയ തെററില്ല. ഈ സ്തംഭനത്തിന്നുള്ള കാരണമെന്താണ്? അതു മാററുവാൻ വല്ല മാർഗ്ഗവും ഉണ്ടോ? ഉണ്ടെങ്കിൽ ഏതു്? ഈ ചോദ്യങ്ങളാണ് ഇനി ആലോചിക്കേണ്ടതു്.

സഭയിൽനിന്നു് ആദ്യമായി പിൻമാറിയവർ പ്രസംഗത്തിൽ ഉൽപതിഷ്ണുത്വവും പ്രവൃത്തിയിൽ യാഥാസ്ഥിതികത്വവും നയമായി സ്വീകരിച്ചിരുന്ന ഒരുതരം മദ്ധ്യവർത്തികളാണ്. ധനംകൊണ്ടും കുലീനത്വംകൊണ്ടും അവർ സമുദായത്തിൽ പ്രമാണികൾതന്നെ. ഇംഗ്ലീഷുവിദ്യാഭ്യാസത്തിനും ഉദ്യോഗസ്വീകരണത്തിന്നും അവർ അനുകൂലികളാണ്'; കനിഷ്ഠവിവാഹത്തിന്നവർക്കു വിരോധമില്ല; പരിവേദനത്തിന്നു വിരോധം പറയില്ല; പക്ഷേ അവരുടെ ഇല്ലങ്ങളിൽ അതു പാടില്ലന്നേയുള്ളു. എന്നാൽ ഘോഷാബഹിഷ്കരണം, അയിത്തോച്ചാടനം, വിധവാവിവാഹം ഇതൊന്നും അവർക്കു വിചാരിക്കാൻകൂടി വയ്യ. ഈ പരിഷ്കാരങ്ങൾകൂടി സഭ സ്വീകരിച്ചതോടുകൂടി സഭയെ ബഹിഷ്കരിക്കയല്ലാതെ അവർക്കു നിർവ്വാഹമില്ലെന്നുള്ള ഘട്ടമായി. അവരെ ഇനിയും സഭയിലേയ്ക്കു തിരിച്ചുകൊണ്ടുവരാൻ ആരും ആലോചിക്കേണ്ടതില്ല. അവരുടെ വേർപാടുകൊണ്ടു സഭാപ്രവർത്തനങ്ങൾക്കു് ആത്മാർത്ഥത കൂടുകയേ ഉണ്ടായിട്ടുള്ളു.

പിന്നീടു സഭയിൽനിന്നു വിട്ടുപോയവർ നവീനവിദ്യാഭ്യാസം സിദ്ധിച്ച യുവജനങ്ങൾതന്നെയാണ്. ഇവരുടെ നാനാപ്രകാരേണയുള്ള പരിശ്രമങ്ങളാണ് നമ്പൂതിരിസമുദായത്തിൽ അടുത്തുണ്ടായിട്ടുള്ള വിപ്ലവകരങ്ങളായ പരിഷ്കാരങ്ങളുടേയെല്ലാം അടിസ്ഥാനം (ശ്രീമാന്മാരായ വി. ടി, ഇ. യം, ഒ. എം. സി, കെ. എൻ. കുട്ടൻനമ്പൂതിരിപ്പാടു്, പാണ്ടം, എം. ആർ. ബി, മോഴി—ഇവരെല്ലാം ഇതിൽ ഉൾപ്പെടും). ഈ ചെറുപ്പക്കാരിൽ ചുരുക്കം ആളുകൾ ഗവർമ്മേണ്ടുദ്യോഗങ്ങളിൽ പ്രവേശിച്ചിട്ടുണ്ടു്. രാഷ്ട്രീയകാര്യങ്ങളിൽ അവർക്കു പങ്കെടുപ്പാൻ പാടില്ലല്ലോ. അതുകൊണ്ടു രാഷ്ട്രീയവശവും കൂടിയുള്ള സഭയിലും അവർക്കു് സ്ഥാനമില്ലെന്നായി. എന്നാൽ ഇവരിൽ ഒരു വലിയ ഭാഗം ആളുകൾ കോൺഗ്രസ്സിലോ കമ്യൂണിസ്റ്റ് കക്ഷിയിലോ അംഗങ്ങളായും, മററു ചിലർ അവയിൽ അംഗങ്ങളല്ലെങ്കിലും അവയുടെ ആദർശങ്ങൾക്കു വിധേയരായും വന്നു. ആ സ്ഥാപനങ്ങളിലെ അംഗങ്ങൾക്കും യോഗക്ഷേമസഭയിൽ അംഗങ്ങളായി തുടന്നു പോരുവാൻ സാധിക്കാതെയാണ് വന്നിരിക്കുന്നതു്. ഇത്തരക്കാരുടെ വേർപാടുകൊണ്ടാണ് സഭയുടെ ശക്തി ക്ഷയിച്ചുകൊണ്ടിരിക്കുന്നതും. അവരെ സഭയിലേയ്ക്കു വീണ്ടും ആകർഷിക്കുവാൻ ശരിയായ മാർഗ്ഗം എന്താണെന്നാണ് ഇനി ചിന്തിക്കേണ്ടതു്.

മററു ചില സാമുദായികസ്ഥാപനങ്ങളുടേതുപോലെതന്നെ യോഗക്ഷേമസഭയുടേയും പരിധിയിൽ പെട്ടിട്ടുള്ളതാണല്ലോ രാഷ്ട്രീയകാര്യങ്ങൾ. ജനസംഖ്യത്തോതനുസരിച്ചു്, ചിലപ്പോൾ നികുതിദായകത്വം കണക്കാക്കി, മററു ചിലപ്പോൾ പ്രാചീന പദവിയനുസ്മരിച്ചു നമ്പൂതിരിമാർക്കു ഭരണാധികാരങ്ങളിൽ—ഉദ്യോഗവിതരണത്തിലും നിയമസാമാജികത്വത്തിലും—മുൻഗണനയും പ്രത്യേകാനുകൂല്യങ്ങളും കിട്ടേണമെന്നുള്ള അപേക്ഷകളും ആവലാതികളും എല്ലാ വാർഷികയോഗങ്ങളിലും പ്രമേയങ്ങളായി യോഗക്ഷേമസഭ സ്വീകരിച്ചു വരാറുണ്ടു്. ധർമ്മസ്ഥാപനങ്ങളെ നിയന്ത്രിക്കുവാനും, കുടിയാന്മാരുടെ അവശതകളെ പരിഹരിക്കുവാനും, ഉള്ള നിയമനിർമ്മാണങ്ങളെ എതിർത്തു ചില പ്രമേയങ്ങൾ പാസ്സാക്കലും ചില ഡെപ്യൂട്ടേഷൻ പോകലും മററും ഉണ്ടായിട്ടുണ്ടു്. അടുത്ത കാലത്തായി കോൺഗ്രസ് പരിപാടിയോടനുസരിച്ചുള്ള ചില രാഷ്ട്രീയപ്രമേയങ്ങളും പാസ്സാക്കിട്ടുണ്ടു്. സഭയുടെ ഒരു തീരുമാനത്തിന്നു വിപരീതമായി ഒരു പ്രവർത്തകൻ ബ്രി. മലബാറിൽ നിയമസഭാതിരഞ്ഞെടുപ്പിൽ ഒരു കോൺഗ്രസ് സ്ഥാനാർത്ഥിക്കു് എതിരായി പ്രചാരവേല നടത്തിയതിന്നു് അദ്ദേഹത്തിന്റെ പേരിൽ സഭ അച്ചടക്കനടവടിയെടുക്കാൻ മുതിർന്നുകൂടി ഓർമ്മവരുന്നു. ഇതെല്ലാം മാത്രമാണ് സഭയുടെ നാളതുവരെയുള്ള രാഷ്ട്രീയകാര്യപരിപാടി. ഈ വഴിക്കുള്ള പ്രവർത്തനങ്ങളല്ലയോ ഇന്നു സഭയെ വലിയൊരു വിഭാഗം യുവജനങ്ങളിൽനിന്നു് അകററി നിർത്തുന്നതെന്നു ഞാൻ ബലമായി ശങ്കിക്കുന്നു. ഈ പരിപാടികൾകൊണ്ടു യോഗക്ഷേമസഭ നമ്പൂതിരിസമുദായത്തിന്റെ—മുസ്ലിംലീഗു മുസ്ലിമങ്ങൾക്കെന്നപോലെ—രാഷ്ട്രീയ

സ്ഥാപനംകൂടിയായി പരിണമിക്കുന്നു. അതുകൊണ്ടു് ഈ സ്ഥാപനം കോൺഗ്രസ്പക്ഷക്കാക്കും മററും മുൻപു പ്രസ്താവിച്ച കാരണങ്ങളാൽ ത്യാജ്യമായി തീന്നു. 'നമ്പൂതിരിസ്ഥാൻ' സ്ഥാപിക്കാനാണൊ സഭ ഭാവിക്കുന്നതെന്നുകൂടി അവർ പരിഹസിക്കുന്നു. എന്നാൽ സഭയുടെ രാഷ്ട്രീയപരിപാടികൊണ്ടു സമുദായത്തിന്നു് ഇന്നുവരെ യാതൊരു ഗുണവും ഉണ്ടായിട്ടില്ലെന്നു നിസ്സംശയം പറയാം. 'പള്ളിക്കുറുപ്പു്'ഒന്നു വെടിയുടെ വട്ടത്തിൽ എത്ര പ്രമേയം പാസ്സാക്കിയാലും, പരമാവധി, ഡെപ്യൂട്ടേഷൻ കാത്താലുംകൂടി 'നമ്പൂതിരി' മുമ്പുക്കൂട്ടമയുള്ള വെറും ബ്രാഹ്മണനായിട്ടേ ഉദ്യോഗവിതരണത്തിലും മററും ഗവമ്മേണ്ടു കാണുകയുള്ളു. അല്ലെങ്കിൽതന്നെ ജനസംഖ്യത്തോതനുസരിച്ചുള്ള പങ്കിടൽ ഇത്രയും ചെറുതായ ഒരു സമുദായത്തിന്നു്, സ്വാത്ഥത്തെ ആസ്പദിച്ചും, അനത്ഥകരമാണു്. വ്യക്തിത്വാണിയെ അവലംബിക്കയാണു് എല്ലാംകൊണ്ടും അവക്കു പററിയതു്. ഇതരബ്രാഹ്മണരും അതാണല്ലോ നയമായിട്ടുംകൂടി സ്വീകരിച്ചിരിക്കുന്നതു്. ഇന്നു ചില നമ്പൂതിരിമാക്കു് വല്ല ഉദ്യോഗവും കിട്ടിട്ടുണ്ടെങ്കിൽ അതൊന്നും സമുദായത്തിൻെറ പ്രക്ഷോഭണംകൊണ്ടല്ല; പ്രക്ഷോഭണംകൊണ്ടു് ഇനി ഉദ്യോഗം കിട്ടാനും പോകുന്നില്ല. അതുകൊണ്ടു് ഈ പാഴ്‌വേല നിത്തിവെയ്ക്കുക—സമുദായാംഗങ്ങൾ അവരവരുടെ രാഷ്ട്രീയാദശങ്ങൾ അനുസരിച്ചു രാഷ്ട്രീയകാര്യങ്ങൾക്കു ലിബറൽ ഫെഡറേഷൻ, കോൺഗ്രസ്, കമ്യൂണിസ്റ്റുപാട്ടി മുതലായ ഏതെങ്കിലും രാഷ്ട്രീയസ്ഥാപനത്തിൽ ചേന്നുകൊള്ളട്ടെ. ജന്മിക്കാര്യം നേടാൻ പണ്ടത്തെ ജന്മിസഭയും വസുമതിപത്രവും ഉദ്ധരിച്ചു് അവയങ്ങിനെ നടത്തിക്കോട്ടെ. അങ്ങിനെ രാഷ്ട്രീയപരിപാടികൾ എല്ലാംതന്നെ യോഗക്ഷേമസഭയിൽനിന്നു മാററുകയും അതിന്നു പയ്യാപ്തമായ നിയമഭേദഗതി സഭയുടെ ചട്ടത്തിൽ വരുത്തുകയും ചെയ്യുക. അപ്പോൾ ഉദ്യോഗവൎഗ്ഗക്കാക്കും വിവിധരാഷ്ട്രീയപക്ഷക്കാക്കും സഭയിൽ അംഗങ്ങളായി പങ്കെടുക്കുവാൻ സാധിക്കും.

സഭയുടെ ചട്ടത്തിലും പ്രവൃത്തിപരിപാടിയിലും മേൽവിവരിച്ച മാററങ്ങൾ വരുത്തുന്നതോടുകൂടി അതു നമ്പൂതിരിസമുദായത്തിലെ സാംസ്കാരികമായും ആചാരപരമായും മററുമുള്ള അവശതകളെ പരിഹരിച്ചു് ആ ഭാഗങ്ങളിൽ മററു പരിഷ്കൃത സമുദായങ്ങളോടൊപ്പം നമ്പൂതിരിസമുദായത്തെ ഉയത്തിക്കൊണ്ടുവരുവാനുള്ള ഒരു സാമുദായികസ്ഥാപനം മാത്രമായി തീരുന്നതാണു്. ഈ വഴിക്കാണു്, ഈ വഴിക്കു മാത്രമാണു്, യഥാത്ഥത്തിൽ യോഗക്ഷേമസഭകൊണ്ടു നാളതുവരെ നമ്പൂതിരിസമുദായത്തിന്നുണ്ടായിട്ടുള്ള ചില നേട്ടങ്ങൾ. പ്രശസ്തരീതിയിലുള്ള പ്രാചീനവിദ്യാഭ്യാസം നാമാവശേഷമായും നവീനരീതിയിലുള്ള സ്കൂൾവിദ്യാഭ്യാസം ആരംഭിക്കാതേയും—'ഇല്ലത്തുനിന്നു പോരികയുംചെയ്തു; അമ്മാത്തൊട്ടെത്തിയതുമില്ല''—എന്ന വിഷമഘട്ടത്തിലാണു് യോഗക്ഷേമസഭയുടെ ആരംഭം. അപരിഷ്കൃതനും ആഭാസനുമായ ഒരു വിടൻെറ പയ്യായമായിട്ടായിരുന്നു അക്കാലത്തു ചില നോവലുകളിൽ നമ്പൂതിരിക്കു് സ്ഥാനം കല്പിച്ചിരുന്നതു്. അതുകൊണ്ടു സഭയുടെ പ്രഥമവും പ്രധാനവുമായ ഉദ്യമം സമുദായാംഗങ്ങളെ നവീന വിദ്യാസമ്പന്നന്മാരാക്കിത്തീക്കുവാനായിരുന്നു. അതിൻെറ ഫലമാണു് എടക്കുന്നിയിലും—പിന്നീടു തൃശ്ശൂക്കു് മാററിയതു്—പാഞ്ഞാളും മററു ചിലേടത്തും സ്ഥാപിച്ച പ്രത്യേകവിദ്യാലയങ്ങൾ. ഇംഗ്ലീഷ് മ്ലേച്ഛഭാഷയെന്നും അതു പഠിച്ചാൽ ഭ്രഷ്ടാകുമെന്നും ശഠിച്ചിരുന്ന അന്ധവിശ്വാസികളായ പഴഞ്ചൻകാരണവന്മാരുടെ പിടിയിൽനിന്നും ചാടിപ്പോയ അനന്തിരവക്കഭയംകൊടുത്തു വിദ്യാഭ്യാസത്തിന്നു വഴി കാണിച്ചതും ഈ വിദ്യാലയങ്ങൾതന്നെയാണു്. അതിൻെറയെല്ലാം ഫലമായി ഇന്നു് സമുദായത്തിൽ ഒട്ടനേകം പഠിപ്പുള്ളവരും കുറെ കലാശാലാബിരുദധാരികളുംകൂടിയുണ്ടായിത്തിന്നു. ഈ നവീനവിദ്യാഭ്യാസത്തിൻെറ വെളിച്ചം ഇല്ലങ്ങളിലെ ഇരുളടഞ്ഞ അടുക്കളമുക്കിലേക്കും കുറേശ്ശെയായി കടന്നുതുടങ്ങിട്ടുണ്ടു്. സഭകൊണ്ടു വിദ്യാഭ്യാസപരമായിട്ടുണ്ടായിട്ടുള്ള നേട്ടങ്ങളാണിവ.

ആചാരപരമായിട്ടുള്ള നേട്ടങ്ങൾ വളരെ സ്തുത്യൎഹങ്ങളാണു്. അധിവേദനം ഇല്ലാതായെന്നുതന്നെ പറയാം. അപ്ഫന്മാരുടെ 'സംബന്ധ'ത്തിന്നുപകരം 'വേളി' സാധാരണമായിത്തുടങ്ങിയിരിക്കുന്നു. പരിവേദനം 'ദേശമംഗല'ത്തെന്നല്ല, 'കിരാങ്ങാട്ടു'കൂടി കഴിഞ്ഞു. അന്തൎജ്ജനങ്ങളിൽ കുറച്ചുപേരെങ്കിലും ഘോഷ കളഞ്ഞരങ്ങത്തേക്കെത്തിക്കഴിഞ്ഞിട്ടുണ്ടു്. വിധവാവിവാഹം ഒന്നുരണ്ടെങ്കിലും കഴിഞ്ഞു. ഇല്ലം വിട്ടിറങ്ങിയാലെങ്കിലും അയിത്തം ആചരിക്കാത്തവർ നന്നെ കുറവല്ലെന്നായിരിക്കുന്നു. നവീനവിദ്യാഭ്യാസം സിദ്ധിച്ച നമ്പൂതിരിമാർ സഭവഴിയായി സംഘടിച്ചു് പ്രചാരവേല ചെയ്തുപോന്നതിൻെറ ഫലമായിട്ടുണ്ടായതാണീ പരിഷ്കാരങ്ങൾ എന്നു് ഏവരും സമ്മതിക്കുന്നതാണു്.

എന്നാൽ, മേൽപറഞ്ഞ പരിഷ്കാരങ്ങൾക്കു സമുദായത്തിൽ സ്ഥിരപ്രതിഷ്ഠ കിട്ടിക്കഴിഞ്ഞിരിക്കുന്നുവെന്നും അവയ്ക്കുവേണ്ടി ഇനിമേൽ യാതൊരു പ്രചാരവേലയും ചെയ്യേണ്ടതില്ലെന്നും അതുകൊണ്ടു് ഇനി സഭയും ആവശ്യമില്ലാതായിരിക്കുന്നുവെന്നുമാണു് ഒരു കൂട്ടരുടെപക്ഷം. ഒരു വെറും അലസമനസ്ഥിതിയാണു് ഇതു സൂചിപ്പിക്കുന്നതു്. മററു സമുദായങ്ങളോടൊപ്പം എത്തുവാൻ നമ്പൂതിരിസമുദായം ഇനിയും വളരെ മുന്നോട്ടു വരേണ്ടിയിരിക്കുന്നു. വിദ്യാഭ്യാസകാൎയ്യത്തിൽ—പ്രത്യേകിച്ചും സ്ത്രീവിദ്യാഭ്യാസകാൎയ്യത്തിൽ—നമ്പൂതിരിമാർ ഇപ്പോഴും പിന്നണിയിൽ തന്നെയാണു്. സ്വപ്രയത്നംകൊണ്ടു ജീവിക്കുവാൻ ത്രാണിയുള്ളവർ സമുദായത്തിൽ ഇന്നും കുറഞ്ഞിരിക്കുവാനും അതാണു് കാരണം. അന്ധവിശ്വാസങ്ങളും അനാചാരങ്ങളും വിട്ടുപോകാത്ത 'നാലുദേശ'ങ്ങളും, 'ആറുദേശ'ങ്ങളും, മററു പല 'ദേശ'ങ്ങളും ഇപ്പോഴും പഴയപടിയേ കിടക്കുന്നുണ്ടു്. സമുദായപരിഷ്കാരികളുടെ സംഘടിതമായ പ്രവൎത്തനങ്ങൾ നിന്നുപോയാൽ യാഥാസ്ഥിതികത്വം മററു ദിക്കുകളിലും തലപൊന്തിക്കുമൊ എന്നും സംശയിക്കേണ്ടിയിരിക്കുന്നു. അടുത്തുതന്നെ പെരുങ്ങോട്ടു ത്രിസന്ധകാലത്തു നടന്നതായി കേൾക്കുന്ന 'പ്രായശ്ചിത്ത'ബഹളങ്ങൾ അതിന്നു ദൃഷ്ടാന്തമാണു്. അതുകൊണ്ടു സമുദാ

യപരിഷ്കാരങ്ങൾക്കായുള്ള പ്രവൎത്തനങ്ങൾ ഇപ്പോഴും അത്യാവശ്യമായിട്ടുതന്നെയാണിരിക്കുന്നതു്.

ഇനി മററൊരു കൂട്ടരുടെ പക്ഷം, സമുദായപ്രവൎത്തനം ആവശ്യമാണു്; പക്ഷേ അതു യോഗക്ഷേമസഭവഴിക്കല്ല ഒരന്തൎജ്ജനസമാജംവഴിക്കാണു് വേണ്ടതെന്നാണു്. സഭ പുരുഷന്മാരുടെ താല്പൎയ്യം മാത്രമേ നോക്കുന്നുള്ളൂ; അവർ അന്തൎജ്ജനങ്ങളെ ചൂഷണം ചെയ്യുകയാണു് എന്നാണു് ആക്ഷേപം. ഇതു കുറച്ചുകാലം മുമ്പുണ്ടായിരുന്ന 'ഓാംമണ്ഡലി' പ്രസ്ഥാനത്തിൻെറ ഒരു മാറെറാലിപോലെ തോന്നുന്നു. യഥാൎത്ഥത്തിൽ അന്തൎജ്ജനങ്ങൾക്കു് ഇന്നുണ്ടായിട്ടുള്ള പുരോഗതിക്കെല്ലാം അടിസ്ഥാനം യോഗക്ഷേമസഭതന്നെയാണു്. ഇന്നു നിയമംകൊണ്ടു നമ്പൂതിരിമാരോടു തുല്യമായ സ്ഥാനമാണു് അന്തൎജ്ജനങ്ങൾക്കും സഭയിലുള്ളതു്. ഇന്നത്തേസ്ഥിതിക്കു് നമ്പൂതിരിമാരുടെ സാന്നിദ്ധ്യവും സഹായവും കൂടാതെ ഒരമ്പതന്തൎജ്ജനങ്ങളെങ്കിലും ഒന്നിച്ചെവിടെയെങ്കിലും സമ്മേളിക്കുന്നതാണൊ എന്നുകൂടി ഞാൻ സംശയിക്കുന്നു. അതുകൊണ്ടു് അവർ ഉദ്ദേശിക്കുന്ന പ്രസ്ഥാനം അനാവശ്യം എന്നുതന്നെയല്ല അപ്രായോഗികവുംകൂടിയാണു്.

ഇനിയുള്ള ഒരുപക്ഷക്കാർ ചോദിക്കുന്നതു നമ്പൂതിരിമാരുടെ പ്രത്യേകാവശതകൾ നീക്കുന്നതിന്നു് അവൎക്കു മാത്രമായൊരു സ്ഥാപനം ആവശ്യമാണൊ, മററു സമുദായങ്ങളുൾപ്പെട്ട പൊതുസ്ഥാപനങ്ങൾ പോരേയെന്നാണു്. കേരളത്തെ സംബന്ധിച്ചേടത്തോളം അങ്ങിനെ യാതൊരു പൊതുസ്ഥാപനവും ഇല്ല; ഉണ്ടെങ്കിൽത്തന്നെ ഉദ്ദേശസിദ്ധിക്കതപൎയ്യാപ്തവുമാകും. അവനവൻെറ കുററവും കുറവും അവനവൻതന്നേയറിഞ്ഞു് മാററുന്നതാണല്ലോ നല്ലതു്. അതെല്ലാം മററുള്ളവർ ചൂണ്ടിക്കാണിക്കുമ്പോൾ അവരുടെ ഉദ്ദേശശുദ്ധിയെപ്പററി സംശയിക്കുന്നതും തെററിദ്ധരിക്കുന്നതും പതിവില്ലാത്തതല്ല. 'സൂരിനമ്പൂരിപ്പാടി'നെ ചന്തുമേനോൻ കളിയാക്കിയപ്പോൾ നമ്പൂതിരിമാർ പുരികംചുളുക്കി; എന്നാൽ 'കക്കാടംകുന്നത്തച്ഛൻനമ്പൂരി'യെ വി. ടി. രാമൻ ഭട്ടതിരിപ്പാടു് കലശൽ കൂട്ടിയപ്പോഴോ അതേ നമ്പൂതിരിമാർതന്നെ കൈകൊട്ടിയാൎത്തു—കാരണം വ്യക്തം.

ചുരുക്കി പറയുന്നതായാൽ സാമുദായികസ്ഥാപനങ്ങൾ—രാഷ്ട്രീയകാൎയ്യങ്ങൾ മാററിവെച്ചു്—അതാതു സമുദായങ്ങളുടെ ആചാരപരമായും സാംസ്കാരികമായും മററുമുള്ള താല്പൎയ്യങ്ങളെ മാത്രം ലാക്കാക്കിയും വിവിധരാഷ്ട്രീയപക്ഷക്കാൎക്കും സ്ത്രീപുരുഷഭേദം കൂടാതെ ഒന്നിച്ചുചേൎന്നു പ്രവൎത്തനം നടത്തത്തക്കനിലയിൽ വരുത്തേണ്ടതുമാണു്. യോഗക്ഷേമസഭയ്ക്കും അങ്ങിനെ ഒരു പരിവൎത്തനം വന്നുകാണുവാനായി ഞാൻ ആഗ്രഹിക്കുന്നു.

പി. എസ്സ്. കേശവൻ നമ്പൂതിരി, ബി.എ.,ബി.എൽ.

—•<>•—

# അന്ത്യചുംബനം

(കുറത്തി)

I

കൺമണിയാമന്തിമാക്ക—നണ്ണവത്തിൽ മുങ്ങി
വിണ്ണിലങ്ങിങ്ങായിച്ചെറു—താരകൾ വിളങ്ങി
വിശപമെങ്ങും കൂരിരുളിൽ—മങ്ങി മൌനമാന്നു.
മണിയറയിലെക്കുസുമശയ്യയിൽ
മണമെഴുന്ന മാല്യങ്ങൾ
പനിനീർ വീഴ്ത്തിയിട്ടമിതസൌരഭം-
തികയും പുഷ്പശതങ്ങൾ
നിരത്തി നിർവ്വാണമരുളും പൂമൃദു-
ശയനം തോഴിമാർ തീർത്തു
കനകകാല്യത്തിൻസമമായാ മണി-
ശയനമന്ദിരം മിന്നി.
വിൺനദിയിൽ വെള്ളിയോടം—നീങ്ങിടുന്നു മന്ദം
വെൺനുരയാം വെള്ളിമേഘം—നൃത്തമാടിടുന്നു.
അപ്പുരത്തിലെങ്ങും വിള—ക്കത്തുതാഭം മിന്നി
അക്കാന്തി മറയ്ക്കുന്ന—ദീപ്തിയാന്നു ലോകം.
'കപിലവസ്തു'വിൻ'കനകതാര'മാം
'സുഗത'നാ മണിമഞ്ചം—
അണഞ്ഞു, പൊൻവിളക്കുയന്നൊരു പ്രഭ
പരന്നു സൌഭഗമാന്നു.
ഹൃദയമൊട്ടൊന്നു തുടിച്ചു, വേർത്ത മെയ്-
ത്തുടച്ചു ശാന്തതയാന്നു.
വലംകണങ്കാലു ചലിച്ചു, പൂവണി-
ശയനമഞ്ചത്തിൽ വീണു.

II

ആ മണിയറയിൽ മണി—നൂപുരനിനാദം
ആഗമസ്വരാലാപം പോ—ലാഗമിച്ചിതപ്പോൾ
രാഗലീലാതരംഗമൊ—ന്നാസരസ്സുയർത്തി
ആരെയും പുളകമാം പൊൻ—പട്ടുചട്ട ചാർത്തി
ഹൃദയനാഥനെ തിരക്കിനാനൊരു-
കുവലയദളമപ്പോൾ
സ്ഫടികനിർമ്മലസലിലത്തിലൊരു
കരിമീൻ ലാസ്യമാന്നപ്പോൾ
പകന്നു തോഴി,യന്നരികെ നിന്നൊരു
കനകക്കുട്ടയെ മന്ദം
കരഞ്ഞു, കൂമ്പിയാദലമിളക്കിയി-
ട്ടമരസംഗതമൊന്നു്.

III

അംബരത്തിലെങ്ങും കരിം—കാറു വന്നു മൂടി
താമസിതൻതാലോലപ്പാ—ട്ടേററുറങ്ങി ലോകം
താരകളക്ഷമരായി—കാത്തു കാത്തു നിന്നു.
വാരിജങ്ങൾ കൂമ്പി ലീലാ—ലോലവിചിവായ്പിൽ
കുളർമരുത്തെത്തിപ്പുണന്നു തിങ്ങിയ
കരിമറയ്ക്കുള്ളിൽനിന്നും
ഉണന്നൊരു പ്രഭ ഉയന്നു ചുററിലും
നനഞ്ഞ കണ്ണോടെ നോക്കി.
മുറി തുറന്നു ദിക്കഖിലവുമൊന്നു
ചെറുതു വീക്ഷിച്ചു നിന്നു.
'ചെറിയ താരകളരമനയിലേ-
യ്ക്കനക്കമെന്നിയേ നോക്കി.
പരിഭ്രമിച്ചു കാൽ പതറി വീണ്ടുമ-
ശ്ശയനമഞ്ചത്തിൽ വീണു.
ഞെട്ടിയൊരു നെടുവീർപ്പു—പൊട്ടി ഹൃത്തിൽനിന്നു്.
വട്ടമിട്ടു പല ലോക—ദുഃഖമന്നു ചുററും
വിട്ടിടാത്ത മട്ടിൽ വീണ്ടും—ഹൃത്തടം കുലുക്കി.
കാഹളംപോലൊരു രവ—മങ്ങുകലെപ്പൊങ്ങി.
ഉയന്നു, പൊൻവിളക്കെടുത്തു കൈത്താരി-
ലുയത്തിയാ മണിമഞ്ചം
ഒരുപോലക്ഷിയാൽ നുകന്നു വീണ്ടുമ-
ക്കിടയ്ക്കയിങ്കലിരുന്നു.
കുരരിയെപ്പോലെ കരഞ്ഞു കണ്ണുനീർ-
ക്കണത്തിലാ മഞ്ചം മുക്കി!
കുളിച്ചു ഭാരതക്ഷമയെ! നീ വീണ്ടും
കുളത്തവൃഷ്ടിയാലിപ്പോൾ
കനകച്ചെങ്കോലങ്ങുരുക്കി നീ വെറും
കനലിലല്ല! കൺനീരിൽ!!
ഓമനക്കിടാവിനേത്തൻ—കൈത്തളിരിലാക്കി
പ്രേമവൃക്ഷപ്പൂതുവല്ലി—പ്പൂവിലൊന്നു നോക്കി
കാതര,'യശോധര'തൻ—കാമിതമുഖത്തിൽ
കാണിനേരം നോക്കിയന്ത്യ—ബാഷ്പനീരൊഴുക്കി.

*        *        *        *
*        *        *        *

ഇരുളാം ലോകത്തിലിറങ്ങിയപ്പൊഴും
ഒളി തിരളുന്നു താരം
സുഗതനന്നു പൂങ്കുയിലു സ്വാഗത-
മരുളിയാരാമംതോറും
അടവിയിൽ ബോധിത്തണലിലിന്നുമാ-
പ്പരമചൈതന്യം കാൺമൂ.

വി. എൻ. ത്രിവിക്രമൻ പോററി, തുമ്പമൺ

# യോഗക്ഷേമസഭയും കുറൂർ ഉണ്ണിനമ്പൂതിരിപ്പാടും

## ചില സ്മരണകൾ

അന്നു ഞാൻ തൃശ്ശൂർ സെൻറ്തോമസ് ഹൈസ്കൂളിൽ ഒരു വിദ്യാർത്ഥിയായിരുന്നു. തെക്കേമഠം, നടുവിലെ മഠം, വടക്കേ മഠം ഇവയെല്ലാംകൂടി ഒന്നായി നീണ്ടുനിവർന്നുനിന്നിരുന്ന കെട്ടിടത്തിൻെറ ഒരു ഭാഗത്തായിരുന്നു യോഗം കൂടിയിരുന്നതു്. പബ്ലിക്കുസ്കൂളിൽ ചേർന്നു് ഇംഗ്ലീഷു പഠിച്ചിരുന്ന അനഭിജാതനായ എനിയ്ക്കു് എന്തോ ചില സംശയബുദ്ധിയോടുകൂടിയല്ലാതെ മഠക്കാരെക്കുറിച്ചു ചിന്തിയ്ക്കുവാൻ സാദ്ധ്യമായിരുന്നില്ല. യോഗം കൂടുന്ന മഠം തിരിച്ചറിഞ്ഞില്ലെങ്കിലും യോഗക്ഷേമസഭ കാണുവാനുള്ള ഉൽക്കണ്ഠ എന്നെ അന്നു് അങ്ങോട്ടാകർഷിച്ചു. സഭാഹാളിലേയ്ക്കു കടക്കാതെ, കവാടദ്വാരത്തിൽ തിങ്ങിക്കൂടിയിരുന്ന ബ്രാഹ്മണേതരന്മാരുടെ ഇടയിൽക്കൂടി ഞാനും ആ യോഗം എത്തിനോക്കി. തറയിന്മേൽ അവണപ്പലകയിൽ തറുടുത്തു് 'ചമ്രപ്പടി'യായിരുന്നിരുന്ന അദ്ധ്യക്ഷൻെറ മുമ്പിൽ കുറേ നമ്പൂതിരിമാർ നിലത്തു പലകയിന്മേലും രണ്ടാംമുണ്ടിന്മേലും ചമ്രപ്പടിയായിത്തന്നെ ഇരുന്നു വൈദികകാര്യങ്ങൾ ആലോചിക്കുന്നതായിട്ടാണു് ഞാൻ കണ്ടതു്; അല്ലെങ്കിൽ അങ്ങിനെയാണു് തോന്നിയതു്. എഴുത്തുസാമാനങ്ങളൊന്നും അവിടെയുണ്ടായിരുന്നില്ല. ക്രിയാദികൾക്കും അന്തർജ്ജനങ്ങളുടെ ഋതുസ്നാനത്തിന്നും മററും ശൂദ്രൻ, ചീതിയൻ മുതലായ അന്യസമുദായക്കാർ സഹകരിക്കാത്തതുകൊണ്ടു ബുദ്ധിമുട്ടുന്നവരുടേയും കുടുംബസംബന്ധമായും ഊരായ്മയുള്ള ക്ഷേത്രങ്ങൾ സംബന്ധിച്ചും ഛിദ്രംമൂലം ക്ലേശിക്കുന്നവരുടേയും മററും സങ്കടഹർജ്ജികൾക്കു തീർപ്പു കല്പിക്കുക സഭയുടെ ആദ്യകാലങ്ങളിലെ ഒരു പ്രധാനചുമതലയായിരുന്നു. കുറൂർ ഉണ്ണിനമ്പൂതിരിപ്പാടു്, ദേശമംഗലത്തു നമ്പൂതിരിപ്പാടന്മാർ തുടങ്ങിയ ആഢ്യന്മാരും, ആലത്തൂർ അനുജൻനമ്പൂതിരിപ്പാടു്, ശീരവള്ളി മുതലായ മാന്യന്മാരും എന്നുവേണ്ട അന്നു സഭയുടെ പ്രധാനപ്രവർത്തകന്മാരെല്ലാംതന്നെ അപരിചിതരായിരുന്നതിനാൽ എനിക്കു് ആരേയും തിരിച്ചറിയുവാൻ സാധിച്ചില്ല. പത്തുപതിനഞ്ചു മിനിട്ടുമാത്രമേ ആ തിരക്കിൽ എനിക്കവിടെ നില്ക്കുവാൻ സാധിച്ചുള്ളു. എന്നെ അന്നു് അത്യധികം ആകർഷിച്ചതു് ആ സഭയുടെ ഗാംഭീര്യമോ പരിപാവനത്വമോ എന്തൊക്കയോ ആണു്. പ്രാസംഗികന്മാരുടേയും ശ്രോതാക്കളുടേയും ഭക്തിയും ശ്രദ്ധയും കണ്ടാൽ 'കടവല്ലൂർപ്രയോഗം'തന്നെയാണോ സാക്ഷിവിളക്കോടുകൂടിയ ആ യോഗത്തിൽ നടക്കുന്നതെന്നു തോന്നിപ്പോകും. കൈകൊട്ടലോ, കൂക്കിവിളിയോ, ഇന്നത്തെ മഹായോഗങ്ങളിൽ കാണാറുള്ള ഇരമ്പമോ കമ്പമോ ഒന്നും അവിടെ ഇല്ല. സാത്വികവും പരിശുദ്ധവും ദിവ്യവും പ്രശാന്തരമണീയവുമായ ഒരന്തരിക്ഷം. അതിന്നനുയോജ്യമായ പെരുമാററം. പണ്ഡിതന്മാരും പ്രമാണികളുമായ ബ്രാഹ്മണശ്രേഷ്ഠന്മാരാൽമാത്രം അലംകൃതമായിരുന്നു ആ സദസ്സ്.

പിന്നെ ഞാൻ പങ്കുകൊണ്ട യോഗക്ഷേമസഭായോഗം വടക്കിനിയേടത്തുവെച്ചു കൂടിയതായിരുന്നു. അതിന്നുമുമ്പുതന്നെ പ്രസിദ്ധീകരിച്ചുതുടങ്ങിയിരുന്ന യോഗക്ഷേമപത്രം എങ്ങിനേയോ ആരംഭംമുതൽ ഇല്ലത്തും കിട്ടിയിരുന്നു. അതു ക്രമമായി വായിച്ചുണ്ടായ സമുദായസേവനാഭിരുചിയും പേരുകേട്ട പ്രമാണികളെ നേരേ കാണുവാനുള്ള ആഗ്രഹവും എന്നെ പ്രത്യേകം ക്ഷണിച്ചു വല്ലപ്പുഴയ്ക്കു കൂട്ടിക്കൊണ്ടുപോയി. യോഗക്ഷേമസഭയുടെ ഒരു പ്രധാനോപദേഷ്ടാവായിരുന്ന മി: പാലിയത്തു കുഞ്ഞുണ്ണിഅച്ചനെ ഷൊറണൂർറെയിൽവെസ്റ്റേഷൻമുതൽ കൂട്ടു കിട്ടി. ആ മാന്യനുമായി പരിചയിക്കുവാൻ ഇടവന്നപ്പോൾത്തന്നെ എനിക്കു് ഒരു പുതിയ ചൈതന്യം ഉണ്ടായതായി തോന്നി. ഞാൻ മുമ്പു കണ്ട സഭയുടെ ബാഹ്യപ്രകൃതിയല്ല വടക്കിനിയേടത്തെ സഭായോഗത്തിന്നുണ്ടായിരുന്നതു്. എനിക്കും ആ യോഗത്തിൽ 'കടന്നിരിക്കാ'മെന്നു തോന്നി. ആലോചനാവിഷയങ്ങളിൽ ചിലതു പണ്ടത്തേതിൻെറ അവശിഷ്ടങ്ങൾതന്നെയാണെങ്കിലും ഇൗയുള്ളവക്കും ചില അഭിപ്രായങ്ങൾ ഉണ്ടാകാവുന്ന പുതിയ കാര്യങ്ങളും ഇല്ലാതിരുന്നില്ല. ഇംഗ്ലീഷുവിദ്യാഭ്യാസവും കന്യാദാനവും അന്നു സഭയിൽ കടന്നുകൂടിയിരുന്നു. പ്രധാനവിഷയം അന്നു സഭയുടെ 'പേരുമാററം' ആയിരുന്നു. അതിനെസ്സംബന്ധിച്ചു സമുദായനവരോജിയായിരുന്ന എ. കെ. ടി. കെ. യം. വലിയ നാരായണൻനമ്പൂതിരിപ്പാടു് അവർകൾ ചെയ്ത ആ നീണ്ട പ്രസംഗം ഇന്നും എൻെറ കർണ്ണങ്ങളിൽ മാറെറാലിക്കൊള്ളുന്നുണ്ടു്. പെൺകൊട കഴിയുവാനുള്ള പ്രയാസങ്ങളെപ്പററി സഭയ്ക്കു കിട്ടിക്കൊണ്ടിരുന്ന ആവലാതികളുടേയും ബന്ധുസമുദായനിയമങ്ങളുടെ പ്രത്യാഘാതങ്ങളുടേയും ഫലമായിട്ടാണോ കന്യാദാനം സഭയുടെ ആലോചനാവിഷയമായതെന്നു സംശയിക്കുന്നു. വടക്കിനിയേടത്തെ യോഗത്തിൽ ഏതായാലും സാക്ഷാൽ കുറൂർ ഉണ്ണിനമ്പൂതിരിപ്പാടു് അവർകളുടെ ഭാഷയിൽ വെറും 'വഴിവാടാ'യി കന്യാദാനം ശ്ലോകത്തിൽ കഴിഞ്ഞു. കന്യാദാനക്ലേശങ്ങൾ സഭാപ്രവർത്തകന്മാരുടെ മസ്തിഷ്കത്തെ പുകച്ചുകൊണ്ടിരുന്നുവെ



എ. കെ. ടി. കെ. എം. നാരായണൻനമ്പൂതിരിപ്പാട്
നമ്പൂതിരിവിദ്യാലയസ്ഥാപകൻ.



പാതിരിശ്ശേരി നാരായണൻനമ്പൂതിരി.



ചിററൂർ കുഞ്ഞൻനമ്പൂതിരിപ്പാട്,
എം. എൽ. സി.

ന്നതിന്നു സംശയമില്ല. അവയുടെ ഏകപരിഹാരമാർഗ്ഗമായ കനിഷ്ഠവിവാഹം പൂർവ്വാചാരഭക്തന്മാരും പ്രമാണികളുമായ യാഥാസ്ഥിതികന്മാരെ രഞ്ജിപ്പിച്ചുകൊണ്ടുപോകുവാൻ ചുമതലപ്പെട്ട ഉണ്ണിനമ്പൂതിരിപ്പാടിനെപ്പോലെയുള്ള കുശാഗ്രബുദ്ധികളായ നേതാക്കന്മാർക്കു നിർദ്ദേശിക്കുവാൻ സങ്കോചമുണ്ടായിരുന്നെങ്കിൽ, അതു നേതൃസ്ഥാനത്തിന്നുള്ള ഉത്തരവാദബോധം കൊണ്ടുമാത്രമായിരുന്നു.

“ഉച്ചൈർഗ്ഗതിഃ ജഗതി സിദ്ധ്യതി ധർമ്മതശ്ചേൽ” ഇത്യാദി ചില ബ്രാഹ്മണപ്രാർത്ഥനകളോടുകൂടി ആരംഭിച്ച് അച്ചടിഭാഷയിൽ ഉദ്ദേശം ഒരു മണിക്കൂറുനേരം പി. കുഞ്ഞുണ്ണിഅച്ചൻ ചെയ്ത പ്രസംഗം സഭാംഗങ്ങളെ ഇളക്കിമറിക്കത്തക്കതായിരുന്നു. സഭയുടെ ചിലവുകൾക്ക് ഇന്നിന്ന സംഖ്യ സംഭാവനചെയ്യാമെന്നു സമ്മതിക്കുന്നവരുടെ പട്ടിക തയ്യാറാക്കുന്നതിനിടയിൽ വി. കെ. യം. ശ്രീധരൻനമ്പൂതിരിപ്പാട് ഒരു വലിയ മടിശ്ശീലയോടുകൂടി പ്ലാററുഫോറത്തിൽ വന്നുനിന്നു സപതവേയുള്ള വിക്കൽകൊണ്ടു മാററുകൂട്ടിയ ഊർജ്ജസ്വലമായ പ്രസംഗത്തെ ‘എൻെറ കയ്യിൽ കൊള്ളാവുന്നിടത്തോളം ഉറുപ്പിക ഞാൻ ഇതാ സംഭാവന ചെയ്യുന്നു’വെന്നുപസംഹരിച്ച് ഒരു കുടന്ന പണം വാരി അദ്ധ്യക്ഷൻെറ മുമ്പിൽ വെച്ചതു് ആരേയും പൊട്ടിത്തരിപ്പിക്കുന്ന ഒരു സംഭവമായിരുന്നു. ആ വടക്കിനിയേടത്തെ യോഗത്തെ അനുസ്മരിക്കുമ്പോൾ കുറൂർ ഉണ്ണിനമ്പൂതിരിപ്പാട്, എ. കെ. ടി. കെ. യം. വലിയ നാരായണൻനമ്പൂതിരിപ്പാട്, വി. കെ. യം. ശ്രീധരൻനമ്പൂതിരിപ്പാട്, എന്ന ത്രിമൂർത്തികളാണ് എൻെറ മനോമുകുരത്തിൽ ഏററവും പ്രകാശിച്ചുകാണുന്നതു്. യോഗക്ഷേമസഭ ആ കാലത്തു് ഉണ്ണിനമ്പൂതിരിയുടെ നായകത്വത്തിൽ വലിയ നാരായണൻനമ്പൂതിരിപ്പാട്ടിലെ ഉപദേശത്തോടുകൂടി വി. കെ. ശ്രീധരൻനമ്പൂതിരിപ്പാടാണ് നടത്തിയിരുന്നതെന്നു പറയാം. രാമായണകഥാപാത്രങ്ങളോടുപമിക്കുന്നപക്ഷം ഉണ്ണിനമ്പൂതിരിപ്പാട് രാമനും, നാരായണൻനമ്പൂതിരിപ്പാട് വസിഷ്ഠനും ശ്രീധരൻനമ്പൂതിരിപ്പാട് ഹനുമാനുമാണെന്നു പറയാവുന്നതാണ്.

വടക്കിനിയേടത്തുവെച്ചു കൂടിയ ഏഴാംവാർഷികയോഗംമുതല്ക്കാണ് ഞാൻ ക്രമമായി സഭയ്ക്കു പോയിത്തുടങ്ങിയതു്; അല്ലെങ്കിൽ സഭക്കാരനായതു്. അതേവരെ കേട്ടുപരിചയംമാത്രമുണ്ടായിരുന്ന പ്രഭുക്കന്മാരായ നമ്പൂതിരിപ്രമാണികൾ, അപ്രാപ്യന്മാരല്ല, സഭായോഗങ്ങളിലെങ്കിലും സമഭാവനയോടുകൂടി പെരുമാറാവുന്നവരാണെന്നും, ആഢ്യം വിചാരിച്ചിടത്തോളം ഞാൻ അധഃകൃതനല്ലെന്നും എനിക്കു തോന്നി. സമുദായദ്രുമത്തിലെ ഇത്തിക്കണ്ണികൾമാത്രമായ ചില ചില്ലറ ആഭിജാത്യക്കോമരങ്ങളുടെ ‘കുന്തിക്ക’ലും കുസൃതികളുംമാത്രം കണ്ടിട്ടുള്ള എൻെറ കൂട്ടുകാർ വിശാലമനസ്ക്കന്മാരായ സമുദായപ്രമാണികളെ തെററിദ്ധരിച്ചിട്ടുള്ളതായി ഞാൻ വിചാരിച്ചു. യോഗക്ഷേമസഭയെപ്പററി ഞാൻ കേട്ടിട്ടുള്ള ആക്ഷേപങ്ങൾ മിഥ്യാപവാദങ്ങളാണെന്നും അതിൽ എന്നെപ്പോലുള്ളവക്കും ഒരു സ്ഥാനമുണ്ടെന്നും മനസ്സിലായപ്പോൾ സഭായോഗങ്ങളിൽ സമ്മേളിക്കുവാൻ എനിക്കു പ്രത്യേകം സന്തോഷവും ഉത്സാഹവുമാണുണ്ടായതു്. ഞാൻ കുത്തിക്കുറിച്ചയച്ചിരുന്ന ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തി യോഗക്ഷേമംപത്രാധിപർ എന്നെ അന്നു പ്രോത്സാഹിപ്പിച്ചിരുന്നില്ലെങ്കിൽ, ഞാൻ സിക്രട്ടറിയായി നടന്നുവന്നിരുന്നതും, ഇപ്പോഴും നടന്നുവരുന്നതുമായ പെരിങ്ങോട്ടുകര ഉപസഭയുടെ പിൻബലമുണ്ടായിരുന്നില്ലെങ്കിൽ എനിക്ക് ഒരു യോഗക്ഷേമക്കാരനാകുവാൻ ഒരിക്കലും കഴിയുമായിരുന്നില്ല. പെരിങ്ങോട്ടുകരസഭയിലെ ‘കച്ചകെട്ടലും’ യോഗക്ഷേമംപത്രത്തിലെ ‘ചൊല്ലിയാട്ട’വുമാണ് എന്നെ യോഗക്ഷേമമഹാസഭാരംഗത്തിൽ പ്രവേശിക്കുവാൻ ധൈര്യപ്പെടുത്തിയതു്. ഞാൻ ആരാധിക്കുന്ന ആ മൂർത്തിത്രയം സർവ്വോൽക്കർഷേണ വർത്തിക്കട്ടെ.

ഒളപ്പമണ്ണവെച്ചു കൂടിയ എട്ടാംവാർഷികയോഗത്തിൽവെച്ചാണ് യോഗക്ഷേമസഭയുടെ പ്ലാററുഫാറത്തിൽ ഞാൻ ആദ്യമായി കയറിനിന്നതു്. ആ യോഗത്തിന്നു കുറേ ദിവസം മുമ്പു തന്നെ ‘കന്യാദാനം’ എന്ന വിഷയത്തെപ്പററി ഞാൻ അവതരിപ്പിക്കുവാൻ നിശ്ചയിച്ചിട്ടുള്ള പ്രമേയം സിക്രട്ടറി ഒരു എഴുത്തോടുകൂടി എനിക്ക് അയച്ചുതന്നു. പ്രമേയകാര്യം യഥാശക്തി സമർത്ഥിച്ചുകൊണ്ടു ഞാൻ ഒരുപന്യാസമെഴുതി സഭയിൽ വായിക്കുകയും ചെയ്തു. യോഗക്ഷേമമഹാസഭയിൽ എൻെറ അരങ്ങേററം ഇത്രവേഗം സാധിക്കുമെന്നു ഞാൻ വിചാരിച്ചിരുന്നില്ല. ‘കന്യാദാന’പ്രമേയം അവതരിപ്പിക്കുവാൻ എന്നെ ക്ഷണിച്ചതിന്നു ഞാൻ ചില കാരണങ്ങൾ ഊഹിക്കുന്നുണ്ട്. സമുദായസേവനം അഭ്യസിക്കുന്ന എന്നെ പ്രോത്സാഹിപ്പിക്കണമെന്നുള്ളതു് ഒന്നു്; കനിഷ്ഠവിവാഹപ്രേരകവും സംബന്ധവിരോധവുമായ പ്രമേയം നിസ്സാരനായ ‘പാതിരിശ്ശേരി’ അവതരിപ്പിക്കുന്നതായാൽ ബന്ധുസമുദായക്കാർക്കും നമ്പൂതിരിയാഥാസ്ഥിതികന്മാർക്കും പരിഭവം കുറയുമെന്നുള്ളതു മറെറാന്നു്. ഇ[illegible] മാതിരി നയം യഥാർത്ഥനേതാക്കന്മാർക്ക് ഒഴിച്ചുകൂടാത്ത അത്യാവശ്യമാകുന്നു. അന്യസമുദായപ്രമാണികളാലും യാഥാസ്ഥിതി[illegible]ന്മാരാലും നിറയപ്പെട്ടിരുന്ന ആ സമ്മേളനത്തിൽ തങ്ങളു[illegible] നില സൂക്ഷിച്ചുകൊണ്ടു സമുദായകാര്യം നടത്തണമെന്ന് ആഗ്രഹിക്കുന്ന നേതാക്കന്മാർ ഇങ്ങിനെ എന്തെല്ലാം സംഗതി[illegible]ളിൽ മനസ്സുവെയ്ക്കണം! ഏതായാലും, അന്നത്തെ നേതാ[illegible]ന്മാരുടെ കാരുണ്യത്താൽ ഞാൻ ഒളപ്പമണ്ണവെച്ചു യോഗക്ഷേ[illegible] സഭയിൽ ‘അരങ്ങേറി’ കൃതകൃത്യനായി.

ഒളപ്പമണ്ണവെച്ചു കൂടിയ എട്ടാംവാർഷികയോഗത്തി[illegible] വിപ്ലവപരമായ ചിന്താവിഷയം നമ്പൂതിരിമാരുടെ ഇംഗ്ലീ[illegible] വിദ്യാഭ്യാസംതന്നെയായിരുന്നു. ഈ വിഷയം കുറേ മുമ്പുതന്നെ സാധാരണന്മാരെക്കൊണ്ടും പ്രമാണികളെക്കൊണ്ടും യോഗാ[illegible]ദ്ധ്യക്ഷന്മാരെക്കൊണ്ടും ആവർത്തിപ്പിച്ചു സമുദായത്തിൽ ഏ[illegible]കുറെ അനുകൂലമായ ഒരന്തരിക്ഷം സൃഷ്ടിച്ചുകഴിഞ്ഞിട്ടുള്ള[illegible] കൊണ്ടു സാക്ഷാൽ ഉണ്ണിനമ്പൂതിരിക്കുതന്നെ അതു് അവതരിപ്പിക്കുവാൻ വിഷമമുണ്ടായിരുന്നില്ല. അദ്ദേഹം മഞ്ചത്തിൽ

യറിയതോടുകൂടി കണ്ട ആഹ്ലാദം ഏതു സമുദായസ്നേഹിക്കും അഭിമാനജനകമായിരുന്നു; ഏതു നേതാവിന്നും അസൂയാവഹമായിരുന്നു. അദ്ദേഹത്തിൽ നമ്പൂതിരിജനതക്കുണ്ടായിരുന്ന ഭക്തിസ്നേഹവിശ്വാസബഹുമാനവാത്സല്യാദിവികാരങ്ങൾക്ക് അതിരില്ലായിരുന്നു.

ഇംഗ്ലീഷുവിദ്യാഭ്യാസനിധിയിലേക്കു സംഭാവനകൾ പ്രാസംഗികൻ ആവശ്യപ്പെട്ടപ്പോൾ ഒന്നാമതായി 5000ക.വാഗ്ദാനംചെയ്ത വി. കെ. യം. ശ്രീധരൻനമ്പൂതിരിപ്പാട്ട പ്രാസംഗികനെ കവച്ചുവെയ്ക്കുകതന്നെ ചെയ്തു. അതിനെ തുടന്നു ഉണ്ണിനമ്പൂതിരിപ്പാട്ടിലെ പ്രസംഗധോരണിയിൽ പ്രബുദ്ധന്മാരുടെ ഔദാര്യം നത്തനം ചെയ്തതും വെള്ളനഴിസഭയിൽ 'വെള്ളി മഴ' പെയ്തതും ആക്കും എന്നും മറക്കുവാൻ കഴിയുന്നതല്ല. എട്ടാംവാഷികയോഗത്തോടുകൂടി ഇംഗ്ലീഷുപഠിച്ചിട്ടുള്ള നമ്പൂതിരിമാരുടെ ഒരു യോഗം സി. എസ്. സുബ്രഹ്മണ്യൻപോററി അവർകളുടെ അദ്ധ്യക്ഷതയിൽ കൂടിയെന്നതു നമ്പൂതിരിമാക്ക് അഭിമാനകരമായ ഒരു പരമാത്ഥമാകുന്നു. യോഗക്ഷേമസഭ ഇംഗ്ലീഷുവിദ്യാഭ്യാസത്തെപ്പററി ഒരു ഉറച്ച അനുകൂലാഭിപ്രായം രേഖപ്പെടുത്തിയതു് ഈ യോഗത്തിൽവെച്ചാകുന്നു. സഹോദരസമുദായക്കാരിൽ പ്രമാണികളായ പലേ മാന്യന്മാരും ഈ സഭയിൽ പങ്കുകൊണ്ടു വിലയേറിയ ഉപദേശങ്ങളും സംഭാവനകളും നല്കിയിട്ടുണ്ടെന്നുള്ളതു് പ്രത്യേകം സ്മരണീയമാണ്.

എട്ടാംവാഷികയോഗം കഴിഞ്ഞതോടുകൂടി ഉപസഭകൾ വളരെ വഢിച്ചു. അപ്പോൾ അവയുടെ പ്രവൃത്തിപരിപാടിയെ നിയന്ത്രിക്കുകയും മഹാസഭയോടു സംഘടിപ്പിക്കുകയും ചെയ്യേണ്ടതായിവന്നു. പെരുവനത്ത് എവിടേയോ—സ്ഥലത്തിൻെറ പേർ ഓക്കുന്നില്ല; അതിൽ ഈ ലേഖകനും പങ്കുകൊണ്ടിരുന്നു—ഒരു ഉപസഭായോഗത്തിൽ ഉപസഭകളും മഹാസഭകളും തമ്മിലുള്ള ബന്ധത്തെപ്പററിയും ആലോചനയുണ്ടായി. തൽഫലമായി ഒമ്പതാംവാഷികയോഗത്തോടുകൂടി യോഗക്ഷേമം ആപ്പീസിൽവെച്ച് ഉപസഭാസിക്രട്ടറിമാരുടെ ഒരു യോഗംകൂടി. സിക്രട്ടറിസമാജം സ്ഥാപിതമായി. ഈ സഭാസ്ഥാപനത്തിനു സാക്ഷാൽ വി. എസ്സും (വേരുക്കാട്ടു ശങ്കരനാരായണൻനമ്പൂതിരി) ഞാനുമായിരുന്നു പ്രധാനശ്രമക്കാർ. മേലിൽ ഉപസഭാസിക്രട്ടറിമാരെല്ലാം മഹാസഭയുടെ ഭരണസഭാംഗങ്ങളായിരിക്കേണ്ടതാണെന്ന് അഭിപ്രായപ്പെട്ടുകൊണ്ടുള്ള ഒരു തീരുമാനം യോഗം മഹാസഭക്കു അയച്ചുകൊടുത്തു. ഞാൻ അചിരേണ ആ സിക്രട്ടറിസമാജം സിക്രട്ടറിയുമായി.

ഒമ്പതാംവാഷികയോഗത്തിലെ വിഷയസഭക്കാർ സിക്രട്ടറിസമാജത്തിൻെറ അഭിപ്രായത്തെ ഗൌനിക്കാതെ മുൻപതിവനുസരിച്ച്, ഉപസഭാസിക്രട്ടറിമാക്കു മഹാസഭയുടെ പ്രവത്തനത്തിൽ യാതൊരു സ്ഥാനവും അനുവദിക്കാതെ വേറേചിലരെ ഭരണസഭാമെമ്പർമാരായി തിരഞ്ഞെടുക്കുകയാണ് ചെയ്തതു്. പോരാ, സിക്രട്ടറിസമാജത്തിൻെറ ജീവനാഡിയായിരുന്ന വി. എസ്സ്. സമാജത്തിൻെറ അഭിപ്രായത്തെ വിഗണിച്ചുകൊണ്ടു മഹാസഭയിൽ 'ഭരണസഭക്കാരെ തിരഞ്ഞെടുക്കൽ' എന്ന പ്രമേയം അവതരിപ്പിച്ചപ്പോൾ, എനിക്ക് അതു സഹിക്കുവാൻ സാധിച്ചില്ല. സമാജത്തിൻെറ തീപ്പനുസരിച്ച് ഉപസഭാസിക്രട്ടറിമാരും ഭരണസഭാമെമ്പർമാരായിരിക്കേണ്ടതാണെന്ന് ഒരു ഭേദഗതി ഞാൻ അവതരിപ്പിച്ചു. കുറൂർ ഉണ്ണിനമ്പൂതിരിപ്പാട്ട തൽസമയം സഭാഹാളിൽ ഉണ്ടായിരുന്നില്ല. ഞാൻ പ്ലാററു ഫോറത്തിൽ കയറിയപ്പോൾ നിലവിലുള്ള പ്രമേയത്തെ അനുകൂലിക്കുവാനോ, എതിക്കുവാനോ, ഭേദഗതി അവതരിപ്പിക്കുവാനോ ഞാൻ ഉദ്യമിക്കുന്നതെന്നു സഭാനാഥനുവേണ്ടി അദ്ദേഹത്തിൻെറ അടുത്തിരുന്ന ഒരു മാന്യൻ എന്നോടു ചോദിച്ചു. എൻെറ ഉദ്ദേശം അറിഞ്ഞപ്പോൾ അദ്ദേഹവും മററു ചിലരും മുഖഭാവംകൊണ്ട് എന്നെ വിലക്കി. ഞാൻ പ്രസംഗിക്കുവാൻ തുടങ്ങി. പ്രസംഗമദ്ധ്യേ 'ഉണ്ണിനമ്പൂതിരിയാണ് ആദ്യപ്രമേയകത്താവു്; വിഷയസഭയുടെ തീരുമാനവുമാണ്' എന്ന് ഒരു കടലാസുതുണ്ടുകൂടി എന്നെ അധൈര്യപ്പെടുത്തുവാൻ വന്നു. തുടങ്ങിയ പണി മുഴുമിച്ചതിന്നുശേഷമേ സഭാമഞ്ചത്തിന്മേൽനിന്നു ഞാൻ ഇറങ്ങിയുള്ളു. ആരും അനുവദിക്കപ്പെടാതെ തള്ളിപ്പോകുമെന്നു കരുതപ്പെട്ട എൻെറ ഭേദഗതിയെ മി: കാഞ്ഞൂർ നാരായണൻനമ്പൂതിരിപ്പാട് അനുകൂലിച്ചു. ഉണ്ണിനമ്പൂതിരിയെ വിളിച്ചുകൊണ്ടുവരുവാൻ അകത്തേക്കു് ആൾ പോയി. കുറേനേരം വാദപ്രതിവാദം നടന്നു. ഉണ്ണിനമ്പൂതിരിയും പൂവ്വപക്ഷത്തെ അനുകൂലിച്ചു പ്രസംഗിച്ചു. ഭേദഗതി പിൻവലിക്കണമെന്നു ചിലർ എന്നെ വീണ്ടും ഉപദേശിച്ചുവെങ്കിലും 'കഥയില്ലായ്മ'യുടെ കാഠിന്യംകൊണ്ടോ, വിഷയത്തിലുള്ള ആവേശംകൊണ്ടോ എൻെറ ഭേദഗതിയെ വീണ്ടും സമത്ഥിക്കുവാനാണ് ഞാൻ തുനിഞ്ഞതു്. വോട്ടിനിട്ടപ്പോൾ എൻെറ ഭേദഗതി വലിയ ഭൂരിപക്ഷത്തോടെ പാസ്സായെങ്കിലും ഞാൻ അകനുനിന്നു് ആരാധിക്കുന്ന ആ ആദശപുരുഷനു്—കുറൂർ ഉണ്ണിനമ്പൂതിരിപ്പാട്ട് അവർകൾക്ക്—എൻെറ പ്രസംഗവും പ്രമേയവും നീരസത്തിന്നു കാരണമായിട്ടുണ്ടെന്നു ചിലർ എന്നോടു പറഞ്ഞപ്പോൾ എനിക്കും സുഖമില്ലാതെയായി. പിറേറ ദിവസം യോഗക്ഷേമം ആപ്പീസിൽ ചെന്നു വളരെ നേരം ചുററിപ്പററിക്കൂടി അധികം ആളുകൾ അടുത്തില്ലാത്ത ഒരവസരം നോക്കി തലേ ദിവസം ഞാൻ ചെയ്തുപോയ അപരാധത്തിന്നു ക്ഷമായാചനം ചെയ്തു. 'മററുള്ളവരുടെ ദൃഷ്ടിയിൽ 'നല്ലക്ഷ്'യാവാൻ ആഗ്രഹിക്കുന്നവരിൽനിന്ന് ആക്കും ഒരു ഗുണവും സിദ്ധിക്കുവാനില്ല. അവനവനു ശരിയെന്നു തോന്നുന്നതു മുഖം നോക്കാതെ തുറന്നുപറയുന്നവരെയാണ് നമുക്കാവശ്യം'—ഇങ്ങിനെയാണ് ആ നേതാവു് എൻെറ കുനിഞ്ഞ തലയിൽ അമൃതധാര ചൊരിഞ്ഞതു്. യോഗക്ഷേമം ആപ്പീസിൽവെച്ചു കൂടാറുള്ള ബ്രഹ്മസ്വം മഠത്തിൽ താമസിക്കുന്ന വിദ്യാത്ഥികളുടെ സാഹിത്യസമാജങ്ങളിലും മററും ആ നേതാവു സന്നിധാനംചെയ്തു് ഓരോരുത്തരേയും പേരുചൊല്ലി വിളിച്ചു പ്രസംഗിപ്പിക്കുന്നതും ഉപദേശിക്കുന്നതും വായനശാലയിൽ വന്നിരുന്നു പതിവായി വായിക്കുവാൻ നിബ്ബന്ധിക്കുന്നതും മററും ഈയുള്ളവൻ പല തവണയും കണ്ടിട്ടുണ്ട്.

പത്താം വാൎഷികയോഗത്തിൽ എന്റെ മനസ്സിനെ അത്യധികം ചലിപ്പിച്ചതു കുറർ നിലകണ്ഠൻനമ്പൂതിരി അവർകളായിരുന്നു. പ്രത്യേകവിദ്യാലയസ്ഥാപനപദ്ധതി തയ്യാറാക്കുവാൻ മുൻവാൎഷികയോഗങ്ങളിൽവെച്ചു നിയുക്തനായിരുന്ന ഉണ്ണിനമ്പൂതിരിപ്പാട് അന്നും തന്റെ പ്രവൃത്തി മുഴുമിച്ചിട്ടില്ലെന്നും (ഈ മാന്ദ്യത്തിൽ ആക്ഷേപമുള്ള ചെറുപ്പക്കാരെ ഉദ്ദേശിച്ച്) പഠിപ്പാൻ വിദ്യാൎത്ഥികളുണ്ടായാൽ വിദ്യാലയം താനേ ഉണ്ടായിക്കൊള്ളുമെന്നും മററും പ്രസംഗിച്ചു. ഈ പ്രസംഗം കഴിഞ്ഞു വളരെനേരം കഴിയുന്നതിന്നു മുമ്പു നമ്മുടെ നിലകണ്ഠൻ നമ്പൂതിരിപ്പാട് വിദ്യാൎത്ഥികളായിരിപ്പാൻ സന്നദ്ധരായ കുറെ വിദ്യാൎത്ഥികളെക്കൊണ്ട് ഒപ്പിട്ടുവിച്ച് ഒരു ഹൎജ്ജി മഹാസഭയിൽ സമൎപ്പിച്ചു. അതോടുകൂടി അദ്ദേഹം കരഞ്ഞുകൊണ്ടു ചെയ്തു വിദ്യാദാഹപ്രസംഗം ഏതൊരു ശിലാഹൃദയത്തേയും ദ്രവിപ്പിക്കത്തക്കതായിരുന്നു. അതിന്നുശേഷം വിദ്യാലയസ്ഥാപനത്തിന്നുള്ള പരിശ്രമം വളരെയധികം ഊൎജ്ജസ്വലതയോടെ മുന്നോട്ടു നീങ്ങിക്കൊണ്ടിരുന്നു.

പ്രസ്തുതയോഗത്തിൽവെച്ചുതന്നെയാണ്, വലിയ ഭൂകമ്പമുണ്ടാക്കിയ ആ 'ജ്ഞാതിശാസ്യ'പ്രമേയം—വാദ്ധ്യാൻ ചാത്തലിയോടിനോടു നമ്പൂതിരിമാർ കൂടിക്കഴിയരുതെന്നുള്ള പ്രമേയം—പാസ്സാക്കിയതു്. ആ പ്രമേയം സഭയിൽ അവതരിപ്പിച്ചപ്പോൾ പ്രത്യക്ഷമായ ക്ഷോഭവും ആവേശവും വാദകോലാഹലങ്ങളും അവൎണ്ണനീയമായിരുന്നു. ബ്രഹ്മസ്വം മഠത്തിലെ കുഴപ്പങ്ങളേയും വാദ്ധ്യാന്റെ കുചേഷ്ടിതങ്ങളേയും പററി കേവലം അജ്ഞാതരായിരുന്നവർപോലും പ്രസ്തുതപ്രമേയത്തെ സഹൎഷം സ്വാഗതം ചെയ്തിരുന്നു. മാമൂൽ ലംഘിക്കുവാനും സഭ അതിന്റെ അജയ്യശക്തിയെ പ്രദൎശിപ്പിക്കുവാനും ഒരുങ്ങിയതിൽ സഭാബന്ധുക്കളെല്ലാവരും സന്തോഷിച്ചു. നയവിദഗ്ദ്ധനായ ഉണ്ണിനമ്പൂതിരിപ്പാട്ടിലെ പെരുമാററം മഹാഭാരതകഥയിലെ ശ്രീകൃഷ്ണനെ അനുസ്മരിപ്പിക്കുകതന്നെ ചെയ്തു. സഭാരംഭം ആദ്യംമുതൽ നയിച്ചുകൊണ്ടിരുന്ന ആ സാരഥി ഈ വാദകോലാഹലത്തിൽ ഒരു നിരീക്ഷകൻ മാത്രമായിരുന്നു. അന്യസമുദായപ്രമാണികളെ സഭാനാഥൻമുഖാന്തിരം ക്ഷണിച്ച് ബ്രഹ്മസ്വംമഠംകാൎയ്യത്തിൽ അവരെക്കൊണ്ടും പ്രസംഗിപ്പിച്ചു. യോഗപ്രമാണിയും പ്രമേയത്തിൽ പറയുന്ന കാൎയ്യങ്ങളിൽ അനുഭവസ്ഥനും, സഭയുടേയും സമുദായത്തിന്റേയും ഏകാവലംബവും നേതാവുമായ ആ ദേഹത്തിന്ന് ഒരൊററ അക്ഷരംപോലും മിണ്ടാനുണ്ടായിരുന്നില്ല; മിണ്ടിയതുമില്ല. ആരേയും മുഷിപ്പിക്കാതെ കാൎയ്യം നേടുവാൻ കുറർ ഉണ്ണിനമ്പൂതിരിപ്പാട്ടിലേപ്പോലുള്ള അതിസമൎത്ഥനായ ഒരു നയകോവിദൻ നമ്മുടെ സമുദായത്തിൽ ഒരിക്കലും ഉണ്ടായിട്ടില്ലെന്നുള്ളതിന്ന് ഇതും ഒരു ദൃഷ്ടാന്തമാണ്.

യോഗക്ഷേമസഭ അടിക്കടി വളൎന്നുകൊണ്ടിരുന്ന ഒരു സുവൎണ്ണകാലമായിരുന്നു അതു്. സമുദായത്തിന്റെ ഏതു മുക്കിലും യോഗക്ഷേമസഭയുടെ പ്രതിദ്ധ്വനി അലച്ചുകൊണ്ടിരുന്നു. ഉപസഭകളുടെ എണ്ണത്തോടൊപ്പം അവയുടെ വണ്ണവും വൎദ്ധിച്ചുവന്നു. യോഗക്ഷേമം കൂടാതെ പുതിയ പത്രങ്ങളും മാസികകളും സഭയുടെ സന്ദേശം പ്രചരിപ്പിക്കുവാൻ തയ്യാറായി പുറത്തിറങ്ങി. ബാങ്കുകളും കമ്പനികളും പ്രത്യേകവിദ്യാലയങ്ങളും നാടിന്റെ നാനാഭാഗങ്ങളിലും മുളച്ചുവളൎന്നുതുടങ്ങി. സമുദായകാൎയ്യത്തിന്നുവേണ്ടി ഏതു ക്ലേശവും സഹിപ്പാൻ യുവാക്കന്മാർ തയ്യാറായി മുന്നോട്ടു വന്നു. സമുദായാംഗങ്ങളുടെ എണ്ണത്തോടു സഭാംഗങ്ങളെ തട്ടിച്ചുനോക്കി പ്രാതിനിദ്ധ്യം നിൎണ്ണയിക്കാമെങ്കിൽ കേരളത്തിലെന്നല്ല ഭാരതത്തിൽത്തന്നെ ഇത്രയും അനന്യസാധാരണമായ ഒരു സമുദായസമ്മേളനം ഇല്ലെന്നും മററുമുള്ള വരുംകൂടി പുകഴ്ത്തിത്തുടങ്ങി. ഗവൎമ്മേണ്ടുകളും സഹോദരസമുദായക്കാരും സഭയുടെ തീരുമാനങ്ങളെ സമുദായത്തിന്റെ നിശ്ചയങ്ങളായി അംഗീകരിച്ചു. അതിന്റെ ഉദ്ദേശങ്ങൾ ഓരോന്നോരോന്നായി ഫലിക്കുവാൻ തുടങ്ങി. ഈ നിലയിൽ പത്താംവാൎഷികയോഗവും കഴിഞ്ഞു.

കൊച്ചി ജന്മിസഭയിൽനിന്നു കുറർ ഉണ്ണിനമ്പൂതിരിപ്പാട് അവർകളുടെ ചൈതന്യം അല്പം പൊട്ടിപ്പുറപ്പെട്ട ഒരു സ്രോതസ്സാണ് നമ്പൂതിരിയോഗക്ഷേമസഭ. ജന്മികുടിയാൻ നിയമങ്ങൾ ജന്മികളായ നമ്പൂതിരിമാരുടെ 'പള്ള'യ്ക്ക് അടിച്ചപ്പോൾ ഉണ്ടായ ഉണൎച്ചയാണ് ഉണ്ണിനമ്പൂതിരിക്കു കിട്ടിയ അവസരം. യോഗക്ഷേമസഭയുടെ ആദ്യകാലങ്ങളിൽ പ്രത്യക്ഷമായിരുന്നതു ജന്മിസഭയുടേതിൽനിന്നു വിഭിന്നമല്ലാതിരിപ്പാൻ ഇതുതന്നെയാണ് കാരണം. യോഗക്ഷേമസഭ ജന്മിസഭയുടെ സന്തതിയായിരുന്നതുകൊണ്ടും അതിലെ ആത്മാവ് ഉണ്ണിനമ്പൂതിരിപ്പാടായിരുന്നതുകൊണ്ടും അന്യസമുദായപ്രമാണികളെ യോഗക്ഷേമബന്ധുക്കളാക്കുവാൻ നമ്മുടെ നേതാവിന്നു പ്രയാസമുണ്ടായിരുന്നില്ല. ഉണ്ണിനമ്പൂതിരിപ്പാടിന്റെ യോഗക്ഷേമസഭയിൽ നമ്പൂതിരിമാൎക്കു പുറമേ, രാജാക്കന്മാരും പ്രഭുക്കന്മാരും പ്രമാണികളും വലിയ ഉദ്യോഗസ്ഥന്മാരും മററുമായി എത്രയെത്ര അന്യസമുദായക്കാർ പങ്കുകൊണ്ടിരുന്നില്ല? ഉറങ്ങിക്കിടന്നിരുന്ന സമുദായത്തെ തട്ടിയുണൎത്തി കാലത്തിനൊത്ത സ്ഥിതിഭേദങ്ങൾ വരുത്തി ഒരേ ഒരു കൊടിക്കീഴിൽ കേരളഭൂസുരന്മാരെ അസൂയാവഹമായ അച്ചടക്കത്തോടുകൂടി അണിനിരത്തുവാൻ കഴിഞ്ഞ 'ധിക്കൃതശക്രപരാക്രമി'യായ ആ സേനാനായകൻ—യോഗക്ഷേമമഹാസഭയുടെ ജീവനാഡി—എല്ലാവരുടേയും 'കുഞ്ഞിലുണ്ണി'—സൎവ്വോപരി, എന്റെ ഗുരുപാദർ—അതാ, ആ പത്താംവാൎഷികയോഗത്തോടുകൂടി സഭയോടും സമുദായത്തോടും, സതീൎത്ഥ്യരോടും, അവസാനയാത്ര പറയുകയാണ്; സമുദായത്തിന്റെ ആ 'മോഹനതേജസ്സ്' എന്നന്നേയ്ക്കുമായി അദൃശ്യമാകുകയാണ്; സഭയിലെ ആ 'ഭദ്രദീപം' പട്ടുതിരികത്തുകയാണ് എന്ന് അന്നാരും സംശയിച്ചില്ല.

> "ഓരോ കാലത്തുമോരോ നിലയിലുദിതരായ്
> ധൎമ്മരക്ഷാൎത്ഥമായി-
> ട്ടോരോ മാൎഗ്ഗം തുറക്കുന്നിതുമഖിലജഗ-
> ത്തിന്നുമാധാരഭൂതൻ
> നേരോടിക്കാലമക്കാരണമറിക കുറ-
> രുത്ഭവിച്ചോരു സാക്ഷാൽ
> പേരോലും സൂരിദാമോദരഗുരുചരണം
> നന്മ നമ്മൾക്കു നല്കും."

പാതിരിശ്ശേരി നാരായണൻനമ്പൂതിരി

# വയലിൽ

1

ഉച്ചത്തിവെയിലിൽ,ത്തലയ്ക്കു തണലായ്-
പ്പാവട്ടി ചൂടി,പ്പുഴ-
ക്കച്ചത്തുണ്ടു കരിമ്പടച്ചരടുമേൽ-
ബ്ബന്ധിച്ചുടുത്തങ്ങിനെ,
ഇച്ചണ്ഡാലനതാംഗിമാർ, തെരുതെരെ-
ക്കയ്യാൽ നടും ഞാറി,ളം-
പച്ചപ്പട്ടു വിരിച്ചിടുന്നു വയലിൻ-
താർമങ്കതൻക്കുത്തിനായ്.

2

നീളത്തിൽച്ചെളി തേച്ച നാലുപുറവും
തീർത്തോരതിത്തിണ്ടുക-
ത്തോളം വെട്ടിന നീർ നിറഞ്ഞു വിരിവാ-
ന്നുള്ളോരു കണ്ടങ്ങളിൽ
നാളത്തെക്കനകക്കതിർക്കൊടിയുയ-
ർത്തിടാനിളംപച്ചയാം
നാളം നീട്ടി നിരന്നുനില്പു പുതുതാം
നെല്ലിൻമുളച്ചാർത്തുകൾ.

3

പാളത്തൊപ്പി തലയ്ക്കുവെച്ചു, കരിമെ-
യ്യൊട്ടുക്ക ചേറാ,ണ്ടിടം-
തോളത്താ നെടുതാം കലപ്പനുകമോ-
ടൊന്നിച്ചു വെച്ചു,ച്ചയിൽ
കാളപ്പിൻപു വരുമ്പൊഴേയ്ക്കു,മെതിരേ-
ല്ക്കുന്നൂ, പുലക്കള്ളിയാ-
ച്ചാളയ്ക്കുള്ളിൽ വിളമ്പിടുന്ന കറിയും
ചോറും കൃഷിക്കാരനെ.

4

കോടക്കാലത്തു,മെങ്ങും പനിമഴ പൊഴിയും-
നാളിലും നാട്ടിലെല്ലാം
മേടത്തിൽത്തീപ്പൊരിയ്ക്കൊത്തെരിവെയിൽ ചൊരിയു-
മ്പോഴു,മീയേഴവർഗ്ഗം
പാടത്തിൽ കാവലായിപ്പകലിരവു കഴി-
ക്കുന്നു ഹാ! കൊച്ചുവക്കോൽ-
മാടത്തിൽത്തന്നെ, മേലാളനു മണിയറയിൽ-
സ്സൌഖ്യമുണ്ടാകുവാനായ്.

5

ചുട്ടുള്ളോരെരിവെയ്‌ലിനാലുലകമെ-
മ്പാടും പൊരിഞ്ഞീടുമാ
നട്ടുച്ച,യ്ക്കുണിമച്ചി,ലുണ്ടു മുതലാ-
ളന്മാർ മയങ്ങുന്നതും,
ഒട്ടും തൻവയറോട്ട കർഷകജനം
പാടത്തു കഷ്ടപ്പെടും
മട്ടും, മാറിവരുന്നതെന്നിനിയുമാ,
മാവേലിതൻവാഴ്ചനാൾ?

കെ. എൻ. വാസുദേവൻനമ്പൂതിരി.



ശ്രീമതി എൻ. ലളിതാംബികാഅന്തർജ്ജനം.



ശ്രീമതി പാർവ്വതീനെന്മിനിമംഗലം.



ശ്രീമതി ആര്യാപള്ളം.

# അന്തർജ്ജനങ്ങളുടെ അവശതകൾ

അന്തർജ്ജനങ്ങളുടെ അവശതകളെപ്പററി ഒരു ലേഖനം എഴുതണമെന്നാണ് യോഗക്ഷേമം പത്രാധിപരുടെ കല്പന. ഇതു കേൾക്കുമ്പോൾ അന്തർജ്ജനങ്ങൾക്ക് എന്തെങ്കിലും അവശതകൾ ശേഷിച്ചിട്ടുണ്ടോ എന്ന് അവരല്ലാത്ത വായനക്കാർ ശങ്കിച്ചേയ്ക്കും. അന്തർജ്ജനങ്ങളിൽ പലരും അന്തർജ്ജനങ്ങളല്ലാതായിത്തീർന്നിട്ടുണ്ട്. അവരിൽ നിയമസഭാമെമ്പർമാരുണ്ട്; ബിരുദധാരിണികളുണ്ട്; ഉദ്യോഗസ്ഥകളുണ്ട്; കോൺഗ്രസ്സും കമ്മ്യൂണിസ്ററും പ്രവർത്തകരുണ്ട്. അഭിനവനാഗരികതയിൽ നാരികൾക്കുള്ള സ്ഥാനമെല്ലാം പേരിന് അവരും നേടിയിട്ടുണ്ട്. പിന്നെയെന്താണ് അന്തർജ്ജനങ്ങൾക്കു മാത്രമായൊരവശത? ഇതു ന്യായമായ സംശയമാണ്.

അന്തർജ്ജനങ്ങളുടെ അവശതകൾക്കു മേലെ വെള്ള പൂശിയ ഒരു പുതിയ ബാഹ്യാവരണംകൂടി വീണിരിക്കുന്നു. ഇതു രണ്ടായി സമുദായത്തെ തിരിച്ചുനിർത്തുകയും, ഘോരവും ദീനവുമായ ജീവിതയാഥാർത്ഥ്യങ്ങളുടെ നഗ്നതയെ ലോകദൃഷ്ടിയിൽനിന്നു മറച്ചു ലഘൂകരിക്കുകയും ചെയ്യുന്നു. വാസ്തവത്തിൽ ആരാണ് ഈ പരിണാമത്തിനുത്തരവാദികൾ? സമുദായപരിഷ്കാരത്തിന്റെ സർവ്വോപരിയായ ഘടകം ഇടക്കാലത്തു സ്ത്രീജനോദ്ധാരണമായിരുന്നു. സാമുദായികവിപ്ലവങ്ങളുടെ വിജയകരമായ വളർച്ചയ്ക്കും ഉത്തേജനത്തിനും കാരണമായിരുന്നതും മററൊന്നല്ല. ഫലം—ചരിത്രം സുവർണ്ണലിപിയിൽ കുറിക്കുന്ന ചില സംഭവങ്ങൾ നടന്നു. അതോടെ ചരിത്രം കണ്ണീരിൽ കുറിച്ച രംഗങ്ങൾ വിസ്മൃതിയിലാഴ്ത്തപ്പെടുകയും ചെയ്തു.

അന്തർജ്ജനങ്ങളുടെ യഥാർത്ഥമായ അവശതകളെന്തെന്നു കണ്ടുപിടിക്കുക, ഇതൊരു വിഷമപ്രശ്നമാണ്. എല്ലാം കൂടിക്കുഴഞ്ഞും എന്നാൽ കെട്ടുവിട്ടു ചിതറിയും കിടക്കുന്ന ആ കണ്ണീർത്തുള്ളികളുടെ കണക്കുകൾ ശേഖരിക്കുവാൻ പ്രയാസമാണ്. പരിഷ്കാരവും പഴമയുമായുള്ള മത്സരത്തിൽ നമ്പൂതിരിസ്ത്രീകളുടെ ജീവിതാവശതകളും രണ്ടു തരത്തിൽ തിരിഞ്ഞിരിക്കുന്നു.

ആദ്യമായി, നമുക്കു പരിചയമുള്ള ആ ‘ഓലക്കുട’യിലും, ‘ചേലപ്പുതപ്പി’ലും മറഞ്ഞ പഴയ അന്തർജ്ജനത്തെപ്പററി ചിന്തിക്കാം. യോഗക്ഷേമം പത്രമടിക്കുന്ന ഗുരുവായൂർ കിഴക്കേനടയിൽനിന്ന്—ഭഗവൽഭക്തിനിമീലതയെ തെല്ലുനേരത്തേയ്ക്കു മാററി—നാലുപാടുമൊന്നു കണ്ണോടിക്കൂ. കടക്കാലുകൊണ്ട് ആൾക്കൂട്ടത്തെ തിരക്കിമറിച്ച്, നനഞ്ഞ കണ്ണും നനഞ്ഞ മുണ്ടുമായി ചുററമ്പലത്തിൽ ചുററിക്കറങ്ങുന്ന അബലജീവികളുടെ ഹൃദയസ്പന്ദനങ്ങളോരോന്നും മനശ്ശാസ്ത്രപരമായി പരിശോധിക്കൂ. അതിൽനിന്ന് അന്തർജ്ജനങ്ങളുടെ അവശകഥകളെല്ലാം പൂർണ്ണമായി നമുക്ക് എഴുതിയെടുക്കാം.

നിഷ്കാമമായ ഭക്തിയോഗം ശ്രേഷ്ഠംതന്നെ. എന്നാൽ ഗുരുവായൂരും തൃപ്പറങ്ങോട്ടും തൃശ്ശൂരും തൃപ്രയാറും തിങ്കൾതൊഴലും നിത്യഭജനവുമായി തിങ്ങിക്കൂടുന്ന മറക്കുടകൾക്കുള്ളിൽ പരമസാത്വികമായ ഭഗവൽഭക്തിയോ, കുടുംബജീവിതത്തിലെ അതിവേദനകളിലും യാതനകളിലുംനിന്ന് ഓടിയകലുവാനുള്ള ഔൽസുക്യമോ, ഏതാണ് കൂടുതലെന്നു നിഷ്പക്ഷമായി നിരീക്ഷിക്കുമ്പോൾ—ഇതു നിരീശ്വരത്വമാണെന്ന് ആരും തെററിദ്ധരിക്കാതിരിക്കാനപേക്ഷിക്കേണ്ടിയിരിക്കുന്നു:

മനുഷ്യമനസ്സിനു നിസർഗ്ഗജമായൊരു വാസനയുണ്ട്. താൻ കൊതിക്കുന്നതും തനിക്കലഭ്യമായതുമായ അനുഭവാംശങ്ങളെ ഭാവനയിൽ സ്വരൂപിച്ചു സ്വായത്തമാക്കുവാൻ. ജീവിതത്തിനു സ്വാഭാവികമായ സ്നേഹവികാരങ്ങളിലൊന്നും സഫലമാകാതെ വരുമ്പോൾ ഒരു സ്ത്രീ ബാഹ്യലോകം തനിക്കു നല്കാത്തതു് ആന്തരികമണ്ഡലത്തിൽ സൃഷ്ടിച്ചു സുഖിക്കുന്ന മർത്ത്യവാസനയുടെ മകുടോദാഹരണമാകുന്നു. ഇങ്ങിനെ വെണ്ണ കട്ടും ഓടക്കുഴലൂതിയും നടക്കുന്ന ഉണ്ണിക്കൃഷ്ണനും, രാസലീലാവിലാസിയായ രാധാമാധവനും, ഗൌരിമണാളനായ വടക്കുന്നാഥനും അന്തർജ്ജനങ്ങളുടെ ജീവിതത്തിൽ ഒരു ഭാഗമായി—പുത്രിയും കാമുകനും സഖിയുമായി—അടിയുറച്ചതിലത്ഭുതമില്ല. പക്ഷേ അവ ആരാധനാരൂപത്തിലല്ല, ആസ്വാദനാംശത്തിലാണ് നിലനില്ക്കുന്നതെന്ന വാസ്തവം ആരറിയുന്നു?

ഈ പ്രശ്നത്തിന് ഇനിയുമൊരു വശമുണ്ട്. വൃശ്ചികവ്രതം, മാഘക്കുളി, വൈശാഖഭജനം ഇങ്ങിനെ ആണ്ടിൽ മുന്നൂററുപത്തഞ്ചു ദിവസവും പൊതുനിരത്തുകളിലും ക്ഷേത്രപരിസരങ്ങളിലുമായി കഴിച്ചുകൂട്ടുന്ന ഈ അബലകൾക്കു ഗൃഹങ്ങളിൽ ഒരു കർമ്മബന്ധവുമില്ലേ? ജീവിതത്തിൽത്തന്നെയൊരു ബന്ധവുമില്ലേ? ബാലവിധവകൾ—പീഡിതസപത്നികൾ—അനാഥവൃദ്ധകൾ. നമ്പൂതിരിസ്ത്രീകളിൽ ഭൂരിഭാഗവും ഈ മട്ടിൽ ആർക്കും വേണ്ടാതെ—തനിക്കുതന്നെയും ഭാരമായി—ജന്മദുരിതംപേറിയിറക്കുന്നവരാണ്. ജനിച്ചുപോയതുകൊണ്ടു മാത്രം അവർക്കു ജീവിക്കേണ്ടിയിരിക്കുന്നു. കുടുംബജീവിതത്തിലെ കലഹങ്ങളും അനാകർഷകതയും നൈരാശ്യവുമാണ് നമ്പൂതിരിസമുദായത്തിൽ ഇത്രയും ഭക്തകളെ സൃഷ്ടിച്ചതെന്ന് അറിയുമ്പോൾ നാം ഞെട്ടിപ്പോവുന്നു. ഇങ്ങിനെയുള്ളവരുടെ ജീവിതാവശതകൾ അറിഞ്ഞു പഠിച്ചു പരിഹരിക്കാനുള്ള ശ്രമം ഇതുവരെ നടന്നുകണ്ടില്ല. ബാലികാസദനങ്ങൾ അടുത്ത തലമുറയെ പരിഷ്കരിച്ചേയ്ക്കാം. എന്നാൽ അനാഥരും അജ്ഞരും മർദ്ദിതരുമായ മുതിർന്ന വനിതകൾക്ക്, ആശ്രയവും തൊഴിലും അഭ്യസനവും നല്കുന്ന ഒരു മഹിളാമന്ദിരമാണ് അത്യാവശ്യമായി സമുദായ

ത്തിൽ വേണ്ടിയിരിക്കുന്നതു്. അതു വിജയകരമായി സ്ഥാപിക്കുവാനും നടത്തുവാനുമുള്ള പ്രാപ്തിയും ചുമതലയും വിദ്യാസമ്പന്നകളായ യുവസഹോദരിമാക്കുണ്ടു്. അന്തർജ്ജനങ്ങൾതന്നെ അന്തർജ്ജനോദ്ധാരണത്തിനുള്ള ഭിക്ഷാപാത്രവുമായി സമുദായനേതാക്കളെ സമീപിക്കട്ടെ! പോരാ, പൊതുരംഗത്തിലേയ്ക്കിറങ്ങട്ടെ. ആത്മോദ്ധാരണത്തിനുള്ള ഈ അന്ത്യശ്രമം നിഷ്ഫലമാകയില്ലെന്നു തീത്തു പറയാം. മുമ്പു് ഉണ്ണിനമ്പൂതിരിമാർ ചെയ്തതുപോലെ, നമ്പൂതിരിബാലികമാർ ചേർന്നു് നാടകം നടത്തിയോ, ലഘുപുസ്തകങ്ങൾ വിറ്റോ, മൂലധനമുണ്ടാക്കണം. അതിനു് ആൾ മുന്നോട്ടു വരികയാണെങ്കിൽ ഈ ലേഖനകർത്ത്രിതന്നെ ഗദ്യത്തിലോ, പദ്യത്തിലോ ലഘുപുസ്തകങ്ങൾ എഴുതിക്കൊടുക്കുവാൻ തയ്യാറാണെന്നുംകൂടി വാഗ്ദാനം ചെയ്യുന്നു. കമ്മവിപ്ലവത്തിന്റെ ഈ നവോത്ഥാനത്തിൽ സമുദായം ചൈതന്യഭരിതമാവും. ക്ഷേത്രഭജനത്തിനു് ആൾ കുറഞ്ഞേയ്ക്കാമെങ്കിലും, ഗൃഹങ്ങളും ഹൃദയങ്ങളും ആശാക്ഷേത്രങ്ങളാകയും, ജീവിതോന്മേഷം പുനഃപ്രതിഷ്ഠ നടത്തുകയും ചെയ്യും.

ഇനിയൊന്നു പറവാനുള്ളതു് വിദ്യാഭ്യാസം ലഭിച്ച അന്തർജ്ജനങ്ങളുടെതന്നെ അവശതയാണു്. നമ്പൂതിരിയുവാക്കൾ പണത്തോടൊപ്പം പഠിപ്പും സ്ത്രീധനവുമായി കരുതിത്തുടങ്ങിയതുമുതല്ക്കാണല്ലോ രക്ഷിതാക്കൾ മനസ്സില്ലാമനസ്സോടെയെങ്കിലും പെൺകിടാങ്ങളെ സ്കൂളിലയച്ചുതുടങ്ങിയതു്. വരലാഭത്തിനായുള്ള ആ പ്രലോഭനം വിവാഹത്തോടെ അവസാനിക്കുന്നു. പിന്നെ അവളുടെ പഠിപ്പിന്റേയും പരിഷ്കൃതാശയങ്ങളുടേയും വളച്ച് അടുക്കളച്ചുമരിലും ആചാരനിബന്ധനകളിലും കൂട്ടിമുട്ടി, അസുഖകരമായ അന്തഃപുരകലഹങ്ങളിലും അസഹനീയപരാധീനതയിലും തകന്നു ശ്വാസംമുട്ടുകയാണു് ചെയ്യുന്നതു്. ഗൃഹജീവിതവും പൊതുജീവിതവും തമ്മിലുള്ള ബന്ധം അത്രമാത്രം വൈരുദ്ധ്യം നിറഞ്ഞതാണു്. ഉൽപതിഷ്ണുവായ ഒരു നമ്പൂതിരിയുവാവുപോലും പരിഷ്കാരത്തിന്റെ ഉടുപ്പു പടിപ്പുരയിൽ അഴിച്ചിട്ടു കുളിച്ചിട്ടേ അകത്തു കടക്കാൻ ധൈര്യപ്പെടുന്നുള്ളുവെങ്കിൽ, പാവപ്പെട്ട പെൺകിടാങ്ങളുടെ കഥ പറയേണമോ? പുറമേ, ഇത്രയൊക്കെ പരിവത്തനം വന്നെങ്കിലും ഇന്നും ഒരു നമ്പൂതിരിയില്ലം പതിനെട്ടാംനൂററാണ്ടിലെ നമ്പൂതിരിയില്ലംതന്നെയാണു്. നമ്മുടെ അടുക്കളയിൽനിന്നു വള്ളത്തോൾക്കവിതകളുടെ വാസന വരുവാനും, നാലിറയത്തെ വെടിവട്ടത്തിൽ, ജപ്പാന്റെ ഇൻഡ്യാആക്രമണമോ, അമേരിക്കൻതിരഞ്ഞെടുപ്പോ, ജമ്മനിയുടേയും ബ്രിട്ടന്റേയും ഭാവിപരിപാടികളോ വാദവിഷയമാകുവാനുള്ള കാലം വരുമ്പോൾ അന്തർജ്ജനങ്ങളുടെ അവശതകൾ പരിഹരിക്കപ്പെട്ടെന്നു വിശ്വസിക്കാം. അതുവരെ അതൊരു പുറംപൂച്ചാണു്. പുറമേ വെള്ളയടിച്ച ഈ പരിഷ്കാരസൌധത്തിന്റെ അന്തർഭാഗത്തുള്ള മാററലകൾ അടിച്ചുകളഞ്ഞു ബാഹ്യലോകത്തിന്റെ വെളിച്ചവും ശുദ്ധവായുവും ലഭിക്കുമാറു വിശാലമായ ജനാലകൾ വെച്ച് അകത്തെ ശ്രീകോവിലിൽ സ്നേഹത്തിന്റേയും സ്വാതന്ത്ര്യത്തിന്റേയും സംതൃപ്തിയുടേയും ദേവതകളെ നമുക്കു പ്രതിഷ്ഠിക്കാം. ഭക്തവത്സലനായ ശ്രീഗുരുവായൂരപ്പൻതന്നെ ഇതിനു വേണ്ട ശക്തിയും ഉത്സാഹവും അന്തർജ്ജനങ്ങൾക്കു നല്കട്ടേ!

ലളിതാംബിക അന്തർജ്ജനം.

# ഇന്നത്തെ കവിത

ഭാവനാസാമ്രാജ്യത്തിൽ
തൂലികാവിലാസത്താൽ
മോഹനസൌധം കെട്ടി-
പ്പൊക്കുന്ന മഹാകവേ,
നിറുത്തൂ, മതിയിനി-
പ്പാഴ്‌വേല, ഭവാനൊന്നു
പുറത്തു വന്നു നോക്കൂ
പുസ്തകക്കൂട്ടിൽനിന്നും.
ശാരദശശാങ്കനും
പാലൊളിപ്പൂനിലാവും
ആരാമപരിമള-
മാധുരീലഹരിയും
പാരിനെ മയക്കുന്ന
ദൈവികവിശ്വാസവും
ആരിലും ചേർക്കുന്നില്ല
തൃപ്തിയുമാനന്ദവും.
ദാരിദ്ര്യരണാങ്കണ-
മദ്ധ്യത്തിൽ പീരങ്കികൾ
ഘോരമായ് ഗർജ്ജിക്കയാൽ
പുണ്ണായ ചെവികളിൽ
കോകിലകളമൃദു-
കാകളീഗാനാലാപ-
മേകുമോ വിജയത്തിൻ-
സന്ദേശരഹസ്യങ്ങൾ?
പട്ടിണിപ്പരിഷകൾ
പാടത്തു പണിചെയ്തു

നെട്ടെല്ലു നുറുങ്ങവേ,
രക്തം വെള്ളമാകവേ,
അലസം ഭവാൻ മഹാ-
കാവ്യങ്ങൾ രചിക്കുന്നു;
കലയിൽ രസിക്കുന്നു
ലോകത്തെ മറക്കുന്നു.
ഭാവിയിലേതോ വെറും
സങ്കല്പലോകത്തിലെ-
ജ്ജീവിതമഭൌതികം
ഭാസുരം പ്രാപ്യമേവം
ഭ്രമിച്ചുകഴിഞ്ഞു നാ-
മിന്നലയോളം കണ്ണു-
മടച്ചു മുഴുകിക്കൊ-
ണ്ടട്ടിവാസ്വപ്നങ്ങളിൽ.
ഇന്നിതാ മിഴിക്കുമ്പോ-
ളാകാശം മേലും കീഴും—
ഇന്നില താനോ സ്വർഗ്ഗം
മാനുഷസംസ്കാരമേ?
കവിതൻ കരത്തിലെ
തൂലികയിനി കൈവാൾ;
കവിതൻഗാനമിനി
പോർക്കളജയഘോഷം.
തണുത്തു ഹൃദയത്തി-
ലുറച്ച രക്തം ക്ഷണം
തിളച്ചു സിരകളിൽ-
പ്പായട്ടെയനുക്ഷണം.

ഇ. കെ. ദിവാകരൻപോററി.

# കക്കാട്ടു കാരണവപ്പാട്

## കേരളചരിത്രത്തിലെ ഒരു സ്മരണീയസംഭവം

മനുഷ്യവിജ്ഞാനീയത്തിൽ താല്പൎയ്യമുള്ള ഏതു വിദ്യാൎത്ഥിക്കും തുലോം വിനോദകരമായവിധത്തിൽ പലപല വിചിത്രങ്ങളായ പാരമ്പൎയ്യങ്ങളുമുള്ള ഒരു നാടാണ് നമ്മുടെ കേരളം എന്നെനിക്കു പലപ്പോഴും തോന്നാറുണ്ട്. ഒരിടത്തു ശാന്തഗംഭീരമായ സഹ്യപൎവ്വതത്താലും മറുഭാഗത്ത് അറബിക്കടലാകുന്ന അലയാഴിയാലും അതിരിടപ്പെട്ടുകൊണ്ടുള്ള അതിന്റെ ഭൂപരമായ ഏകാന്തത, ഭാരതത്തിന്റെ മററിടങ്ങളിൽനിന്നും വിഭിന്നമായ ഒരു സംസ്കാരവിശേഷത്തെ വളൎത്തിക്കൊണ്ടുവരാൻ അതിനെ ഒട്ടല്ല സഹായിച്ചിട്ടുള്ളു. മലയാളത്തിലെ മരുമക്കത്തായം, മലയാളികളുടെ വിവാഹസമ്പ്രദായങ്ങൾ, വൈദികസംഹിത, നിയമങ്ങൾ മുതലായ മിക്കവാറും എല്ലാ സാമൂഹ്യസ്ഥാപനങ്ങളും, ജിജ്ഞാസുവായ സാമൂഹ്യചരിത്രകാരന്റെ ഭാവനയ്ക്കു വേണ്ടത്ര തീററകൊടുക്കുന്നവയാണ്.

“പച്ചയാം വിരിപ്പിട്ട സഹ്യനിൽത്തലവെച്ചും
സ്വച്ഛാബ്ധിമണൽത്തിട്ടാം പാദോപധാനം പൂണ്ടും
പള്ളികൊണ്ടീടുന്ന” കേരളത്തിന്റെ ഏകാന്തസുഖത്തെ അനേകശതം വൎഷങ്ങളായി വൈദേശികശക്തികൾ കടന്നാക്രമിക്കുകയുണ്ടായിട്ടില്ല. പക്ഷേ ഇത് അത്ര വളരെ അഭികാമ്യമായൊരു ഭാഗ്യമായിട്ടാണ് നമുക്കനുഭവപ്പെട്ടിട്ടുള്ളത് എന്നു നമുക്കു നടിച്ചിട്ടാവശ്യമില്ലതന്നെ. നേരേമറിച്ച്, മററുള്ള രാജ്യങ്ങളിൽനിന്നും, സാംസ്കാരികപ്രസ്ഥാനങ്ങളിൽനിന്നും ഉള്ള ഈ ഒഴിഞ്ഞുനില്പ്, ഇന്ത്യയുടെ മററുഭാഗങ്ങളിൽ അലച്ചുവന്നിട്ടുള്ള ചരിത്രപരമായ ശക്തിവിശേഷങ്ങളുമായുള്ള സമ്പൎക്കമില്ലായ്മ, കേരളത്തിന്റെ പുരോഗതിയെ പലതരത്തിലും ബാധിച്ചിട്ടുണ്ടെന്നുള്ള അഭിപ്രായം ഒട്ടേറെ ശരിയാണ്.

കേരളത്തിന്റെ രാഷ്ട്രീയചരിത്രത്തിലും അന്യാദൃശമായ ഈ വ്യക്തിത്വം തെളിഞ്ഞുകാണുന്നു. ഒരുദാഹരണം: ബ്രാഹ്മണർ രാഷ്ട്രീയാധികാരം നടത്തിവന്ന ഒരു രാജ്യം ഇന്ത്യയിൽ കേരളമല്ലാതെ ഉണ്ടോ എന്നുനോക്കുക. ചാതുൎവ്വൎണ്ണ്യത്തിന്മേൽ പിടിച്ചുതൂങ്ങിനില്ക്കുന്ന ആൎഷസംസ്കാരം, ഭരണാധികാരം ക്ഷത്രിയക്കു മാത്രമാണെന്നാണ് എന്നും ശാഠ്യംപിടിച്ചിട്ടുള്ളത്. എന്നാൽ കേരളത്തിന്റെ രാഷ്ട്രീയചിന്ത ഈ വഴിക്കു പോവാൻ കൂട്ടാക്കിയിട്ടില്ല. സമുദ്രം സമ്മാനിച്ച ഈ നാടിനെ പരശുരാമൻ ബ്രാഹ്മണൎക്കു ദാനംചെയ്തതുമുതൽ അനവധി നൂററാണ്ടുകളായി രാഷ്ട്രീയമേധാവികളായി കേരളം ഭരിച്ചുവന്നതു കേരളബ്രാഹ്മണരായ നമ്പൂതിരിമാർതന്നെയായിരുന്നു. മലയാളത്തിന്റെ ഭരണാധികാരവും മലയാളികളുടെ ആത്മീയനേതൃത്വവും തങ്ങളിൽത്തന്നെ വളരെക്കാലം ഏററവും പ്രശസ്തമായ രീതിയിൽ അവർ നിലനിൎത്തിപ്പോന്നു. ലൌകികാത്മീയാധികാരങ്ങളുടെ അസാധാരണമായ ഒരു സമ്മേളനം. അഥവാ, ബ്രാഹ്മണനു ക്ഷത്രിയസ്ത്രീയിൽ പിറന്ന ‘ബ്രഹ്മവൎച്ചസത്തിനെ ക്ഷാത്രലക്ഷ്മിയായ് ചേൎത്ത്’ ആ ‘കൎമ്മദക്ഷനും’ ഉൽപന്നമതിയുമായ ഭൃഗുരാമന്റെ പാരമ്പൎയ്യത്തിനു സൎവ്വഥാ അനുയോജ്യമായ ഏൎപ്പാടുതന്നെ ഇത്!

ആദ്യകാലത്തു കേരളം ഭരണസൌകൎയ്യത്തിനുവേണ്ടി 64 ഗ്രാമങ്ങളായി വിഭജിക്കപ്പെടുകയും, ഓരോന്നിലും ഓരോ ‘ഗ്രാമണി’ ഭരണം നടത്തിവരികയും ചെയ്തു. യഥാൎത്ഥമായ ഭരണാധികാരം ഗ്രാമങ്ങളിലെ ബ്രാഹ്മണസഭയ്ക്കും ഗ്രാമണി ഗ്രാമങ്ങളിലെ സഭയുടെ ഒരു വെറും ഉദ്യോഗസ്ഥനുമായിരുന്നു. പല നൂററാണ്ടോളം കുഴപ്പംകൂടാതെ നടന്നുവന്ന ഈ ഭരണസമ്പ്രദായം കാലക്രമത്തിൽ ചില പന്തികേടുകൾക്കു വശംവദമാവുകയും, പില്ക്കാലങ്ങളിൽ നമ്പൂതിരിമാർ അതിനെ ഒന്നഴിച്ചുകൂട്ടുകയുമുണ്ടായി. മലയാളത്തെ ആകെ 4 ‘കഴക’ങ്ങളായി തിരിച്ച് ഓരോന്നിലും ഓരോ ‘തളിയാതിരി’യെ ഭരണാധികാരമേല്പിച്ചു. ഈ ഏൎപ്പാടിലും, ശരിയായ അധികാരം തങ്ങളുടെ കയ്യിൽത്തന്നെ സുരക്ഷിതമായി നിലനിൎത്തിക്കൊണ്ടുവരാനും മററു സാമുദായികവിഭാഗങ്ങളെ ഒഴിച്ചുനിൎത്താനും നമ്പൂതിരിമാർ ശ്രദ്ധിച്ചിരുന്നു.

കേരളത്തിൽ ബ്രാഹ്മണ്യത്തിന്റെ നാടുവാഴ്ചയുടെ സുവൎണ്ണകാലമായിരുന്നു അത്. ദുഷ്കരമായ രാജ്യമീമാംസയുടെ എല്ലാ ശാഖകളിലും പ്രശസ്തമാംവിധം പ്രാവീണ്യം നേടിയ നിരവധി ബ്രാഹ്മണഭരണാധികാരികൾ അന്നു കേരളത്തിന്റെ രാഷ്ട്രീയരംഗത്തെയലങ്കരിക്കയുണ്ടായിട്ടുണ്ട്. വൈദികവിധികളിലെന്നപോലെ ലൌകികാൎയ്യങ്ങളിലും കെല്പോടുകൂടി കൈനടത്താമായിരുന്ന ഈ ‘തളിയാതിരി’മാർ ചരിത്രത്തിൽ അധികം കണ്ടുവരാത്ത ഒരു തരക്കാരാണ്. ഒരു കയ്യിൽ സ്വാദ്ധ്യായക്കിണ്ടിയും മറേറതിൽ അധികാരദണ്ഡവുമേന്തിയ ഇവർ മദ്ധ്യകാലങ്ങളിൽ ചില യൂറോപ്യൻരാജ്യങ്ങളിൽ രാജാക്കന്മാരുടെ മന്ത്രിമാരായും ഉപദേശകന്മാരായും അത്രമേൽ സ്തുത്യൎഹമായവിധം രാജ്യം ഭരിച്ചിരുന്ന ഭരണവിചക്ഷണന്മാരായ ക്രിസ്തീയ വൈദികശ്രേഷ്ഠരെയാണ് നമ്മെക്കൊണ്ടോൎമ്മിപ്പിക്കുന്നത്. ഇങ്ങിനെ കേരളചരിത്രത്തിൽ ഒരു കാലത്ത് ഒരുവിധം പ്രധാനമായ ഭാഗമഭിനയിച്ചിട്ടുള്ള നമ്പൂതിരികുടുംബങ്ങളിലൊന്നാണ് കക്കാട്ടു ഭട്ടതിരിയുടെ കുടുംബം.

പന്നിയൂർകഴകത്തിലെ തളിയാതിരിയായിരുന്നുവത്രേ കക്കാട്ടുഭട്ടതിരി. അദ്ദേഹത്തിന്റെ ശരിയായ ഗൃഹം എവിടെയാണെന്നു തിട്ടമായി നിശ്ചയമില്ലെങ്കിലും, ഇന്നത്തെ കൊച്ചിസ്സീമയിൽ തലപ്പിള്ളിത്താലൂക്കിൽ കുന്നംകുളത്തിന്നടുത്തു കക്കാട്ട് എന്ന ഒരു പ്രദേശം ഇന്നുമുണ്ട്. അവിടെയായിരുന്നു പ്രസ്തുത ഗൃഹമെങ്കിൽ, അതിനെ തിട്ടമായി കുറിക്കുന്ന തെളിവുകളൊ

ന്നും അവിടെ കാണുന്നില്ല. കക്കാട്ടു കാരണവപ്പാടെന്നറിയപ്പെടുന്ന സ്ഥാനപതിയുടെ സങ്കേതമായ ഒരു 'മാപ്പാട്ടം' (ഭരണാധികാരമുള്ള സ്ഥാനപതികളുടെ ഗൃഹത്തിനു പറഞ്ഞുവന്നിരുന്ന പേരാണിതു്) അതിനു തൊട്ട് ഒരു ഗണപതിക്ഷേത്രവും പരിസരങ്ങളും 'കോട്ടക്കുന്ന്' എന്നു പറയുന്ന ഒരു കുന്നും മാത്രമേ ഇന്നു പട്ടണം ആക്രമിച്ചു തുടങ്ങിയ ഈ കക്കാട്ടു കാണപ്പെടുന്നുള്ളു. കൊച്ചിഗവമ്മേണ്ടിന്റെ ഒരു വില്ലേജുകച്ചേരിയും ഒരു കോവിലകവും അവിടെയുള്ളതു് ഒരു കാലത്തു് ഇപ്രദേശത്തു നടന്നുവന്നിരിക്കാവുന്ന രാഷ്ട്രീയപ്രവത്തനങ്ങളുടെ ചിഹ്നമായിരിക്കാം. *

ഇന്നു കക്കാട്ടു ഭട്ടതിരിയുടെ കുടുംബം നാമമാത്രമായിരിക്കുന്നു. തലപ്പിള്ളി രാജാക്കന്മാരെന്നറിയപ്പെടുന്ന രാജകുടുംബങ്ങളിൽ (വന്ദേരിനാട്ടം, ചിററിലപ്പിള്ളിയും, തലപ്പിള്ളിയും ഇവരുടെ കീഴിലായിരുന്നു) വയസ്സു മൂത്ത ആളെ 'കക്കാട്ടു കാരണവപ്പാട്ട്' എന്ന അഭിധാനത്തിൽ വാഴിക്കുകയാണ് ഇന്നത്തെ സമ്പ്രദായം. ഒരു കാലത്തു കേരളത്തിലെ കേളികേട്ട അഷ്ടഗൃഹങ്ങളിലൊന്നും 'വെള്ള' എന്ന പേരിലറിയപ്പെട്ടിരുന്നതും ബ്രാഹ്മണ്യംകൊണ്ടും ആഭിജാത്യംകൊണ്ടും അദ്വിതീയവുമായിരുന്ന ഈ കുടുംബത്തിന്റെ അവകാശികൾ ഇന്നു ജാതിയിൽ നമ്പൂതിരിമാരല്ല. രേഖകളിലും മററും 'പുരോഗരജാതി' എന്നു് ഇയ്യിടെയായി പറഞ്ഞുകാണുന്നു.

യൂറോപ്യൻ ആധിപത്യം കേരളത്തിൽ പരക്കുന്നതിനെത്രയോ മുമ്പുതന്നെ മദ്ധ്യകേരളത്തിൽ വാണിരുന്ന തലപ്പിള്ളി രാജാക്കന്മാരുടെ മൂലഗൃഹമാണ് കക്കാട്ട്. ഗൊള്ളനസ്സ് (Gollness) എന്ന ഡച്ചു ചരിത്രകാരൻ ഇവരെപ്പററി കുറച്ചു വിവരങ്ങൾ തരുന്നുണ്ട്. കൊച്ചിയിലുള്ളതും ഗവമ്മേണ്ടുവകയായതുമായ രേഖകളിലും ഇവരെപ്പററി പറഞ്ഞുകാണുന്നുണ്ട്. ശ്രീ. കെ. പി. പത്മനാഭമേനോന്റെ 'കേരളചരിത്ര'ത്തിന്നാസ്പദമായ 'വിഷേറുടെ കത്തുക'ളിൽ, അവ്യക്തമായ ചില അബദ്ധപ്രസ്താവനകളല്ലാതെ തലപ്പിള്ളിനാടിനെപ്പററി ഉപയോഗപ്രദമായ യാതൊന്നുമില്ല. ഇംഗ്ലീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ ഒരുദ്യോഗസ്ഥനായ മേജർ ഡൌ ഈ വിഷയത്തെപ്പററി കുറച്ചു വിസ്തരിച്ചുതന്നെ പ്രതിപാദിക്കുന്നുണ്ട്. സുപ്രസിദ്ധമായ 'ചന്ദ്രോത്സവം' മണിപ്രവാളകൃതി തലപ്പിള്ളിരാജാക്കന്മാരിലൊരാളെ സംബന്ധിക്കുന്നതാണല്ലോ.

പക്ഷേ, ഈ യൂറോപ്യന്മാർ അവരവരുടെ ആഖ്യാനങ്ങൾ എഴുതിയ കാലത്തിനു കുറെ മുമ്പുതന്നെ കക്കാട്ടു രാജവംശം ഒരു പ്രത്യേകകുടുംബമെന്ന നിലയിൽ ഇല്ലാതായിരുന്നു എന്നനുമാനിക്കണം. ഗൊള്ളനസ് പറയുന്നു: '(തലപ്പിള്ളിനാട്) നാലു രാജവംശങ്ങളുടെ കീഴിലാണ് — അയിനിക്കൂറ്, മണക്കുളം, പുന്നത്തൂർ, കക്കാട്ട് അവസാനത്തെ വംശത്തിൽ സന്തതിയില്ലാതെ വന്നപ്പോൾ, ആ രാജ്യം മററു മൂന്നുപേരുംകൂടി ഭാഗിച്ചെടുത്തു. പുന്നത്തൂർ തന്റെ ഭാഗം വാങ്ങിക്കുകയുമുണ്ടായി. അയിനിക്കൂറും മണക്കുളവും തമ്മിൽ ഒരു കരാർ ചെയ്യുകയും, അതിൻപടി കക്കാടിന്റെ അവശേഷിച്ച രാജ്യത്തെ ഊഴമായി തങ്ങൾ ഭരിക്കേണ്ടതാണെന്നു നിശ്ചയിക്കയും ചെയ്തു....''

ഈ കരാറുപ്രകാരമാണ് കക്കാട്ടു രാജവംശത്തിന്റെ ശേഷിച്ച സ്വത്തുക്കൾ ഇന്നും ഭരിക്കപ്പെടുന്നതെന്നുകൂടി പറയട്ടെ. അയിനിക്കൂറും മണക്കുളവുമായുണ്ടായ ഈ കരാറിൽ പിന്നീട് ഉണ്ടായ ശാഖകളായ ചിററഞ്ഞൂരേയും കുമരപുരത്തേയും ആനായ്ക്കലേയും രാജകുടുംബങ്ങളെക്കൂടി ചേർക്കുകയുണ്ടായി. ഇന്ന്, ഈ നാലുഗൃഹങ്ങളിലുംവെച്ച് ഏററവും വയസ്സു മൂത്ത ആളാണ് ഈ സ്വത്തിനവകാശി. ഒരാൾ മരിച്ചാൽ അടുത്ത അവകാശിയെ വലിയ ആഭാടത്തോടും ആഡംബരത്തോടുംകൂടി 'കക്കാട്ട് കാരണവപ്പാട്ട്' എന്ന അഭിധാനത്തിൽ വാഴിക്കുകയാണ് പതിവ്.

മണക്കുളംവംശത്തിലെ കാരണവനും 1099-ൽ 'വാഴ്ച' തുടങ്ങിയ ദേഹവുമായ ഇപ്പോഴത്തെ കക്കാട്ടുകാരണവപ്പാട്ട് * 81 വയസ്സുചെന്ന ഒരു ജ്ഞാനവയോവൃദ്ധനാണ്. സഹൃദയനും സാമാന്യം നല്ല സംസ്കൃതപണ്ഡിതനുമായ അദ്ദേഹം ഒരു നല്ല കലാകുതുകിയാണ്. സംഗീതം, വാദ്യങ്ങൾ (വീണവായനയിൽ അദ്ദേഹം പ്രത്യേകവൈദഗ്ദ്ധ്യം നേടിയിരുന്നു) കൊട്ട്, അഭിനയം, നൃത്തം എന്നിങ്ങിനെയുള്ള കലയുടെ വിവിധവിഭാഗങ്ങളിലും അദ്ദേഹം ഏതാണ്ടു വിജയകരമായി കൈനടത്തിയിട്ടുണ്ട്. കഥകളിയെസ്സംബന്ധിച്ചേടത്തോളം, അതിന്റെ നാനാവശങ്ങളെപ്പററിയും അഭിപ്രായം പറയാവുന്നവരായി കേരളത്തിലുള്ള ചുരുക്കം പേരിലൊരാളാണിദ്ദേഹം. ഈ കലയെ ഉദ്ധരിക്കുന്നതിനായി പാടുപെട്ടിരുന്ന കേരളകലാമണ്ഡലത്തിന്റെ ഉത്ഭവത്തേയും വളച്ചയേയും അദ്ദേഹം പല വിധത്തിലും സഹായിക്കുകയുണ്ടായിട്ടുണ്ട്. തന്റെ പാരമ്പര്യത്തിൽ ന്യായമായി അഭിമാനം കൊള്ളുന്ന അദ്ദേഹം മറഞ്ഞുപോയ ആ മഹൽക്കാലങ്ങളെ ഇന്നത്തെ ലോകവുമായി ബന്ധിക്കുന്ന ആ നീണ്ട ചങ്ങലയുടെ ഒരറച്ച കണ്ണിയത്രേ.

## II

അന്നു പെരുമാൾവാഴ്ചയുടെ കാലമായിരുന്നു — മദ്ധ്യകേരളത്തിലെ ചുരുക്കം ചില നമ്പൂതിരിമാരടങ്ങിയ ഒരു നാടുവാഴിസംഘം കേരളത്തിന്റെ രാഷ്ട്രീയമേധാവിത്വത്തിന്റെ കടിഞ്ഞാൺ പിടിച്ചിരുന്ന കാലം. കക്കാട്ടു ഭട്ടതിരിയും ഈ 'ബ്രഹ്മമണ്ഡല'ത്തിലെ ഒരു പ്രമുഖാംഗമായിരുന്നു. തമിഴ്നാട്ടിൽനിന്നും ചോളപാണ്ഡ്യവംശങ്ങളിൽനിന്നും മാറിമാറി ഓരോ രാ

* കുന്നംകുളത്തിനടുത്ത അഞ്ഞൂർ എന്ന പ്രദേശത്തു കക്കാട്ടുപറമ്പ് എന്നൊരു പറമ്പും, അതിൽ ഒരു പഴയ ഗൃഹത്തിന്റെ ജീർണ്ണാവശിഷ്ടങ്ങളും കാണുന്നുണ്ട്. കക്കാട്ടു ഭട്ടതിരിയുടെ ഗൃഹം ഇതായിയെന്നു വരാം. ഈ പറമ്പിന്റെ ജന്മം തലപ്പിള്ളിരാജവംശങ്ങളുടേതാണെന്ന വസ്തുത ഊഹത്തിന് ഉപോൽബലകമാണ്.

* ഈ ലേഖനമെഴുതിയതിനുശേഷം അദ്ദേഹം 1942 സെപ്റ്റമ്പറിൽ അന്തരിച്ചു. അദ്ദേഹത്തെ പിന്തുടന്നതു കുമരപുരത്തെ മൂത്ത രാജാവാണ്.

ജാവിനെ വരുത്തി ഒരു വ്യാഴവട്ടക്കാലത്തേയ്ക്കു പെരുമാളായി അവരോധിച്ചുവരികയായിരുന്നുവല്ലോ. നാട്ടിൽ നന്മയും നാട്ടാരിൽ നീതിയും പുലർത്തിവന്ന ഈ പെരുമാൾഭരണം കുറെക്കാലം യാതൊരു കുഴപ്പവുംകൂടാതെ നടന്നുവന്നു. അങ്ങിനെയിരിക്കെ, അതുവരെ ശാന്തമായിരുന്ന കേരളത്തിന്റെ രാഷ്ട്രീയസ്ഥിതിയിൽ ഒരനിഷ്ടസംഭവമുണ്ടായി. ക്രമത്തിൽ 6-ാമത്തെ പെരുമാളായി അവരോധിക്കപ്പെട്ട ഭൂതപാണ്ഡ്യൻ രാജ്യഭരണത്തിൽ ദുരധികാരത്തിന്റെ ചില ദുർവ്വാസനകൾ കാട്ടാൻതുടങ്ങി. അദ്ദേഹം മന്ത്രിമാരുടേയും നാട്ടിൽപ്രമാണിമാരുടേയും ഉപദേശങ്ങളെ നിരാകരിച്ചു; രാജ്യകാര്യങ്ങളിൽ 'സദ'യുമായാലോചിക്കൽ നിർത്തിക്കളഞ്ഞു. രാഷ്ട്രീയവൃത്തങ്ങളിൽ അസ്വാസ്ഥ്യമായി. ആലുവാമണപ്പുറത്തുവെച്ചു ചേർന്ന ഒരു ഗൂഢസദസ്സിൽവെച്ച് ഈ വിഷമപ്രശ്നത്തെ എങ്ങിനെ എതിരിടേണ്ടു എന്നതിനെപ്പററി നമ്പൂതിരിമാർ ആലോചിച്ചു. ഏതുവിധത്തിലും, ഈയൊരു വിദേശീയന്റെ ധൃഷ്ടമായ അധികാരപ്രമത്തതയെ പൊറുത്തുകൂടാ എന്നും 'നാററാൻ കൊട്ടത്തതിനെ നക്കാൻ നാവു നീട്ടുന്ന' ഈ അപകടക്കാരനെ വഴിയിൽനിന്നു നീക്കി കേരളത്തിന്റെ സ്വാതന്ത്ര്യത്തെ രക്ഷിച്ചേ കഴിയൂ എന്നും അവർ തീരുമാനിച്ചു. ഈ 'വഴിയിൽനിന്നു നീക്കുന്ന കർമ്മം' കക്കാട്ടു ഭട്ടതിരി സ്വയം ഏറെറടുത്തു. നാടകീയമായ ഒരു രംഗമായിരുന്നു അത്. മാതൃഭൂമിയുടെ അഭിമാനസംരക്ഷണത്തിനുവേണ്ടി സ്വതേ ഹിംസാവിമുഖരായ ഈ സാത്വികവൃത്തികൾ അങ്ങേ അററത്തെ പാതകം പ്രവൃത്തിക്കുന്നതിനുപോലും തയ്യാറായി!

കക്കാട്ടു ഭട്ടതിരി തന്റെ ഭയങ്കരമായ 'കർത്തവ്യം' എങ്ങിനെ നിറവേററിയെന്നതിനെപ്പററി പല വ്യത്യസ്തകഥകളും കേൾക്കാനുണ്ട്. ഭട്ടതിരി തിരുവഞ്ചിക്കുളത്തു ചെന്നു പെരുമാളുടെ ഉററസേവകനെന്നനിലയിൽ അദ്ദേഹത്തിന്റെ പ്രീതി സമ്പാദിക്കുകയും, അങ്ങിനെയൊരു ദിവസം പെരുമാളുടെ അംഗരക്ഷകന്മാർ അടുത്തില്ലാതിരുന്ന അവസരംനോക്കി അദ്ദേഹത്തെ കൊലപ്പെടുത്തുകയും ചെയ്തുവെന്ന് ഒരു കഥ പറയുന്നു. 'കേരളോല്പത്തി' എന്ന ഗ്രന്ഥത്തിൽ ഇങ്ങിനെ പറഞ്ഞുകാണുന്നു: ഭൂതരായർ എന്ന ഈ പെരുമാൾ മന്ത്രവാദത്തിൽ ഒരു വിദഗ്ദ്ധനായിരുന്നു. അദ്ദേഹത്തിന്റെ ആജ്ഞയുണ്ടെങ്കിൽ എന്തിനും സന്നദ്ധരായ ചില ഇഷ്ടമൂർത്തികൾ അദ്ദേഹത്തിന്റെ വരുതിയിലുണ്ടായിരുന്നു. മൂർത്തിസേവയുള്ള പെരുമാളോടു മന്ത്രവാദം ഫലിക്കുകയില്ലെന്നു കണ്ട് നമ്പൂതിരിമാർ അദ്ദേഹത്തെ കൊലചെയ്യാൻ നിശ്ചയിച്ചു. പക്ഷേ, ഈ ഇഷ്ടമൂർത്തികൾ അദ്ദേഹത്തെ കാക്കുന്ന കാലം അദ്ദേഹത്തെ വധിക്കാൻ കഴിയില്ലെന്നും, അതുകൊണ്ട് എങ്ങിനെയെങ്കിലും അവയെ അദ്ദേഹത്തിൽനിന്നും അകററണമെന്നും അവർ കണ്ടു. ഒരു ഭട്ടതിരി (കക്കാട്ടു ഭട്ടതിരി) ചതുരംഗത്തിൽ പെരുമാളെ പലവുരു തോല്പിക്കുകയും, പെരുമാൾക്കു പന്തയത്തിൽ വലിയ തോൽവി പററുകയും ചെയ്തു. അപ്പോൾ, കൌശലക്കാരനായ ഭട്ടതിരി, 'അടുത്ത വര'യിൽ പെരുമാൾ തോററാൽ, അദ്ദേഹത്തിന്റെ ഇഷ്ടമൂർത്തികളെ തനിക്കേല്പിച്ചുതരണമെന്ന് അദ്ദേഹത്തെക്കൊണ്ടു സമ്മതിപ്പിച്ചു. പെരുമാൾ തോററു; വാഗ്ദത്തപ്രകാരം ഇഷ്ടദേവതകളെ ഭട്ടതിരിയെ ഏല്പിക്കയും ചെയ്തു. അദ്ദേഹമാകട്ടെ, അവരെ, തിരകളുടെ ഒരാകത്തുകയുണ്ടാക്കുന്നതിനായി ആഴിവക്കത്തേയ്ക്കയച്ചു! ഇതിനുശേഷം അദ്ദേഹത്തിനു പെരുമാളെ കൊല്ലാൻ യാതൊരു വിഷമവുമുണ്ടായില്ല.

വിവരമറിയാൻ ഉൽകണ്ഠയോടുകൂടി കാത്തിരുന്നിരുന്ന നമ്പൂതിരിസഭയിൽ ഭട്ടതിരി ഏറെത്താമസിയാതെ ഹാജരായി; താനേറെറടുത്ത കൃത്യം വിജയകരമായി നിറവേററിയതിനുശേഷം മാത്രമാണ് അതിന്റെ ഭയാനകതയെപ്പററി തൽകർത്താവിനു തികച്ചും ബോധപ്പെട്ടത്. അതുകൊണ്ട്, സഭ കൃതജ്ഞതയോടുകൂടി അദ്ദേഹത്തെ സ്വീകരിച്ചുവെങ്കിലും, അദ്ദേഹം സ്വമനസ്സാലെ ഒരുതരം പാതിത്യമേല്ക്കുകയാണുണ്ടായത്. അദ്ദേഹവുമായുള്ള സാമുദായികമായ സഹകരണത്തിനുവേണ്ടി മററു ചില നമ്പൂതിരിമാരും അദ്ദേഹത്തെ അനുഗമിച്ചു. പക്ഷേ മതപരമായ ചടങ്ങുകളിൽ ഇന്നും അവരുടെ ആവശ്യങ്ങൾ നമ്പൂതിരിമാർതന്നെ നിർവ്വഹിച്ചുകൊടുക്കുന്നു.

മണക്കുളവും അയിനിക്കൂറും കക്കാട്ടു ഭട്ടതിരിയുടെ അടുത്ത ശാഖകളും മററു തലപ്പിള്ളി രാജവംശങ്ങൾ പിന്നീട് ഈ കുടുംബങ്ങളിൽനിന്നു പിരിഞ്ഞുപോന്നവരുമാണ്. തങ്ങളുടെ ശ്രേഷ്ഠനായ വംശപൂർവ്വികന്റെ സാമുദായികൌന്നത്യം ഈ ശാഖകളിലേയ്ക്കും പകന്നു. കക്കാട്ടു ഭട്ടതിരിയുടെ സ്വേച്ഛാസ്വീകൃതമായ 'ഭ്രഷ്ട്' അദ്ദേഹത്തിന്റെ സമ്മാന്യതയെ പതിന്മടങ്ങു വർദ്ധിപ്പിയ്ക്കയേ ചെയ്തുള്ളു. അങ്ങിനെ, കക്കാട്ടു കാരണവപ്പാട്, കേരളചരിത്രത്തിൽ സ്മരണീയമായ ഒരു പാരമ്പര്യത്തിന്റെ പ്രതിനിധിയാണ്. ഈ രാജ്യം ഒരു വല്ലാത്ത വിഷമസന്ധിയിൽ പെട്ടപ്പോൾ സ്വന്തനാടിനെ രക്ഷിയ്ക്കാൻവേണ്ടി സധൈര്യം മുന്നിട്ടിറങ്ങിയ അദ്ദേഹത്തിന് ഒരു ധീരോദാത്തന്റെ നിലയും വിലയും കൊടുക്കാൻ നമ്പൂതിരിമാർ മടിച്ചില്ല. ഈ വസ്തുത കക്കാട്ടു കാരണവപ്പാടിനെ സംബന്ധിച്ച പല ആചാരവിശേഷങ്ങളിലും ഇന്നും നിഴലിച്ചുകാണുന്നുണ്ട്. ജാതിയിൽ നമ്പൂതിരിയിൽനിന്ന് 'ഒരു പടി' താഴെയാണെങ്കിലും, പദവിയിൽ അത്യുന്നതനായ അദ്ദേഹത്തിന്റെ അരിയിട്ടുവാഴ്ച, ആഴ്വാഞ്ചേരി തമ്പ്രാക്കൾതന്നെ—മറേറതു സ്ഥാനപതിയുടേയും നാലുകെട്ടിൽപ്പോലും കാലുകുത്താത്തവണ്ണം അത്രമേൽ അഭിജാതനായ ആഴ്വാഞ്ചേരി തമ്പ്രാക്കൾ—നേരിട്ടുവന്നു നടത്തുന്നു. കാരണവപ്പാടായാൽ, പിന്നെ പെരുമ്പടപ്പിനെപ്പോലും അദ്ദേഹം അങ്ങോട്ടു ചെന്നു സന്ദർശിയ്ക്കുമാറില്ലെന്നാണ് വെപ്പ്.

## III

മുമ്പൊരിടത്തു സൂചിപ്പിച്ചപോലെ, ഇന്നത്തെ കക്കാട്ടു കാരണവപ്പാട്ടിലെ സ്ഥാനസങ്കേതത്തിനുതൊട്ട് ഒരു ഗണപതിക്ഷേത്രമുണ്ട്. പ്രസ്തുതഗണപതിയെ പൂമുള്ളി നമ്പൂതിരിപ്പാട് അദ്ദേഹത്തിന്നു സമ്മാനിച്ചതാണെന്നാണ് കേൾവി.

കാരണവപ്പാട് മരിച്ചാൽ സഞ്ചയനം കഴിപ്പിക്കേണ്ട ചുമതല പൂമുള്ളി നമ്പൂതിരിപ്പാട്ടിനുള്ളതാണ്.

കക്കാട്ട് കാരണവപ്പാട്ടിലെ പുല കൊള്ളുന്ന മററൊരു സാധാരണച്ചാർച്ചക്കാരനുണ്ട്. അതു പൊന്നാനിത്താലൂക്കിൽ തിരുമിററക്കോട്ടമ്പലത്തിലെ ദേവനായ തിരുമിററക്കോട്ടപ്പനാണ്. കക്കാട്ടുവംശത്തിൽ പണ്ടൊരിക്കൽ പണ്ഡിതനും പരമഭക്തനുമായ ഒരാളുണ്ടായിരുന്നു. അദ്ദേഹം തന്റെ വാർദ്ധക്യകാലത്തു പാപസമ്മാർജ്ജനത്തിനായി കാശിക്കു പോവുകയുണ്ടായി. ശ്രമസാദ്ധ്യമായ ആ പുണ്യയാത്രയ്ക്കുശേഷം തിരികെ നാട്ടിൽ വന്നയുടനെ അദ്ദേഹം തിരുമിററക്കോട്ട് ചെന്നു തന്റെ ഇഷ്ടദേവതയുടെ ദർശനത്തിനൊരുങ്ങി (തിരുമിററക്കോട്ട് ക്ഷേത്രത്തിന്റെ ഊരാളന്മാരിലൊരാളുമായിരുന്നു അദ്ദേഹം). ദേവസന്നിധിയിൽ ഭക്തിനിമീലിതാക്ഷനായി കാണപ്പെട്ട അദ്ദേഹം ക്രമേണ മുന്നോട്ട് നീങ്ങി ശ്രീകോവിലിന്നകത്തായ്വുകയും അങ്ങിനെത്തന്നെ അന്തർദ്ധാനം ചെയ്യുകയും ചെയ്തുവത്രേ. അദ്ദേഹം ദേവനോട് വിലയം പ്രാപിച്ചുവെന്നു വിശ്വസിക്കപ്പെടുന്നു.

ഈ ഐതിഹ്യത്തെയടിസ്ഥാനപ്പെടുത്തി തിരുമിററക്കോട്ടപ്പനെ ഇന്നത്തെ കക്കാട്ട് കാരണവപ്പാട്ടിലെ പൂർവ്വികനായി കരുതിവരുന്നു. കാരണവപ്പാട് മരിച്ചാൽ അവിടെ പുലയറിയിക്കുക എന്ന കർമ്മം ഇന്നും നടന്നുവരുന്നുണ്ട്. മരണമറിയിക്കുന്ന കുറിയോല പൂജകൻ ദേവസന്നിധിയിൽ വായിക്കുകയും, ഉടനെ മാലകളഞ്ഞു പുണ്യാഹം നടത്തി പൂജയാവർത്തിക്കുകയും ചെയ്യുന്നു. 1099-ൽ അന്തരിച്ച കക്കാട്ട് കാരണവപ്പാട്ടിന്റെ മരണാനന്തരം തിരുമിററക്കോട്ട് ഉത്സവക്കാലമായിരുന്നിട്ടും പഴയ ആചാരനടപടികൾ ലംഘിക്കപ്പെടുകയുണ്ടായില്ല.

കാരണവപ്പാട്ടിലെ മരണശേഷം മൃതദേഹം ഉടനെ സംസ്കരിക്കപ്പെടുക പതിവില്ല. ഉടനെ കാണിപ്പയ്യൂർ നമ്പൂതിരിപ്പാടിലേയ്ക്കറിവു കൊടുക്കുന്നു. അദ്ദേഹം വന്നു "ദീനം വൈഷമ്മികയും ചെയ്തിരിക്കുന്നു; ഇനി സംസ്കരിക്കാം" എന്നർത്ഥത്തിൽ സർട്ടിഫൈ ചെയ്യുകയും വേണം!

ഇതുവരേയും വിവരിക്കപ്പെട്ട രക്തപങ്കിലമായ സംഭവത്തിനെപ്പററി രണ്ടുവാക്കുകൂടി: സാമുദായികമായി നോക്കിയാൽ ഇതിൽ പ്രധാനപങ്കു വഹിച്ചവർക്കുണ്ടായ അനന്തരഫലങ്ങൾ, പ്രത്യക്ഷത്തിൽ അപ്രധാനവും അല്പകാലസ്ഥായിയുമാണ്. പക്ഷേ ഇതിലടങ്ങിയിട്ടുള്ള രാഷ്ട്രീയമായ പാഠത്തിന്റെ പ്രാധാന്യത്തെ കുറിക്കേണ്ടതാവശ്യമാണ്. പരശുരാമനെ പൂജിക്കുന്ന കേരളനാട്ടിൽ കർത്തവ്യാനുഷ്ഠാനത്തിനുവേണ്ടി കരവാളിനെപ്പോലുമാശ്രയിക്കാൻ കരളുറപ്പുണ്ടായ ബ്രാഹ്മണ്യം ഒരത്ഭുതവസ്തുവല്ലായിരിക്കാം. പക്ഷേ, കേരളചരിത്രത്തിൽ ഈ സംഭവം വിപ്ലവകരമായ ഒരു വ്യതിയാനത്തെയാണ് കുറിക്കുന്നതു്. ഈ രാജ്യത്തിന്റെ നീണ്ട നീണ്ട ചരിത്രത്തിന്റെ ഏടുകൾ രാഷ്ട്രീയകൊലപാതകങ്ങളുടെ ഏടുകൾകൊണ്ട്, ഭാഗ്യവശാൽ, അധികം പങ്കിലമായിട്ടില്ല. ഒരു പക്ഷേ, പ്രകൃത്യാ തെല്ലലസരും സ്വാതികസ്വഭാവരുമായ നമ്പൂതിരിമാരുടെ അധികാരവാഴ്ചയുടെ ആശാസ്യഫലമായിരിക്കാം ഇതു്. എങ്കിലും, രാഷ്ട്രീയമായ കുഴപ്പങ്ങൾ തീക്കുന്നതിനായി രാജഹത്യയെ —മററു രാജ്യങ്ങളിൽ അത്രയും പരിചിതമായ ഈ കുറുക്കുവിദ്യയെ—ത്തന്നെയും ആശ്രയിക്കുകയെന്നതു തുടങ്ങിവെച്ചതും ആദ്യമായി നമ്പൂതിരിമാരായിരുന്നു. ഇതാണ് കേരളചരിത്രത്തിലെ ഒരു വൈപരീത്യം. ഇതിനെപ്പററിയാലോചിക്കുമ്പോൾ മുമ്പൊരിക്കൽ ഒരു സുപ്രസിദ്ധരാഷ്ട്രീയചിന്തകൻ എഴുതിയ ഈ വരികളിലടങ്ങിയ വാസ്തവം അധികമധികം അനുഭവപ്പെട്ടുപോകുന്നു:—

"രാജ്യമീമാംസയിൽ സദാചാരത്തിനുള്ള സ്ഥാനം ഉലോം അടിയുറപ്പേററതാണ്. സ്വാതന്ത്ര്യത്തോടും സദാചാരത്തോടും വ്യക്തികൾക്കുള്ള ബഹുമാനം എത്രതന്നെ വലുതായാലും, മനുഷ്യസ്വഭാവം ഇന്നത്തെ നിലയിൽ ഇരിക്കുന്നേടത്തോളം കാലം, മനുഷ്യൻ സദാചാരത്തേക്കാളധികം അധികാരത്തെയാണിഷ്ടപ്പെടുക."

എം. കെ. രാജാ, ബി. എ. എൽ. എൽ. ബി.

# മധുരവേദന

മധുസമയം സമാഗതമാകവേ
മധു നിറഞ്ഞു വിരിഞ്ഞു പൂവുമലർ.
ദ്രുതമൊരു മണമെങ്ങും പരന്നു, പി-
ഞ്ചിതളുകളിൽ തുടുപ്പുകലർന്നുപോയ്.
കുളിരിളംതെന്നൽ വീശുംപൊഴുതില-
ത്തെളിമ കോലും വിലാസം പൊഴിക്കയായ്
ഒരു മുകുളമായ് മിന്നിയ നാളിലെ
പരിചിതൻ മാത്രമാണു ഞാനെങ്കിലും
മട്ടമലരായി മിന്നുമീ വേളയിൽ
കുതുകിയായി പ്രിയനായ് വിധുരനായ്.
അരിയ പൂവാടിതന്നുടെ വേലിക്കൽ
പരവശനായി, നിന്നു ഞാൻ കൌതുകാൽ;
കരൾകവന്നു പുതുമലർപ്പൂൺപുമായ്
പരിചൊടേ ഞാൻ മുരണ്ടു രഹസ്യങ്ങൾ.

അതു പൊഴിക്കുന്ന പുഞ്ചിരിയിങ്കലും
പുതുമ പൂണുന്ന തൂവേരിയിങ്കലും
തെളിവൊടേ ഞാനനുഭവിച്ചു ചിരം
കുളിരകത്തു പുലർത്തുന്ന നിർവ്വൃതി.
മധു നകരുവാൻ ദൂരെനിന്നിന്നിയും
മധുകരം വന്നണവതിൻ മുന്നമേ
മധുരമാകുമിത്തുമലർ ഞാൻ പറി-
ച്ചുതുലരാഗം മുകന്നു മദിക്കണോ?
അലഘുസൌഭഗം കണ്ണാൽ നകന്നു ഞാൻ
അലമതിതീവ്രയാതനാപൂർവ്വകം
ഇവിടെനിന്നൊന്നു മാറി നടക്കണോ
മധുരിമകളയവിറക്കീടുവാൻ.
ഒരുവഴി മൂർ തറയ്ക്കുവാനാത്മാവിൽ
ഒരു വഴി മൂർതറക്കുവാൻ ഗാത്രത്തിൽ.

വിദ്വാൻ, ശിരോമണി, കെ. എൻ. നമ്പീശൻ.

---

# ചാത്തിരാങ്കം *

കേളികേട്ട കേരളത്തിന്റെ തേഞ്ഞുമാഞ്ഞുകിടക്കുന്ന ചരിത്രലക്ഷ്യങ്ങളെയെടുത്തു കൈകാര്യം ചെയ്യുവാൻ അധികാരിഭേദമാരായേണ്ടതില്ലെന്നു വന്ന സ്ഥിതിയ്ക്കു കയ്യേററക്കുററമാരോപിയ്ക്കയില്ലെന്നു കരുതി ഗവേഷണത്തിൽ വേഷം കെട്ടിയതാണ്. ആഭ്യന്തരമരങ്ങത്തു കൊണ്ടുവരാതെ പുറംപൂച്ചുകൊണ്ടു ജാലവിദ്യ കാണിക്കുന്ന കേരളചരിത്രകാരന്മാർക്ക് എന്റെ തിരപുറപ്പാടൊരുപക്ഷെ രസിച്ചില്ലെന്നു വരാം. ഗവേഷകന്മാരുടെ ഗാഢചിന്താസന്തതികൾ വികാസം കൊടുപ്പാൻ സ്വല്പമെങ്കിലുമെനിക്കു സാധിച്ചുവെങ്കിൽ എന്റെ വേഷം സമ്മാനിതമായി.

യാത്രകളി, സംഘക്കളി, പാനേങ്കളി എന്നീപേരുകൾ കൊണ്ടറിയപ്പെടുന്ന വസ്തുവിന്നു ആദിയിൽ 'ചാത്തിരാങ്ക'മെന്നായിരുന്നു പേരെന്നാണ് ഞാൻ കരുതുന്നത്. കാലാന്തരത്തിൽ ദേശഭേദേന സംജാതമായ നാമാന്തരങ്ങളാണ് മററുള്ളവയെല്ലാം. ചാത്തിരന്മാരുടെ അങ്കമെന്ന അവയവാർത്ഥമുള്ളതും ആയുധവിദ്യാകുശലന്മാരുടെ വിനോദയുദ്ധമെന്ന താൽപര്യംവരുന്നതുമാണ് ഈ വാക്കെന്നറിയുമ്പോളേവരുമിതിനെ സമ്മതിക്കുന്നതാണ്. പാങ്കളി, കുരിക്കൻകളി, കയ്യാങ്കളി മുതലായവയെപ്പോലെ 'ചാത്തിരക്കളി' എന്നിതിന്നു പേരു കൊടുത്താൽ തെററാകയില്ലെന്നു നിർണ്ണയിക്കാവുന്നതാണ്. പുത്രൻ പുത്തിരനും, ശാസ്ത്രം ചാത്തിരവും, മോതിരം മോത്രവുമായ മലയാളഭാഷയിൽ ചാത്തിരക്കളി 'ചാത്രക്കളി'യായതിന്നുശേഷം പഴയകാലത്തെ ചകാരയകാരങ്ങൾക്കു ലിപിഭ്രമം വന്നാൽ ചാത്തിരക്കളി 'യാത്രക്കളി'യായിത്തീരും. ഇതിന്റെ അർത്ഥവിചാരവിഹീനതയാൽ അല്പജ്ഞന്മാരുടെ അർത്ഥകല്പനവഴിയ്ക്കുണ്ടായതായിരിക്കും ക്ഷാത്രക്കളി, സത്രക്കളി, ശസ്ത്രക്കളി എന്നു തുടങ്ങിയ പേരുകളെല്ലാം. ശാസ്ത്രാംഗം, ക്ഷാത്രാംഗം, ശാസ്ത്രാങ്കം മുതലായ പേരുകളെല്ലാം ചാത്തിരാങ്കമെന്ന ദ്രാവിഡരൂപത്തെ അർത്ഥമറിയാതെ സംസ്കൃതമാക്കിയതിന്റെ ഫലമായുണ്ടായതാണെന്നു സുവിദിതമാണല്ലോ. ഞാണിന്മേൽകളിയെന്നപോലെ സ്വരൂപം കുറിക്കുന്ന 'പാനയും കളിയു'മെന്നതിനെ ലോപിച്ചുച്ചരിക്കുന്ന വാക്കാണ് 'പാനേങ്കളി.'

'സംഘക്കളി' എന്ന അപൂർണ്ണനാമം കാരണം "ഈ സംഘം യോധസംഘമോ, ബ്രാഹ്മണസംഘമോ, ബ്രഹ്മക്ഷത്രസംഘമോ, ബ്രഹ്മക്ഷത്രകുടുംബസംഘമോ, അതോ വെറും ഒരു കളിയോഗമോ എന്ന സംശയങ്ങൾക്കു പ്രസ്തുതസംഘശബ്ദത്തിന്റെ അർത്ഥം വ്യവസ്ഥപ്പെടുത്താമെങ്കിൽ ഒരു നില കിട്ടും" എന്നിങ്ങിനെ ഇതിനെപ്പററി ചിന്തിച്ചു പലർക്കും സമയം വെറുതെ കളയേണ്ടിവന്നിട്ടുണ്ട്. കൃഷ്ണാട്ടംകളിപോലെ 'ചാത്രാങ്കക്കളി'യായിട്ട് അതിനെ 'ശാസ്ത്രസംഘക്കളി' എന്നു സംസ്കൃതമാക്കി സത്യഭാമയെ ഭാമയാക്കിയപോലെ 'സംഘക്കളി'യുണ്ടാക്കിയതായിരിപ്പാനാണ് അധികം വഴിയുള്ളത്. പര

* എഴുതുന്ന പുസ്തകത്തിന്റെ ചുരുക്കം.

മ്പരയായി എഴുത്തുപകപ്പ് സൂക്ഷിച്ചുവരുന്ന കുടുംബങ്ങളിലെ പകപ്പുകളിലൊന്നും സംഘശബ്ദമില്ല; 'ചാത്തിരയോഗ'മെന്നാണവരെഴുതിവരുന്നതു്. അല്ലെങ്കിൽ 'ചാത്രാങ്കസംഘക്കളി' എന്നതിൻെറ ഉത്തരാർദ്ധം മാത്രമാണ് എന്നും ഊഹിക്കാം. ഇതു മുഴുവൻപേരിന്നുപപത്തിയുണ്ടാക്കുവാൻ പറയാമെന്നല്ലാതെ 'ചാത്രാങ്കസംഘക്കളി'ക്കം, 'ശാസ്ത്രാങ്കസംഘക്കളി'ക്കം, 'ചാത്രാങ്ക'മെന്നും 'ശാസ്ത്രക്കളി'യെന്നും പറഞ്ഞാലത്ഥമാകുന്നതിനാലും, പഴയ റിക്കാട്ടിൽ 'സംഘം' കാണാത്തതിനാലും 'സംഘക്കളി' എന്ന മദ്ധ്യമലയാളത്തിലെ ചേർതു് ഒരുവിധത്തിലു മാവശ്യമായിക്കാണുന്നില്ല. ആദിയിലെ നാമം കളി ചേർത്തതല്ലെന്നു വ്യക്തവുമാകുന്നതാണു്.

നാലുപാദമോ പാനയോ മറേറതെങ്കിലും അംഗമോ ഉള്ള കാലത്തു് 'ചാത്തിരാങ്ക'മെന്ന പേരിടുവാൻ സാധിക്കുന്നതല്ലല്ലോ. 'പരിഷ'ശബ്ദം പട്ടാളത്തിന്നുപയോഗിച്ചുകാണുന്നതുകൊണ്ടും പരിഷക്കാരിൽ പലക്കും കളരിയുള്ളതുകൊണ്ടും 'ചാത്തിരചങ്ങാതം' എന്ന രാജഭോഗത്തിന്നടുത്തു പറഞ്ഞിരിക്കുന്നതുകൊണ്ടും, കേരളത്തിലെ ഷട്ഭാഗം അനുഭവിച്ചുവരാണ് ചാത്തിരർ എന്നു കേരളോല്പത്തിയിൽ പറഞ്ഞിട്ടുള്ളതുകൊണ്ടും ചാത്തിരർ ആയുധവിദ്യാവിദഗ്ദ്ധന്മാരായിരുന്നുവെന്നും, അവരുടെ വിദ്യാപ്രകടനമായിരുന്നു ചാത്തിരാങ്കമെന്നും ഏവക്കുമറിയാറാകും. ഇവർ രക്ഷാസൈന്യങ്ങൾ മാത്രമല്ല, സന്നദ്ധസംഘാംഗങ്ങളുംകൂടിയായിരുന്നു. അടിയന്തരാവസരങ്ങളിലെ രക്ഷയും വെച്ചുവിളമ്പലും ഇവർ നടത്തിയിരുന്നുവെന്ന് 'ചട്ടകം' എന്ന സ്ഥാനംകൊണ്ടും പാത്രംകൊട്ടിയാക്കലിൻെറ ഉപകരണങ്ങൾകൊണ്ടും തെളിയുന്നുണ്ടു്. സംഘങ്ങൾക്കെല്ലാമില്ലപ്പേരായതുകൊണ്ടും, 'പിള്ളരുപണിക്കന്മാർ' എന്നു നായന്മാരെപ്പറയുന്നതുകൊണ്ടും, നമ്പൂതിരിക്കളരിയിലെ മൂത്തികൾക്കു പുറമെ 'ആയുധവട്ടകൻ' എന്നൊരു മൂത്തിയെ നായർ കളരിനടുവിൽ സ്ഥാപിച്ചുകാണുന്നതുകൊണ്ടും, 'വട്ടകൻ' ആയ്യൻ എന്നത്ഥത്തിലുള്ള വാക്കായിയതുകൊണ്ടും നമ്പൂതിരിയാണ് 'ചാത്തിരാങ്ക'ത്തിൻെറ ഉടമസ്ഥൻ എന്നൂഹിക്കാവുന്നതാണ്.

പതിനെട്ടുനാടു്, പതിനെട്ടുസംഘം, പതിനെട്ടടവു്, പതിനെട്ടു നാട്ടാചാരം ഇങ്ങിനെ കേരളത്തിൻെറ സ്വത്തെല്ലാം പതിനെട്ടാണു്. നമ്പൂതിരിമാരുടെ അറുപത്തിനാലു ഗ്രാമം, അറുപത്തിനാലു് അനാചാരം മുതലായവയോടു് ഇതിന്നു പൊരുത്തമില്ല. ഭദ്രകാളി നായരുടെ ദൈവമാണു്. പാന നായരുടെ കമ്മമാണു്. നമ്പൂതിരിമാർ ആദ്യം കേരളത്തിൽ വന്നപ്പോൾ നാഗന്മാരോടു തോററു നാടുവിട്ടോടി എന്ന ഐതിഹ്യവും, നായരുടെ പ്രമാണപ്രസിദ്ധമായ യോധവൃത്തിയും എല്ലാംകൂടി നോക്കുമ്പോൾ ഇതിൻെറ ആദ്യാവകാശി നായരായിരുന്നുവെന്നും, നായരുടെ രാജ്യം കൈയിലാക്കിയ നമ്പൂതിരി അവൻെറ മറെറല്ലാ സ്വത്തുക്കൾക്കും അവകാശിയായപോലെ ചാത്തിരാങ്കത്തിൻേറയും അവകാശിയായിത്തിന്നതാണെന്നും ഊഹിക്കുന്നതിൽ എന്താണു് തെററുള്ളതു്?

ഒന്നാമതു കേരളത്തിലെ പതിനെട്ടുനാടു് ഏതെല്ലാമാണു്? സാമൂതിരി പിടിച്ചടക്കിയ രാജ്യങ്ങളുടെ പട്ടികയിൽതന്നെ പതിനെട്ടിലധികം രാജ്യങ്ങളുണ്ടു്. കേരളത്തിൻെറ പകുതിഭാഗംപോലും കീഴടക്കുവാൻ സാമൂതിരിക്കു സാധിച്ചിട്ടുണ്ടോ എന്നു സംശയവുമാണ്. '17 ഭൂപതിമാർ വാഴ്ക' എന്നാണ് വെലിഉഴിച്ചിലിൽ കാണുന്നതു്. 18 രാജ്യത്തിന്നുകൂടി പതിനേഴു രാജാക്കന്മാർ മതി എന്നു നിശ്ചയിച്ചിട്ടുണ്ടായിരിക്കുമോ? അതോ കാരണവക്കു് ഇരട്ടി അവകാശമെന്ന നിലയ്ക്കു മൂത്ത രാജാവു് രണ്ടുനാടു ഭരിച്ചിട്ടുണ്ടാകുമോ? തെളിവു കിട്ടാതെ വിശ്വസിപ്പാൻ സാദ്ധ്യമല്ല.

പതിനെട്ടു നാടുപോലെ പതിനെട്ടു സംഘത്തെ നിശ്ചയിപ്പാനും ഇന്നു പ്രയാസമായിരിക്കുന്നു. അവാന്തരവിഭാഗങ്ങളെ കണക്കാക്കാതെ ഇന്നു 32 സംഘം കാണുന്നുണ്ടു്. അവയെല്ലാം മൂത്തിസാദൃശ്യമോ, പേർസാദൃശ്യമോ, അവകാശിസാദൃശ്യമോ ഒന്നും കാണുന്നില്ല. സംഘങ്ങളുടെ പേരുകളെല്ലാം നമ്പൂതിരിയില്ലപ്പേരുകളായിട്ടാണ് കാണുന്നതു്. നമ്പൂതിരി, ഇല്ലം പണികഴിച്ചു കുടിയിരിക്കാൻ അകത്തു കടക്കുമ്പോൾ മുല്ലക്കൊമ്പു കൂടെ കൊണ്ടുപോകയും നടുമററത്തു നട്ടുപിടിപ്പിക്കയും ഇന്നും പതിവുള്ളതാണു്. '32 മുല്ലപ്പന്തൽ വാഴ്ക' എന്നു വെലിഉഴിച്ചലിൽ പറഞ്ഞുകാണുന്നുമുണ്ടു്. ദക്ഷിണകേരളത്തിൽ—മലയാളത്തിൽ—32 ഗ്രാമവും ഉത്തരകേരളത്തിൽ—തുളുനാട്ടിൽ—32 ഗ്രാമവും കൂടി 64 ഗ്രാമമെന്നാണ് കേരളോല്പത്തിയിൽ കാണുന്നതു്. '64 ഗ്രാമം വാഴ്ക' എന്നു വേറെപ്പറഞ്ഞുകാണുന്നതുകൊണ്ടു 32 മുല്ലപ്പന്തൽ നമ്പൂതിരി ഇല്ലമായ സംഘമല്ലാതെ എന്തായിരിയ്ക്കും?

പതിനെട്ടടവു് എന്നതു സ്ഥിരനിയമമല്ല. 'പതിനെട്ടടവും പമ്പരംപാച്ചിലും' എന്ന പഴമൊഴിയിൽനിന്നുതന്നെ പതിനെട്ടടവിന്നു പുറമേയും ചിലതുണ്ടെന്നു വ്യക്തമാണല്ലോ. ........പരേതനായ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടുതന്നെ, അദ്ദേഹത്തിൻെറ 'സംഘക്കളി'പുസ്തകത്തിൽ ഒരിടത്തു പതിനെട്ടുസംഘമെന്നും പതിനെട്ടടവെന്നും പറഞ്ഞിട്ടുണ്ടെങ്കിലും മറെറാരിടത്തു് അതിന്നു പുറമെയുണ്ടെന്നും കാണിച്ചിട്ടുണ്ടു്. വേറെ പില ആയുധാഭ്യാസഗ്രന്ഥങ്ങളിൽ,

മെയ്യയയ്ക്കും പ്രകാരങ്ങൾ പതിനെട്ടടവെന്നു കേൾ
കാലെടുക്കും പ്രകാരങ്ങൾ പതിനാലടവെന്നു കേൾ
തൊഴിൽ മുപ്പത്തുരണ്ടുണ്ടെന്നുരച്ചാൽ ഗുരുവായവർ
നേരകത്തിൻവലിച്ചിട്ടു പതിനെട്ടടവെന്നു ചൊൽ
പലിശക്കണക്കു നൂറെറട്ടന്നങ്ങിനെ ചൊല്ലുവോരെടോ
പലിശതുള്ളും പ്രകാരങ്ങൾ പതിനെട്ടടവെന്നു കേൾ
പതിനെട്ടടവെന്നല്ലോ ചൊല്ലുന്നു വിച്ചിലങ്ങിനെ
നോക്കുവാനുള്ള വഴികൾ പതിനെട്ടടവുണ്ടടോ
വാൾക്കു മൂച്ചയിരണ്ടെന്നു ചൊട്ടയ്ക്കു പതിനഞ്ചെടോ
മുപ്പത്തിരണ്ടു കട്ടാരം കട്ടത്തീലയുമിങ്ങിനെ
ച്ചുരികമൂച്ചകൾ ചൊൽവാനോ പലരില്ലെന്നു ചൊല്ലിടാം.
ശതം കഴിഞ്ഞു മീതേതാൻ വിംശതി എന്നു ചൊല്ലിനാർ.

ഇങ്ങിനേയും കാണുന്നതിനാൽ പതിനെട്ടിന്നു് ആധിക്യമുണ്ടെന്നല്ലാതെ നാട്ടിനൊന്നുവീതം പതിനെട്ടുതരം അഭ്യാസം എന്നൊന്നും പറയുന്നതിന്നർത്ഥമുണ്ടെന്നു തോന്നുന്നില്ല. പതിനെട്ടു നാട്ടാചാരവും പതിനെട്ടു ചേററിൽകൊട്ടിലും ഇന്നതാണെന്നു എനിയ്ക്കൂഹിപ്പാൻ കഴിയുന്നില്ല. എന്റെ നാട്ടിൽ വലിയ കൊട്ടിലും ചെറിയ കൊട്ടിലും കാണുന്നുണ്ടു്. അവിടെ നായർ നാടുവാഴി ചാത്തിരാങ്കക്കാരെ തന്റെ സമന്മാരെബ്ബഹുമാനിക്കുന്ന കൂട്ടത്തിലാണ് ചേർത്തുകാണുന്നതു്. നാടുവാഴിക്കു സംഘത്തിലെ ശൈവമൂർത്തിയെയല്ലാതെ ഭഗവതിയെ സ്വാധീനമാക്കുവാൻ സാധിച്ചിട്ടില്ല. ഇന്നും മീനം 2-ാംനു- എട്ടാംകളംവേല എന്ന പേരിൽ രണ്ടു നാടുവാഴികൾ തമ്മിൽ ഒത്തുചേർന്നു് എന്റെ നാട്ടുകാരനായ നാടുവാഴി തോറേറാടിപ്പോരുന്ന ചടങ്ങു് ആ ഭഗവതിയമ്പലത്തിൽ നടന്നുവരുന്നുണ്ടു്. വേറെയുള്ള ഐതിഹ്യങ്ങളും ഇന്നത്തെ ചില നടപ്പും നോക്കിയാൽ ആ നാടുവാഴിക്കു് ആയിരത്തിൽ വളരെയധികം കാലം പഴക്കം കൊടുപ്പാൻ സാധിയ്ക്കുന്നുമില്ല. ഭാരതീയഗണിതശാസ്ത്രജ്ഞന്മാരുടെ പതിനെട്ടുസ്ഥാനം, സാമൂതിരിപ്പാടിന്റെ പതിനെട്ടരക്കവികൾ മുതലായ പതിനെട്ടെല്ലാം നായന്മാരുടെ പൂർവ്വസ്വത്താണെന്നു സ്ഥാപിക്കാൻ പുറപ്പെടുന്നപോലെ മാത്രമേ പതിനെട്ടിന്റെ പൊരുത്തം എന്റെ മനസ്സിൽ കടക്കുന്നുള്ളു.

ഭദ്രകാളിയും, പാനയും ആരുടെയാണെന്നാലോചിപ്പാൻ നായർ ആരാണെന്നു തീർച്ചപ്പെട്ടതിന്നുശേഷം വേണ്ടിയിരിക്കുന്നു. നായർ എന്ന വാക്കു്, നാഗർ, നാകർ, നായ്ക്കർ, നായനാർ, ആയർ, ആർ ഇതിൽ ഏതിൽനിന്നുണ്ടായതായിരിക്കും? നാഗർ എന്നതിൽനിന്നാണെങ്കിൽ വടക്കേ ഇന്ത്യയിൽനിന്നു വന്നവനാണ് നായർ എന്നൂഹിക്കേണ്ടിയിരിക്കുന്നു. അർജ്ജുനന്റെ തീർത്ഥയാത്രാകാലത്തു ഗംഗാനദീതീരത്തിരിക്കുമ്പോഴാണ് നാഗകന്യകയെ കാണുവാനും അവളോടുകൂടി രമിപ്പാനും മററും ഇടവന്നിട്ടുള്ളതെന്നു ഭാരതത്തിൽ പറഞ്ഞുകാണുന്നതിനാൽ അതിന്നു വഴിയും കാണുന്നുണ്ടു്. പഴയ നമ്പൂതിരിയില്ലങ്ങളിലെല്ലാം സർപ്പക്കാവുകൾ കാണുന്നുണ്ടു്. മാത്രമല്ല, ഒരുവെറുംപറമ്പിൽ പാമ്പുംകാവു കണ്ടാൽ നമ്പൂതിരിയില്ലമായിരുന്നുവോ ഇതു് എന്നു് ഊഹിക്കുകകൂടി പതിവുണ്ടു്. ഇത്രയും നിയമമായിട്ടു നായർവീടുകളിൽ പാമ്പുംകാവു് കാണാറില്ല. പാമ്പുംകാവുള്ള ചില നായർവീടുകളെല്ലാം പണ്ടു നമ്പൂതിരിയില്ലങ്ങളായിരുന്നുവെന്നു തെളിവും കാണുന്നുണ്ടു്. ഇതു ശരിയാണെങ്കിൽ നാഗാരാധന നിർത്തിയതിന്നുശേഷമാണോ നായർ കേരളത്തിൽ വന്നതെന്നു സംശയിച്ചുകൂടേ? അങ്ങിനെയാണെങ്കിൽ ആ നായരെ തൃപ്തിപ്പെടുത്തുവാൻ പാമ്പുംകാവുണ്ടാക്കുവാനിടയുണ്ടോ? പാമ്പുംകാവു് തീർച്ചയായിട്ടും അന്നുണ്ടാക്കിയിട്ടുണ്ടെന്നും, ചളിയും കാടും പിടിച്ചുകിടക്കുന്ന ദിക്കിൽ പാമ്പുണ്ടാകുന്നതു സ്വാഭാവികമാണെന്നും ഏവർക്കുമറിയാം. അതുകൊണ്ടു് ആദ്യം വന്ന നമ്പൂതിരിയെ സർപ്പാത്താന്മാർ ഉപദ്രവിച്ചു എന്നു പറയുന്നതിൽനിന്നു പാമ്പു് എന്നു മാത്രം ധരിച്ചാൽ പോരേ? നായർ എന്നു വിചാരിപ്പാൻ ന്യായമെന്താണു്?

പരശുരാമന്റെ നേതൃത്വത്തിൽ നമ്പൂതിരിമാർ കേരളത്തിൽ വന്നപ്പോൾ ഇവിടെ രാജാവും പ്രജകളും എല്ലാം ഉണ്ടായിരുന്നുവെന്നും, മുവ്വേഴുവട്ടം മുടിച്ച ക്ഷത്രിയരെ മുനിപുംഗവൻ അവരിൽനിന്നും അപഹരിച്ച തിരുത്തങ്കമുടി കേരളാധിപന്നു കാഴ്ചവെച്ചു് കുടിയേറിപ്പാർപ്പാനവകാശം വാങ്ങിയിട്ടുണ്ടെന്നും തെളിയുന്നുവെങ്കിൽ അവർക്കു മടങ്ങിപ്പോകുവാനിടയായതു പാമ്പുകളുടെ ഉപദ്രവംമൂലമായിരിക്കുമെന്നു വിശ്വസിപ്പാൻ ഗന്റേടമുള്ളവർക്കാർക്കും സാധിക്കയില്ല. വാസ്തവം; ഇതു വിശ്വസിപ്പാനും തന്റേടമുള്ളവർക്കു സാധിയ്ക്കാതെ വരുന്നു.

ആര്യക്ഷത്രിയന്മാരെ അടിച്ചമർത്ത ഭൃഗുരാമൻ ബാണവംശജനോ മറേറാ ആയ അസുരരാജാവിനെ ശരണം പ്രാപിക്കുമെന്നു് എങ്ങിനെ വിശ്വസിക്കാം? പുരാണപ്രസിദ്ധമായ ബാണനും പരശുരാമനും തമ്മിൽ കാണുവാൻ കാലം എങ്ങിനെ അനുവദിക്കും? ഭൃഗുരാമനല്ല നമ്പൂതിരിയുടെ നേതാവെന്നു പറകയാണെങ്കിൽ കേരളത്തിലെ ഉപാസനയും ഐതിഹ്യവും അതു സമ്മതിക്കയില്ല. മഴുവെറിഞ്ഞു കേരളമുണ്ടാക്കിയെന്ന ഐതിഹ്യത്തിന്നു ഭൃഗുരാമനല്ലെന്നുകൂടിപ്പറഞ്ഞാൽ എങ്ങിനെ അർത്ഥമുണ്ടാകും? ആര്യക്ഷത്രിയരോടേ രാമന്നു ശണ്ഠയുള്ളു. കേരളാധിപൻ ആര്യക്ഷത്രിയനല്ല. അതുകൊണ്ടു തിരുത്തങ്കമുടി തിരുമുൽക്കാഴ്ചവെച്ചുവെന്നു വിശ്വസിക്കരുതേ, എന്നാണെങ്കിൽ ഗുജറാത്തു് മുതലായ ദേശങ്ങളിലും പരശുരാമാനുയായികളെ കാണുന്നുണ്ടു്. അവിടെ തിരുത്തങ്കമുടി തിരുമുൽക്കാഴ്ചവെച്ചുവെന്നാരും പറവാൻ തുടങ്ങിയിട്ടില്ല. നാനാനരപതിമാരെയും നശിപ്പിച്ച നരപുംഗവന്നു് അവിടെക്കൊടുപ്പാനും മകുടം കിട്ടാതിരിപ്പാനും വഴി കാണുന്നില്ല.

ചോളശിലാശാസനം വിശ്വസിക്കാമെന്നുതോന്നുന്നില്ല. തിരുവഞ്ചിക്കുളം ആക്രമിച്ച ചോളമന്നവന്നു് അവിടെനിന്നൊരു കിരീടം കിട്ടിയെന്നു മാത്രം ഇതിൽനിന്നു വേണമെങ്കിൽ വിശ്വസിക്കാം. അല്ലെങ്കിൽ രാജപ്രശംസക്കാരായ തമിഴ്സാഹിത്യകാരന്മാരോ, കേരളോല്പത്തിക്കാരോ ഇതു വിടുമോ? തമിഴ്സാഹിത്യംകൊണ്ടു ചേരരാജാവിന്നു കേരളം വീണ്ടും കിട്ടിയെന്നർത്ഥമാക്കേണ്ടതുമില്ല, അജ്ഞാതമായ കാരണംകൊണ്ടു കേരളം നഷ്ടപ്പെട്ടു എന്നും അക്കാലത്തും കേരളാധിപന്റെ ഒരു ശാഖ തമിഴ്നാട്ടിൽ രാജ്യഭാരം ചെയ്തു വർത്തിച്ചിരുന്നുവെന്നും കല്പിക്കേണ്ടതുമില്ല.

ഗ്രീക്കുപണ്ഡിതന്റെ 'ചാമ്മോ'പദത്തിൽനിന്നു പണ്ടു ചെറുമക്കളാണ് കേരളം ഭരിച്ചിരുന്നതെന്നും ചിലർ പറഞ്ഞുകാണുന്നുണ്ടു്. ആ വാക്കിൽനിന്നു് 'ചാമ്മോ' എന്നൊരു രാജാവു് പടിഞ്ഞാറെ സമുദ്രക്കരയ്ക്കടുത്തു വർത്തിച്ചിരുന്നുവെന്നതിൽ കവിഞ്ഞു് അർത്ഥമുണ്ടാക്കിയാൽ മേല്പറഞ്ഞ അനുപപത്തികൾക്കെല്ലാം സമാധാനം കാണേണ്ടിവരും. എന്തു പറഞ്ഞാലും കേരളത്തിന്നു പുറത്തും ചേരരാജാവിനെ ഉണ്ടാക്കാതെയും, അവരുടെ തലസ്ഥാനത്തിന്റെ പേരുള്ള പ്രദേശങ്ങളെ തമിഴ്നാട്ടിൽ കാണിക്കാതെയും സാദ്ധ്യമല്ലെന്നു തീർച്ചയാണു്. ആസ്ഥിതിക്കു ഗ്രീക്കുപണ്ഡിതന്റെ കൂട്ടുകാരന്നു് ഭൂമിശാസ്ത്രപരി

ജ്ഞാനക്കുറവു പററിയിട്ടുണ്ടെന്നു കരുതിയാൽ മേൽപറഞ്ഞ ബുദ്ധിമുട്ടുകളൊന്നും വേണ്ട. അപ്പോൾ പരശുരാമൻ വരുമ്പോൾ കേരളത്തിൽ രാജാവുമുണ്ടാകയില്ല, നാഗരായ നായന്മാരുണ്ടായിരുന്നുവെന്നു നിശ്ചയവുമുണ്ടാകയില്ല.

‘നാക’രാണ് നായന്മാരെന്നു ‘നാകത്താരേ നാകത്താരേ’ എന്ന പഴയ കവിതയിൽനിന്നുണ്ടായ ബോധമാണ്. കേരളമാഹാത്മ്യക്കാരൻ ആ അർത്ഥംവെച്ചു നമ്പൂതിരിയുടെ ആവശ്യത്തിന്നു കൊണ്ടുവന്നവരാണ് നായന്മാർ എന്നു പറയുകയും ചെയ്തുകഴിഞ്ഞിരിക്കുന്നു. ആവശ്യത്തിന്നു കൊണ്ടുവന്നതാണെങ്കിൽ മുമ്പേ വേണമെന്നില്ല; വരുന്നവരെ ആട്ടിയോടിപ്പാനും വഴിയില്ല. അതുകൊണ്ട് ഒപ്പമോ, പിന്നീടോ ആണ് കൊണ്ടുവന്നതെന്നു പറയേണ്ടിവരും. അപ്പോഴും മുന്നവകാശം സിദ്ധിക്കയില്ല.

കോഴിക്കോടു ചോഴിക്കോട്ടും, അവിടുത്തെ തലവൻചോഴിയനും, ചോഴിയൻ ചോളനും ആണെങ്കിൽ തിലുങ്കൻനായ്ക്കൻ നായരുമായിക്കൂടെന്നില്ല. അതുപോലെതന്നെ വടക്കേമലയാളത്തിൽ നായനാരെക്കാണുന്നുണ്ട്. കാസർക്കോടു താലൂക്കിലും അവിടെനിന്നും വടക്കോട്ടും ‘ആയർ’ എന്നു ജാതിനാമം ചേർക്കുന്നവരേയും കാണുന്നുണ്ട്. ഇതിൽ ഏതു ദിക്കാണ് നായരുടെ പൂർവ്വഭൂമി എന്നാണ് കരുതേണ്ടതു്.

എന്റെ പക്ഷം ‘ആരു്’ എന്നാണ് ആദ്യം പ്രയോഗിച്ചു തുടങ്ങിയതെന്നാണ്. അതുതന്നെ ബഹുമതിയായിട്ടായിരുന്നുവോ എന്നും ഞാൻ സംശയിക്കുന്നു. ചാക്കിയാര്, നമ്പിയാര്, വാരിയാര്, സ്വാമിയാര്, കുഞ്ചാര്, നാണ്വാര്, മൂത്താര്, അടുത്തകാലത്തെ ‘മാപ്ലാര്’ എന്നീ പ്രയോഗങ്ങളിൽനിന്നു് ഈ ഊഹത്തിന്നടിസ്ഥാനവും കാണാവുന്നതാണ്. തമിഴുസാഹിത്യത്തിൽ നായരെന്നോ, നമ്പൂരിയെന്നോ എഴുതിക്കാണാത്തതിനാൽ അന്നു ജാതിപ്പേര് പറയുന്നതു മേന്മയാണെന്നു കരുതിത്തുടങ്ങിയിട്ടില്ലെന്നോ ആ തമിഴർക്കു മലയാളം കണ്ടു പരിചയമില്ലെന്നോ വിശ്വസിക്കണം. മേനോൻ ജാതിപ്പേരായതുപോലെ നായരും ജാതിപ്പേരായതായിരിക്കുമെന്നാണ് എന്റെ ഊഹം. ‘പണിക്കർ’ എന്നാൽ ആയുധാഭ്യാസി എന്നർത്ഥമാണെന്നു് ഗ്രന്ഥവും പ്രത്യക്ഷവും തെളിവുതരുന്നുണ്ട്. പണിക്കന്മാരുടെയും മററും തലവനായിട്ടു ‘മൂത്താരെ’ക്കാണാനുണ്ട്. നീ ധാതുവിന്നു നേതൃത്വം അർത്ഥമാണല്ലോ. നായരു് അപ്പോൾ നേതാവായിക്കൂടെ? നാടുവാഴിപ്രഭുക്കന്മാരെ വേറെക്കാണാനുള്ളതുകൊണ്ടു പണിക്കന്മാരുടെ—ആയുധാഭ്യാസികളുടെ—നേതാവു് എന്ന അർത്ഥത്തിൽ ആദ്യം സ്ഥാനപ്പേരായിരുന്നതു പിന്നീടു ജാതിപ്പേരായതായിരിക്കണമെന്നാണ് എന്റെ അഭിപ്രായം. പെരുമാൾഭരണം തുടങ്ങിയതിന്നുശേഷമാണ് ഇതിന്റെ പുറപ്പാടെന്നും ഞാൻ കരുതുന്നു. അതുകൊണ്ട് നായർ എന്ന ശബ്ദത്തിൽനിന്നു നാഗർ എന്നു് അർത്ഥമുണ്ടാക്കി ബുദ്ധിമുട്ടിക്കേണ്ടതില്ലെന്നു ഞാൻ ഉൽബോധിപ്പിക്കുന്നു.

എന്നാൽ നമ്പൂതിരി കേരളത്തിൽ വന്നപ്പോൾ സർപ്പങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളുവെന്നു ഞാൻ വാദിക്കുന്നില്ല. വല്ല കാടന്മാരും ഉണ്ടായിരുന്നിരിക്കാം. ‘വട്ടേക്കാടൻ നായർ’, ‘പതിയാർ’ എന്ന വാക്കുകളിൽനിന്നു് ഇങ്ങിനെ ഊഹിപ്പാൻ വകയും കാണുന്നുണ്ട്. ശൂദ്രനായർക്കു് അടിയാർ എന്നു് ഒരു പദം പ്രയോഗിച്ചു കാണുന്നതിൽനിന്നു കേരളത്തിൽ വന്ന നമ്പൂതിരിമാർ ശൂരന്മാരായ നായന്മാരെ അടിമയാക്കിയെന്നാണോ വിശ്വസിക്കേണ്ടതു്? അതോ നമ്പൂതിരിമാർ ഉത്തരേന്ത്യയിൽവന്ന കാലത്തു് അടിമയായിപ്പിടിച്ച വർഗ്ഗക്കാരെ സഹായത്തിന്നു കൂടെ കൊണ്ടുപോന്നിരുന്നുവെന്നോ? പള്ളിച്ചാനും അത്തിക്കുറുച്ചിയും എല്ലാം ഇതേമട്ടുതന്നെ. കിരിയത്തിൽ നായർ തരംതാഴ്ത്തപ്പെട്ട വൈശ്യനായാലാണ് യോജിക്കുക. അല്ലെങ്കിൽ ഇവരുടെ ക്രിയ എന്താണ്? ഒരു ക്രിയയുമില്ലാത്ത മനുഷ്യരുണ്ടോ? ശൂദ്രരേക്കാൾ മേന്മ എങ്ങിനെ വന്നു? കേരളബ്രാഹ്മണരിൽ എളയതിന്റെ പൌരോഹിത്യംകൊണ്ടും നായർ നമ്പൂതിരിയുടെകൂടെ വന്നവനാണെന്നേ വിശ്വസിപ്പാൻ വഴികാണുന്നുള്ളു. ഈ സ്ഥിതിക്കു് നമ്പൂതിരി നായരുടെ എന്തേ തട്ടിപ്പറിച്ചതു്?

ഇനി ഭദ്രകാളിയും പാനയും ആരുടെയാണെന്നു ചിന്തിക്കാം. നമ്പൂതിരിക്കളരിയിലേക്കാൾ അധികം മൂർത്തിയെ നായർക്കളരിയിൽ കാണുന്നുണ്ടെന്നു പറഞ്ഞതു് ഓർമ്മിക്കണം. അതിന്നുശേഷം താഴെപ്പറയുന്ന കവിത വായിച്ചാൽ ഭദ്രകാളി ആരുടെയാണെന്നു വ്യക്തമാകും.

* ചാണാഖ്യമുനിതന്നോടങ്ങരുൾചെയ്തു സദാശിവൻ
വാക്കുകേട്ടു മുനീന്ദ്രൻതാൻ ചൊല്ലിനാൻ വിപ്രരോടതു്
ആറുദണ്ഡതുകൊള്ളേണം ശസ്ത്രശാലക്കുനീളമേ
പൂർവ്വദ്വാരമതായിട്ടു കവാടം വെക്കവേണമേ
പീഠമമ്പോടുവെച്ചിട്ടു് പുണ്യാഹമതുചെയ്യണം
ആവാഹനാദി മുദ്രാദിപൂജചെയ്തു് നിവേദ്യവും
മുമ്പിൽ കൃതയുഗത്തിങ്കൽ ചണ്ഡേശ്വരനതെന്നുകേൾ
രണ്ടാം ത്രേതായുഗത്തിങ്കൽ വീരഭദ്രനതെന്നുകേൾ
വീരഭദ്രനു ചൊല്ലുന്നു നിവേദ്യമതു വിപ്രരാൽ
മൂന്നാംദ്വാപരയുഗത്തിങ്കിൽ അഞ്ജനാസൂനുവെന്നുകേൾ
നാലാംകലിയുഗത്തിങ്കിൽ ഭദ്രകാളിയതെന്നറി
ഇങ്ങിനെ യുഗഭേദങ്ങൾ മൂർത്തിഭേദങ്ങളും തഥാ
ഇസ്ഥലത്തു വസിക്കുന്നോർ പലരുണ്ടെന്നറിഞ്ഞുകൊൾ.

കളരിക്കാരന്റെയാണ് ഭദ്രകാളി എന്ന് ഇതിൽ വ്യക്തമായിപ്പറയുന്നു. ‘ശാസ്താവിതിന്നു ഗുരുവായതു് മാനുഷത്തെ എന്നു് ആയുധാഭ്യാസഗ്രന്ഥത്തിൽ കാണുന്നതിനാലും, ശിവനാണ് ഉപദേശിച്ചതെന്നു പറകയാലും ഭദ്രകാളിയേയും ഒരു ശൈവമൂർത്തിയേയും നമ്പൂതിരിക്കളരികളിൽ കണ്ടുവരുന്നതിനാലും ഇതിന്നുംപുറമെ നമ്പൂതിരിയാണോ എന്നു സംശയിക്കത്തക്ക ഒരു മൂർത്തിയെ നായർകളരിയിൽ കണ്ടുവരുന്നതിനാലും നമ്പൂതിരിയുടെ ഭൃത്യവർഗ്ഗത്തിൽപെട്ട നായർക്കു രണശൂരനായ പരശുരാമന്റെ അനുയായികളായ നമ്പൂതിമിമാർ ആയുധവിദ്യോപ

* കൊല്ലം 970-ാമതു് മീനത്തിൽ എഴുതിയതു്:—

ദേശം ചെയ്തു എന്നു് വിശ്വസിപ്പാനല്ലേ അധികം കാരണം കാണുന്നതു്?

ചാത്തിരാങ്കക്കാരുടെ പാനയേക്കാൾ ചെറുതായിട്ടൊരു പാനയും കാണുന്നില്ല. മൂർത്തിയെസ്സങ്കല്പിച്ചു സ്തുതിക്കുകമാത്രം. പ്രസന്നമൂർത്തിയുടെ മുമ്പിലാണല്ലോ അഭ്യാസപ്രകടനങ്ങൾ ചെയ്യേണ്ടതു്? ഈ അഭ്യാസികളുടെ ആയുധവിദ്യാപ്രകടനത്തിന്നു പകരമല്ലേ നായർപാനയിൽ 'പാട്ടുപ്പിട്ടത്തം' വേണ്ടി വന്നതു് എന്നു ഞാൻ സംശയിക്കുന്നുണ്ടു്. പലേ പാനകളും നമ്പൂതിരി ഉപദേശിച്ചതാണെന്നു പറഞ്ഞുവരുന്നതുകൊണ്ടും പാനയുടെ പൂജ നമ്പൂതിരി നടത്തിവന്നിരുന്നതായിക്കാണുന്നതുകൊണ്ടും, ഇന്നും എളേതു നടത്തിവരുന്ന ദിക്കുള്ളതുകൊണ്ടും മററും നമ്പൂതിരി നായരുടെ പാന അപഹരിച്ചതായിപ്പറവാൻ വഴികാണുന്നില്ല. എന്നാൽ ആയുധവിദ്യയും പാനയും ഒരിക്കലല്ല നമ്പൂതിരി ഉപദേശിച്ചതു്. പാന നായർക്കുപദേശിച്ചതു് മതപ്രചരണത്തിന്നല്ലെന്നും തീർച്ച പറയാറായിട്ടില്ല. അനേകം പ്രമാണപ്പെട്ട ഇല്ലങ്ങളിൽ ഭദ്രകാളിയെ സ്ഥിരമായി വെച്ചു പൂജിച്ചുവരുന്നുണ്ടു്. സ്വയംഭൂവായിട്ടു് ഭദ്രകാളി നമ്പൂതിരിയില്ലത്തു കുടിപാർക്കുന്നതായും കാണുന്നുണ്ടു്. ചിലപ്പതികാരവും കൊടുങ്ങല്ലൂർ ഭഗവതിയും വന്നപ്പോൾമുതൽക്കായിരിക്കാം ഭഗവതി പുറത്തുവന്നുതുടങ്ങിയതും, വെളിച്ചപ്പാടും, 'ഭദ്രകാളിവട്ടത്തു മുറ പതിവില്ലേ'ന്ന പഴംചൊല്ലും ഉണ്ടായതുമെല്ലാം. ഇതിന്നുശേഷമാണു് പാനപ്പാട്ടുണ്ടായതെന്നോ അന്നുതന്നെ തമിഴും മലയാളവും വേറിട്ടിരുന്നുവെന്നോ വിശ്വസിക്കേണ്ടിവരും.

അമ്മയെപ്പൂജിക്കുകയാണു് ഭഗവതിപൂജയുടെ മൂലം എന്നു വിശ്വസിപ്പാൻ തെളിവുകാണുന്നില്ല. ചെറുമക്കളുടേയും മററും കാരണവന്മാരെപ്പുറപ്പെടുവിക്കലുപോലെ യാതൊരു ചടങ്ങും നമ്പൂതിരിയുടേയോ നായരുടേയോ ഇടയിൽ കണ്ടുവരുന്നില്ല. ചെറുമക്കളെപ്പോലെ ഇന്നാരും ഭഗവതിമാരെ വിശ്വസിച്ചുവരുന്നതായിക്കാണാത്തതിനാൽ നാട്ടുപുറത്തു കാണുന്ന ഭഗവതിക്ഷേത്രങ്ങളുടെയെല്ലാം ആദികാരണക്കാർ ചെറുമക്കളാണെന്നു തെളിയുമോ എന്നു ഞാൻ ചിന്തിച്ചിട്ടില്ല. അങ്ങിനെയാണെങ്കിൽ അമ്മ പരിഷ്കരിച്ചു കളരിമൂർത്തിയായി കണ്ണകിയുടെ ഭയങ്കരരൂപംവരെ എത്തിച്ചേർന്നതായെന്നു വന്നേക്കാം. അതിലും അപഹരണച്ഛായ എനിക്കു കാണാൻ കഴിയുന്നില്ല. അതുകൊണ്ടു പരശുരാമാനുയായികളായ നമ്പൂതിരിമാർ ഭൃത്യവർഗ്ഗങ്ങളോടും, സംഹിത, ബ്രാഹ്മണം, ഉപനിഷത്തു് എന്നിവ ചേർന്നു വേദങ്ങളോടും, ആയുർവ്വേദം, ധനുർവ്വേദം എന്നീ ഉപവേദങ്ങളോടുംകൂടി കേരളത്തിൽ വന്നു കുടിയേറിപ്പാർത്തതിന്നുശേഷം എന്തോ ആവശ്യം പ്രമാണിച്ചു് അടിയന്തരാവസരങ്ങളിൽ ക്ഷണം സ്വീകരിച്ചു സ്ഥലത്തു വരികയും പ്രവൃത്തിചെയ്കയും ചെയ്തിരുന്ന ആയുധാഭ്യാസികൾ അവരുടെ ചുമതല കഴിഞ്ഞതിന്നുശേഷം വിനോദവും പ്രചാരവും കരുതി രംഗത്തു് അഭ്യാസം പ്രകടിപ്പിപ്പാൻ തുടങ്ങിയ വസ്തുവാണു് ചാത്തിരാങ്കമെന്നു വിശ്വസിപ്പാനല്ലാതെ എനിക്കു തെളിവുമതിയാകുന്നില്ല.

ഈ അഭിപ്രായം ശരിയാണെന്നു വരുന്നപക്ഷം അതു് എന്നുണ്ടായി, എന്തിന്നുണ്ടായി, എന്നു് അതിന്നു രൂപഭേദംവന്നു്, അതിന്നു കാരണമെന്തു് എന്നുതുടങ്ങിയ സംഗതികളും ചിന്തിക്കേണ്ടതാണു്. ഈ വിഷയത്തിൽ നാലുപാദം ഉണ്ടായതിന്നുശേഷമാണു് ഇന്നത്തെ സ്ഥിതി വന്നതെന്നു തീർച്ചയാണു്. നാലുപാദത്തിന്നൊപ്പമോ, പെരുമാൾഭരണത്തിന്നടുത്തോ നമ്പൂതിരി വന്ന കാലത്തുതന്നെയോ ഇതുണ്ടാക്കിയതെന്നു ചിന്തിക്കുമ്പോൾ ചാത്തിരാങ്കമെന്ന പേരു് 'അത്ര'മാത്രമായ കാലം നാലുപാദത്തിന്നു മുമ്പല്ലാതെ തരമില്ലാത്തതിനാൽ നാലുപാദമുണ്ടാവുന്നതിന്നു മുമ്പും ഇതുണ്ടെന്നു തെളിവുതരുന്നു. മാത്രമല്ല ആയുധാഭ്യാസം പരശുരാമനെപ്പിരിഞ്ഞ മുതൽക്കു വേണ്ടെന്നു വെച്ചിരുന്നുവെങ്കിൽ പെട്ടെന്നുണ്ടാക്കിത്തീർപ്പാനും സാധിക്കയില്ല. പെരുമാൾഭരണം തുടങ്ങുന്നതിന്നുമുമ്പു മലനാട്ടിലൊരു മത്സരം നടന്നിട്ടുണ്ടെന്നു തമിഴുസാഹിത്യത്തിൽനിന്നൂഹിക്കുന്നുണ്ടു്. അതിൽ ഐവർ തളിയാതിരിപ്രഭൃതികളാണെങ്കിൽ നൂററവർ ചാത്തിരന്മാരുമായിരിക്കണം. 'രാജാവിന്നു മലനാട്ടിൽ ഷൾഭാഗം കൊടുത്തിട്ടുമില്ല. വിരുത്തിയേ കൊടുത്തിട്ടുള്ളു. രക്ഷാപുരുഷന്മാർ അനുഭവിച്ച ഷൾഭാഗം രണ്ടാമതു ചാത്തിരർ അനുഭവിച്ച ഷൾഭാഗം ഇതുതന്നെ ആകുന്നിതും' എന്നീ കേരളോല്പത്തി ഭാഗം ഇതിനെ അനുവദിക്കുന്നുണ്ടു്. വിവാഹാവസരത്തിൽ പത്തും കഴിച്ചു് എന്നതിൽ 'ചാത്തിരചങ്ങാതം' എന്നു പറഞ്ഞു കാണുന്നതിനാൽ അന്നത്തെ പൊതുജനങ്ങൾ ചാത്തിരർക്കനുകൂലമായിരുന്നുവെന്നും തെളിയുന്നുണ്ടു്. എന്നാൽ തളിയാതിരി പക്ഷക്കാരാണു് പെരുമാളെ ക്ഷണിച്ചുകൊണ്ടു വന്നതെന്നു പറയണമെങ്കിൽ ഈ അഭിപ്രായം അസംഗതമാകും. തിരുവഞ്ചിക്കുളത്തിന്നടുത്തു് മേൽതളി, കീഴ്തളി, ചിങ്ങപുരം തളി മുതലായ സ്ഥലങ്ങൾ കാണുമ്പോൾ അവരാണു് കൊണ്ടുവന്നതെന്നു വിശ്വസിക്കാതിരിപ്പാനും വഴികാണുന്നില്ല. പെരുമാളെ സഹായത്തിന്നുകൂട്ടി നാട്ടുകാരെ അമർത്തു എന്നു വിശ്വസിപ്പാൻ അവരുടെ ആഭിജാത്യനില അനുവദിക്കുന്നുമില്ല. അതുകൊണ്ടു് അന്നുണ്ടായ യുദ്ധം ശാതകർണ്ണിരാജാക്കന്മാരും കേരളപുരുഷന്മാരും തമ്മിലായിരുന്നിരിക്കണം. ആ യുദ്ധകാലത്തു രക്ഷാപുരുഷന്മാരും തളിയാതിരിമാരും കുഴങ്ങിയപ്പോൾ—ഭരണദൂഷ്യം കാരണം പിന്തുണയില്ലാതായപ്പോൾ—ചാത്തിരന്മാർ പൊന്തിയതായിരിക്കണം. അവരുടെ അഭിപ്രായമനുസരിച്ചു പെരുമാളെ വരുത്തി വീണ്ടും തളിയാതിരിമാരെക്കൊണ്ടു തന്നെ ചാത്തിരന്മാർ ഭരണം നടത്തിച്ചിരുന്നതായിക്കരുതിയാൽ ഒരുവിധം യോജിക്കുന്നതാണു്. അക്കാലത്താണു് ചാത്തിരാങ്കം ആദ്യം നടപ്പായതെന്നു വിശ്വസിപ്പാനാണു് അധികം വഴികാണുന്നതു്. അല്ലെങ്കിൽ ചാത്തിരന്മാരാണു് പെരുമാക്കന്മാരെ വരുത്തിയതെന്നും തിരുവഞ്ചിക്കുളത്തിന്നടുത്തുള്ള തളികളെല്ലാം പെരുമാക്കന്മാർ ജനസമ്മതത്തിന്നുവേണ്ടി കാട്ടിക്കൂട്ടിയ ചില ചിത്രങ്ങളാണെന്നും പറയണം. ഒരു കേരളോല്പത്തി

യിൽ തിരുവഞ്ചിക്കുളംതളിയിലെ തളിയാതിരിമാരാകാവുന്ന കുടുംബക്കാരുടെ ലിസ്റ്റ് ചേർത്തുകാണുന്നതിൽനിന്ന് ഇങ്ങിനെയും ഊഹിക്കാവുന്നതാണ്. ഏതുതരത്തിലായാലും ഈ കാലത്താണ് ചാത്തിരന്മാർ ഭരണവിഷയത്തിൽ കയ്യവെച്ചിട്ടുള്ളതും പ്രചാരവേലയും ജനസമ്മതവും സമ്പാദിച്ചിട്ടുള്ളതും എന്നു വിശ്വസിക്കാവുന്നതാണ്. അന്നത്തെ കളി ചാത്തിരാങ്കം മാത്രമായിരുന്നു.

ഇന്നത്തെ കളിയിൽ ഈശ്വരപ്രീതിക്കു നടത്തുന്ന പാനക്കിടയിൽ ഭരണാധികാരിയെ അപഹസിക്കുന്ന ഒരു വേഷം കാണുന്നുണ്ട്. 'മാച്ചാൻപുറപ്പാടി'ൽ അനിഷ്ടമായ പലരുടെയും വരവിനെ അപഹസിച്ചുകാണുന്നു. നാലുപാദത്തിൽ,

'വഞ്ചനചെയ്യും യമഭൂതർകൾ
വന്തണയും മാലൊഴിവാൻ'

എന്നതിലെ യമഭൂതശബ്ദത്തിന്നു യമഭൂതരെപ്പോലെ നാശംചെയ്യുന്നവർ എന്ന് അർത്ഥം വിവക്ഷിച്ചിട്ടുണ്ടോ എന്നു പദപ്രയോഗത്തിൽനിന്നു സംശയത്തിന്നിടവരുന്നുണ്ട്. നമ്പൂതിരിമാരുടെ ഇടയിൽ 'ചാത്രനൂരി' എന്നും, 'ഓത്തില്ലാത്ത നമ്പൂതിരി' എന്നും സമാനമായ രണ്ടുവാക്കുപയോഗിച്ചുകാണുന്നു. അവരുടെ ഇടയിൽ അടുക്കള, അരങ്ങ്, പന്തി എന്നിങ്ങിനെ രണ്ടുമൂന്നു വകഭേദം കാണുന്നുണ്ട്. തൃക്കാരിയൂർ, വെച്ചൂട്ടുകാലം, നാലുപാദകാലം എന്നിങ്ങിനെ കാലഭേദം കാണുവാനും, ഇടവരുന്നുണ്ട്. വാക്യാവൃത്തിക്കാരൻ ഓത്തുള്ള നമ്പൂതിരിയായിരിക്കുമെന്നു പറഞ്ഞുവരുന്നു. തൃക്കാരിയൂർ ഉത്സവകാലത്തെ നാലുപാദത്തിന്ന് ഓത്തുള്ള നമ്പൂതിരിയുണ്ടോ എന്ന് അന്വേഷിക്കാറുള്ളതായും അറിയുന്നു. നമ്പൂതിരിയുടെ ആഭിജാത്യവിഭാഗത്തിൽ 'ഓത്ത്' എന്നതു നട്ടവും അതിന്നുമുമ്പുള്ളതെല്ലാം സമുദായനന്മ ചെയ്തവരും അതിന്നുശേഷമുള്ളവർ സമുദായവിരോധം ചെയ്തവരും ആയിരിക്കണമെന്ന് ഊഹിക്കുവാനും അതുതന്നെ മതപരമാണെന്നു തോന്നുവാനും വകകാണുന്നതുകൊണ്ടും, ബുദ്ധന്ന് 'ശാസ്താ'വെന്ന പേരു കാണുന്നതുകൊണ്ടും, പള്ളിബാണപ്പെരുമാൾ നമ്പൂതിരിമാരോടു ബുദ്ധമതം സ്വീകരിപ്പാൻ പറഞ്ഞുവെന്നു കേരളോല്പത്തി മുതലായവയിൽ കാണുന്നതിനാലും,

'എന്നുമരങ്ങിൽ നിനയ്ക്കു വിണ്ണോന്നായകനെ'

എന്നു കാണുന്നതിനാൽ 'അസുരരാജാവിന്നുപകരം ദേവരാജാവിനെ രംഗപ്രവേശം ചെയ്യിക്കണ'മെന്ന രാഷ്ട്രീയപ്രചാരവേലയാണോ നാലുപാദം എന്നൂഹിപ്പാനിടവരുന്നതുകൊണ്ടും, 'ആചാര്യവാഗഭേദ്യാ'' എന്ന് അതിന്നൊരവസാനം കുറിച്ചു കാണുന്നതുകൊണ്ടും, ഇന്ദ്രൻപെരുമാളുടെകാലത്തു ഹിന്ദുക്കൾക്ക് പലേ അഭിവൃദ്ധികളുമുണ്ടായിട്ടുണ്ടെന്ന് ഐതിഹ്യം കാണുന്നതുകൊണ്ടും, ഭരണഭാരമുള്ള ഈ ചാത്തിരയോഗങ്ങൾ അന്നത്തെ ഗവമ്മേണ്ടിന്നെതിരായി പ്രചാരവേല നടത്തിയതായിരിക്കണം ഇന്നു കാണുന്ന ചാത്തിരാങ്കത്തിന്റെ പരിഷ്കാരത്തിന്നുള്ള ആദികാരണമെന്നു നിശ്ചയിക്കാവുന്നതാണ്.

'ഞാൻ കാലുകൊണ്ടു രണ്ടു ഖണ്ഡം അരങ്ങത്തു ചൊല്ലിയാടുന്നു. ചതിചെയ്യുന്ന യമകിങ്കരന്മാർ വന്നിട്ടുണ്ടാക്കുന്ന ദുഃഖങ്ങൾ ഒഴിയുവാൻ ദേവകൾക്കും ഈശ്വരനായോനേ, തൃക്കാരുരപ്പാ എന്നും എന്നെ ഓക്കണേ!' എന്നൊരു പ്രാർത്ഥനയാണ് നാലുപാദമെന്നു പറയാമെങ്കിലും നാലുപാദമെന്ന പേര് ഇതിനെ പൂർണ്ണമായി സമ്മതിക്കുന്നില്ല. ഗോപ്യമാണെന്നു വെച്ചിരിക്കുന്നതിന്നു ഗവമ്മേണ്ടിന്നു വിരുദ്ധമാണെന്ന് അർത്ഥം വ്യാഖ്യാനിക്കാവുന്നതാണല്ലോ. ആ വിചാരത്തോടുകൂടി നോക്കുമ്പോൾ 'രാജ്യം രണ്ടായിത്തിരിയണം. ഇന്ദ്രൻപെരുമാളെ രംഗപ്രവേശം ചെയ്യിപ്പാൻ ഇടവിടാതെ ശ്രമിക്കണം. പള്ളിബാണപ്പെരുമാളുടെ സെററിൽനിന്നുണ്ടാകുന്ന ആപത്തൊഴിവാൻ ഞാനെന്തും ചെയ്യും. അല്ലെങ്കിൽ തൃക്കാരിയൂരുള്ള ബ്രാഹ്മണരെയെല്ലാം ആപത്തു വലയംചെയ്യും' എന്നിങ്ങനെയുള്ള ഒരു രാഷ്ട്രീയപ്രസംഗമോ പ്രതിജ്ഞയോ ആണ് നാലുപാദമെന്നും തോന്നുന്നുണ്ട്. മുൻപറഞ്ഞ തെളിവുകളും ഈ അർത്ഥവും തമ്മിൽ യോജിപ്പു കാണുന്നുണ്ട്. തെക്കൻസംഘങ്ങളുടെയെല്ലാം പരിഷക്കാർ ചാത്രനമ്പൂതിരിമാരാണ്. വടക്കർക്കു് നിയമമില്ല. ഇതിൽനിന്നും രാജസന്നിധിക്കടുത്ത സംഘങ്ങളിലെ സൈന്യങ്ങളെല്ലാം നായകനോടുകൂടി രാജമതം സ്വീകരിച്ചു. വടക്കർ അകലംകാരണം രാജസേവയ്ക്കു സമയക്കുറവു വന്നിട്ടോ എന്തോ അതു സ്വീകരിച്ചിട്ടില്ല. സൈന്യസംഘങ്ങൾക്കു മീമാംസാശാസ്ത്രമായിട്ടൊരു ബന്ധവുമുണ്ടാകുവാനിടയില്ലാ എന്നിരുന്നാലും ശാസ്ത്രക്കൂറാണെന്നു കാണുന്നതിൽനിന്നു മതപരിവർത്തനംചെയ്തവരെത്തിരിച്ചെടുപ്പാൻ ചെയ്ത സങ്കല്പമാണതെന്ന് ഊഹിപ്പാൻ വഴികാണുന്നുണ്ട്.

വിസ്താരഭയത്താൽ ഇത്രയും ശുഷ്കമാക്കിയതാണ്. എനിക്കു കിട്ടിയേടത്തോളം തെളിവുകളെവെച്ച് എന്റെ യുക്തിക്കനുസരിച്ച അഭിപ്രായമാണിത്. ഇതിന്നു വിരുദ്ധമായോ അനുകൂലമായോ ഉള്ള തെളിവുകളെ ഞാൻ ആവശ്യപ്പെടുന്നുണ്ട്.

സി. കെ. നമ്പൂതിരി.

# തപ്തചിന്തകൾ

"ദിവസമേ, മമ ജന്മദമേ, നമി-
ച്ചിവനിതാ മാപ്പു യാചിപ്പു നിന്നോടായ്;
എരിയുമെന്മനമാറുവാൻ ഭാവല്ക-
കരുണയൊന്നേ തുണ,യെനിക്കംബികേ!"

അധികദീർഘമെൻ നിദ്രവെടിഞ്ഞു ഞാ-
നുണരവേ — ഞാൻ പിറക്കവേ മന്നിതിൽ —
പുലരിതൻവടിവാന്നതിശാന്തയായ്
ജനനിയെൻലാളനൈകനിരതയായ്:
കിളികൾതൻകളകൂജനം മോഹനം!
നവമലർമണം നാകസുഖപ്രദം!
പറവതെന്തു ഞാ,നെന്മാതൃലാളനം
പലതുമിവിധമേററതിതുഷ്ടനായ്.

സമയമല്പം കഴിഞ്ഞു, ജനനിയെൻ-
ചുമതലകൾ ധരിപ്പിച്ചിതെന്നെയും;
അതിവിമൂഢനാം ഞാനുദാസീനനാ-
യതുകളൊന്നുമേ ചെയ്യാതെ മേവിനേൻ;
അതു നിനക്കുമ്പൊഴിപ്പൊഴുമെന്മനം
കദനവഹ്നിയിൽ കത്തിയെരിയുന്നു.

അലസനായ് മേവി ഞാൻ വീണ്ടു,മമ്മതൻ-
നിലയുമൊന്നു പകന്നു പതുക്കവേ;
അധികരൂക്ഷമാമുച്ചതൻവേഷത്തി-
ലധരമൊന്നു കടിച്ചിതെന്നമ്മയും.
ജനനിതൻതാപസമ്മിശ്രമായൊരി-
ക്കുപിതഭാവവും സാരമാക്കാതെ ഞാൻ,
മടിയനായ് മേവി, ഹാ ഹാ, ദിവസവു-
മിവിടെനിന്നുള്ള യാത്രക്കു വട്ടമായ്.

ജനനി സന്ധ്യതൻവേഷവും കൈക്കൊണ്ടു
ഗമനവേളയെക്കാത്തു നില്ക്കുന്നതായ്
ഇവനറിഞ്ഞു; കഴിഞ്ഞ കാലത്തെയെ-
ന്നലസഭാവത്തെയോർത്തു ദുഃഖാന്ധനായ്.
'സമയമില്ലിനിയെന്നമ്മയോടുള്ള
ചുമതലകളെച്ചെയ്തുതീർത്തീടുവാൻ'
ഇതി നിനച്ചതിഖേദാന്ധബുദ്ധി ഞാൻ
ധൃതിയിലോരോന്നു ചെയ്യാൻ തുടങ്ങവേ,
മഹിയിതു വിട്ടു മറെറാന്നു പൂകിയാ-
മഹിളമാർമണി — മാതാവു — വാസരം.

പകൽ കഴിഞ്ഞിതെ; — നമ്മമരിച്ചുപോയ് —,
ഇരുൾ പരന്നു — ഞാൻ ദുഃഖാന്ധചിത്തനായ്;
ചരമമാണ്ടൊരാ വാസരം — മാതാവു —
വരികയില്ലിനിയിന്നിങ്ങു നിർണ്ണയം.
ഇരുൾനിറഞ്ഞൊരീ രാത്രിയിൽ, ഞാൻ നിദ്ര-
യടവതിൻമുമ്പു ചെയ്തുതീർത്തീടുവാൻ
പലതുമുണ്ടെ,വ ചെയ്യാൻതുടങ്ങവേ
കദനഭാരം ഞെരിക്കുന്നിതെന്നെയും.

'ഒരുവനുൾക്കൊണ്ടു പശ്ചാത്തപിപ്പതു
ഫലരഹിതമല്ലെന്നു ഞാനോർക്കയാൽ:
ദിവസമേ, മമ ജന്മദമേ, നമി-
ച്ചിവനിതാ മാപ്പു യാചിപ്പു ഖിന്നനായ്;
ഇതിനടുത്ത ദിവസം — വരും ജന്മം —
ഇവനു കർത്തവ്യമൊക്കയും ചെയ്യുവാൻ
കഴിവു നീ കൈവരുത്തണേ ദേവി! — നിൻ-
കഴൽ നിനച്ചു നമിപ്പു ഞാനംബികേ!

എൻ. സി. നാരായണൻഭട്ടതിരിപ്പാട്.

# അന്തർജ്ജനയോഗം

“കൊക്കൊ കോകോ ഓകൊ.” ഉണ്ണീമയുടെ അലാറം രണ്ടാമതും ശബ്ദിച്ചു. അയൽവീട്ടിലെ കോഴിയോട് അവൾക്കുള്ള നന്ദി അളവററതാണ്. അതു ശബ്ദിക്കാതിരുന്നാൽ നല്ലൂപ്പള്ളിമനക്കിലെ അടുക്കളപ്പണികൾ താറുമാറായിത്തീരും. ആദ്യത്തെ കോഴി കൂകിയാൽ ഉണ്ണീമയെഴുന്നേല്ക്കും. അതാണവളുടെ പതിവ്. അപ്പോൾമുതൽ കിണ്ണഞ്ഞുപണിതാൽ മാത്രമേ അവളുടെ പണി ഉച്ചയ്ക്കുമുമ്പൊരു കരപിടിയ്ക്കു. ഈ യാന്ത്രികയുഗം, മണിമച്ചിലിരുന്നൊരു ബട്ടണമത്തിയാൽ ‘ബെസ്റ്റ്കാഫി’ താനേ മേശപ്പുറത്തെത്തത്തക്കൊരു നിലയിലാക്കിയിരിക്കുന്നു. പക്ഷേ ഉണ്ണീമക്കൊരു ബട്ടണുമില്ല അമർത്താൻ. അവളുടെ ആ ഇളംകൈകൾതന്നെ വേണം നല്ലൂപ്പള്ളിയിലെ



വെയ്ക്കലും വിളമ്പലുമെന്നല്ല എല്ലാംതന്നെ നിവർത്തിയ്ക്കാൻ. എന്നാൽ അവൾക്കൊരു ഹൃദയമുണ്ട്. അതിലമർത്തിക്കളയേണ്ടവ ഒട്ടനേകമുണ്ടുതാനും.

അന്നു കുട്ടിയുടെ ഇടേപ്പുറന്നാളുകൂടിയായിരുന്നു. പുലരാനേഴുള്ളപ്പോൾ അവളെഴുന്നേററു. അടിച്ചുതളി അടുക്കളത്തേവയ്ക്കു വിളക്കുവെപ്പ് അരികഴുകൽ—ഇങ്ങിനെ ഓരോന്നായി അവൾ ചെയ്തുതീർത്തു. എന്തിനു പറയുന്നു? അതെല്ലാം കഴിഞ്ഞപ്പോഴയ്ക്കും നേരം പ്രകാശമായി. ഓടിപ്പോയൊന്നു മുങ്ങിവരാനേ അവൾക്കു സമയമുണ്ടായുള്ളു. നല്ലവണ്ണമൊന്നു തോർത്തിയോയെന്നുതന്നെ സംശയമാണ്. ഈറൻമാററാൻ നിന്നില്ല. നേരെ അടുക്കളയിൽ പ്രവേശിച്ചു. തേവരെ മുക്കി നേദ്യംവെച്ചു.

മകളുടെ പുറന്നാളായിട്ടു കുറച്ചു നമസ്കരിക്കാനും കൂളകത്തില ചാർത്താനുമവളാശിച്ചിരുന്നു. അതിനൊന്നും സമയം കിട്ടിയില്ല. എല്ലാംകൂടി പിടിപിടിയായി—വലിയപ്ഫൻ കുളിച്ചെത്തി. പൂജയ്ക്കു വട്ടംകൂട്ടാൻ വൈകി, മഹൻമൂസ്സിന്നു ചായയ്ക്കും. കുഞ്ഞിയപ്പനു കാപ്പിയില്ല, നേരത്തെ ഉണ്ണണം. കൂട്ടാനും ഉപ്പേരിം ഉണ്ടാവാഞ്ഞാൽ കുറേശ്ശ പിറുപിറുക്കുകയും ചെയ്യും. വലിയപ്പനുണ്ണാൻ ഉച്ചതിരിം. അത്രയ്ക്കുണ്ടു തേവാരം. സാധനങ്ങളെല്ലാം ചൂടോടെയല്ലെങ്കിൽ ശുണ്ഠികടിക്കുന്ന സമ്പ്രദായവും! വെളിച്ചായാൽ കുട്ടികൾക്കു സ്കൂളിലേയ്ക്കു പോവാറായി. അവരേം നേരത്തെ ഊട്ടിയയയ്ക്കണം.

ഉണ്ണീമ അരിയ്ക്കു വെള്ളംവെച്ചിട്ടേ ചന്ദനം തൊടാൻകൂടി പുറപ്പെട്ടുള്ളു. കണ്ണെഴുതിക്കുറുകമാല ചൂടി “പെരുംതൃക്കോല്പനു” പത്മമിടാനുള്ള പുറപ്പാടായിരുന്നു. അവളുടെ ആ പിഞ്ചുകുട്ടി ശ്വാസമടക്കിക്കൊണ്ടു കരയുവാൻ തുടങ്ങി. അതിനു നന്നെപ്പുലർച്ചേ തെല്ലു മുല കിട്ടിയതാണ്. നമ്പൂതിരിഗൃഹത്തിൽ ‘കരയുംകുട്ടിയ്ക്കു’ മുലയില്ല! ഉണ്ണീമ എന്തു ചെയ്യും? നൂറുകൂട്ടം പണിയുള്ളപ്പോൾ എങ്ങിനെ ഒരിടത്തു പോയിരുന്നു കുട്ടിക്കു മുല കൊടുക്കും? പോരാത്തതിന് അതൊരു പെൺകുട്ടിയാണ്. ഒരുപക്ഷേ അവളുടെ കരച്ചൽ ആരുമത്ര കണക്കാക്കിയെന്നും വരില്ല.

ഉച്ചയ്ക്കൂട്ടത്തപ്പോൾമാത്രമാണ് അവൾക്കൊന്നു മുതു നിവർത്താനൊഴിവുണ്ടായത്. നമ്പൂരാരുണ്ണാനിരുന്നാൽ ഒന്നു വിശ്രമിക്കാൻ സമയം കിട്ടും. കുളിച്ചപടി തിരുകിവെച്ച തല ഒന്നഴിച്ചു ചീകാനുള്ളവസരം അവൾക്കതാണ്.

ഒരുവിധം പണിയെല്ലാം കഴിഞ്ഞു സമാധാനത്തോടെ ഉണ്ണീമ ഉണ്ണാനുള്ള പുറപ്പാടായിരുന്നു. അപ്പഴാണ് പടിക്കൽനിന്ന് ഒരു ‘യാഹൈ’ശബ്ദം മുഴങ്ങിയത്. അഞ്ചാറു വഴിപോക്കർ വരുന്നുണ്ടായിരുന്നു.

വലിയപ്ഫന്റെയും ഊണു കഴിഞ്ഞു. അവൾ ചെമ്പൊന്നു പരിശോധിച്ചു. ചോറു തികയില്ല. കൂട്ടാന്റെ കൽച്ചട്ടി അടിവാരം കണ്ടിരുന്നു. അവൾ താനെയൊന്നു തല ചൊറിഞ്ഞു. ചീകിക്കെട്ടിയ തലമുടിയും ചപ്പറയെന്നായി. എല്ലാം ‘ആതീം പൂതീം കളിക്കണം’—വീണ്ടും അവൾ വെള്ളം കോരി തീപ്പൂട്ടി വെപ്പുതുടങ്ങി.

ഉണ്ണീമയുടെ അതിഥികൾ അത്ര മോശക്കാരായിരുന്നില്ല. അവക്ക് ‘അതിഥി’ക്കലയിൽ നല്ല ‘തഴക്കോം പഴക്കോമൊക്കെ’യുണ്ട്. അവൾ അതിഥികൾക്കു വിളമ്പിത്തുടങ്ങി. കൂട്ടാന്റെ കാര്യം തെല്ലു വക്കലായിരുന്നു. അതിഥികൾ തമ്മിൽ ‘പാലേപ്പള്ളി ലോക്യം അതിശന്യാം. ഊണിന്റെ വട്ടം നന്നാവേം ചെയ്യും. ഒട്ടും ഒരു ലോഭോല്യ. വഴിയോക്കര് ച്ചാൽ നന്നേണ്ട്” എന്നു പറഞ്ഞു. ഉണ്ണീമയ്ക്കു സംഗതി മനസ്സിലായി. അവൾ ചിരിച്ചുകൊണ്ട് ഇത്രമാത്രം പറഞ്ഞു: ‘പുറമേ നമ്പൂ

രാര് രണ്ടുനാലാളുണ്ടാന്നു. ഉണ്ണാറായപ്പഴേ അറിഞ്ഞുള്ളൂ. ഉപ്പുമാങ്ങ കൊണ്ട്വരാം.'

* * * *

രാമൻനമ്പൂതിരി ഊണുകഴിഞ്ഞു പുറത്തേയ്ക്കു വരാറായി. വാലിയക്കാരൻ കൊച്ചുഗോവിന്ദൻ അന്നത്തെ തപാൽ വാങ്ങി മടങ്ങിവന്നു പൂമുഖത്തെ മേശപ്പുറത്തു നിരത്തിവെയ്ക്കുകയായിരുന്നു. തൽസമയം ഇരിക്കണമ്മ വടക്കുപുറത്തുനിന്നു കൊച്ചുഗോവിന്ദനെ വിളിച്ചിട്ട് ഇങ്ങിനെ പറഞ്ഞു: 'ഒരൊററച്ചീന്ത് ഇലാച്ചാൽ ഇല്ല. അമ്റേത്തിനു പുറമേള്ളോര് ശ്ശിണ്ടേനും, കുഞ്ഞാത്തല് അരുളിച്ചെയ്തു. എവിടുന്നേങ്കിലും തെല്ല് അടില വേഗം കൊണ്ട്വരാൻ.'

ശാന്തിക്കാരൻ ശംഭുഎമ്പ്രാന്തിരി ചെല്ലം തുറന്നു ഉപായത്തിൽ മുറുക്കാൻ കവരുകയായിരുന്നു. കുറച്ചു കൊച്ചുഗോവിന്ദനും കൊടുത്തു. അപ്പഴാണ് ഊണുകഴിഞ്ഞു സ്നേഹിതന്മാരോടൊപ്പം രാമൻനമ്പൂതിരിയുടെ പൂമുഖത്തേയ്ക്കുള്ള വരവ്. കൊച്ചുഗോവിന്ദൻ കസേരി ശരിപ്പെടുത്തിവെച്ച് ഒഴിഞ്ഞുമാറി ഓച്ഛാനിച്ചുനിന്നു. എമ്പ്രാന്തിരി ചെല്ലത്തിലെല്ലാം ഒരുക്കുകയായിരുന്നു എന്ന ഭാവത്തിൽ വണക്കത്തോടെ ചെല്ലമെടുത്തു മൂസ്സാമ്പൂരിയുടെ മുമ്പിൽ കൊണ്ടുവെച്ചു.

അദ്ദേഹം മുറുക്കാൻ നിന്നില്ല. വേഗത്തിൽ വർത്തമാനപത്രങ്ങൾ പൊളിച്ച് അങ്ങുമിങ്ങുമൊന്നു കണ്ണോടിച്ചു. 'മലബാറിന്നാകെ റേഷൻ വരികയായി' എന്നു പറഞ്ഞുകൊണ്ട് എഴുത്തുകൾ പൊളിച്ചു വായിപ്പാൻ തുടങ്ങി. അതിൽ രാമൻനമ്പൂതിരിയുടെ സബ്രഹ്മവും സുഹൃത്തുമായ സി. ബി. നമ്പൂതിരിയുടെ ഒരു കത്തുണ്ടായിരുന്നു. മേൽവിലാസത്തിലെ കയ്യക്ഷരം കൊണ്ടുതന്നെ അതാരുടേതെന്നു മനസ്സിലാക്കി അത്യാർത്തിയോടെ അതു പൊളിച്ചുവായിക്കാൻ തുടങ്ങി.

"ശ്രീമൻ,

സമുദായപ്രവർത്തനങ്ങളുടെ ആവശ്യം അവസാനിച്ചിരിക്കുന്നതായി നാം അല്പമൊന്നു വ്യാമോഹിച്ചുപോയി. അതിലല്പം വിശകു പററിട്ടുണ്ടെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. അന്തർജ്ജനങ്ങളെസ്സംബന്ധിച്ചിടത്തോളം അസ്വാതന്ത്ര്യതകളകന്നുകഴിഞ്ഞിട്ടില്ലെന്നതു തീർച്ചയാണ്. അവരിലധികഭാഗമിന്നും അപരിഷ്കൃതകളും അടുക്കളപ്പുകയിൽ അന്ധകളുമാണ്. ബാലികമാരെ പലയിടത്തും പഠിപ്പിച്ചുവരുന്നുണ്ടെങ്കിലും സ്ത്രീവിദ്യാഭ്യാസകാര്യത്തിൽ ഇനിയും ശ്രദ്ധ പതിപ്പിക്കേണ്ടതുണ്ട്. കന്യകമാരെ പഠിപ്പിച്ചും പരിഷ്കരിച്ചും വരുന്നുണ്ട്. പക്ഷേ അന്തഃപുരപരിഷ്കാരം സാർവ്വത്രികമായിക്കഴിയാത്തതിനാൽ പലർക്കും ഭർത്തൃഗൃഹത്തിൽ ചെല്ലുമ്പോൾ പഴമയിലേയ്ക്കു മടങ്ങേണ്ടിവരുന്നു. അങ്ങിനെയുള്ളവരുടെ പഠിപ്പെല്ലാം പാഴിലാവുന്നു. വിപ്ലവകരമായൊരു പരിവർത്തനംകൊണ്ടല്ലാതെ അന്തർജ്ജനങ്ങൾക്കൊരു രക്ഷയും കിട്ടുകയില്ല.

ഒരന്തർജ്ജനലീഗു സ്ഥാപിച്ച് അതുവഴി അവരുടെ കഷ്ടപ്പാടുകൾക്ക് അവർതന്നെ നിവാരണം ചിന്തിക്കാൻ വൈകിയിരിക്കുന്നു. ഇക്കാര്യമാലോചിപ്പാനായി അവിട്ടത്തൂർ ഹയർ എലിമെൻററി സ്കൂളിൽവെച്ച് അടുത്ത ഞായറാഴ്ച ഒരു അന്തർജ്ജനപൊതുയോഗം കൂടാൻ ഏർപ്പാടു ചെയ്തുകഴിഞ്ഞിട്ടുണ്ട്. മിസ്സിസ്സ് കെ. വി. നമ്പൂതിരിപ്പാടിൻെറ നേതൃത്വത്തിൽ ഒരു അന്തർജ്ജനജാഥ അന്നു കാലത്ത് അവിടെ എത്തിച്ചേരുന്നതായിരിക്കും. സ്വാഗതസംഘാദ്ധ്യക്ഷസ്ഥാനം ഉമാനല്ലൂപ്പള്ളി വഹിക്കേണമെന്നാണ് ഞങ്ങളുടെ ആശ. [അവരെ പ്രസ്തുതസ്ഥാനത്തേക്കു ക്ഷണിച്ചുകൊള്ളുന്നതായ ഒരു കത്ത് ഇതിൽ ഉള്ളടക്കം ചെയ്തിട്ടുണ്ട്.]

നിങ്ങൾ മിസിസ്സോടുകൂടി നേരത്തെത്തന്നെ വരുമാറാകണം. ഭേദപ്പെട്ട ആഢ്യഗൃഹങ്ങളിലെ അന്തർജ്ജനങ്ങൾക്ക് അസൌകര്യം കൂടാതെ കഴിക്കേണ്ട ബാദ്ധ്യത മുഴുവനും നിങ്ങൾക്കാണ്.

എന്ന്,

സ്വന്തം സി. ബി. നമ്പൂതിരി.

P. S. സ്വാഗതപ്രസംഗം മുൻകൂട്ടി സ്റ്റഡി ചെയ്യുന്നതു നന്നായിരിക്കും എന്നുകൂടി ഓർമ്മപ്പെടുത്തട്ടയോ?"

ഒരുകാലം താമരശ്ശേരി എൻ. വൈ. ഉപസഭയുടെ ജോയൻറു സെക്രട്ടറിമാരായിരുന്നു മി: സി. ബി. യും രാമൻനമ്പൂതിരിയും. ഇരുവക്കും നല്ല ചൊറുചൊറുക്കും സമുദായസ്പിരിട്ടുമുള്ള കൂട്ടത്തിലാണ്. മുമ്പവർ ഒട്ടൊക്കെ ഒച്ചപ്പാടുണ്ടാക്കിത്തീർത്തിട്ടുമുണ്ട്. പിന്നീടു സമുദായത്തിലെ അന്തരീക്ഷംതന്നെ ഒന്നു മാറി. രാഷ്ട്രീയചിന്തകൾക്കായി പ്രാധാന്യം. രാമൻനമ്പൂതിരി വിവാഹിതനുമായി. എന്നു മാത്രമല്ല, കുടുംബകാര്യങ്ങളിൽ ശ്രദ്ധിക്കേണ്ടതായും വന്നുതുടങ്ങി. അപ്പോഴയ്ക്കും വലിയൊരു സാമ്പത്തികാധഃപതനവും വന്നെത്തി. ആകപ്പാടെ രാമൻനമ്പൂതിരിയുടെ പ്രകൃതമൊന്നു മാറി. സാമുദായികകാര്യങ്ങളിൽ ശ്രദ്ധ കുറഞ്ഞുതുടങ്ങി. അതൊരു അഭിപ്രായഭേദംകൊണ്ടാണെന്നു പറഞ്ഞുകൂടാ. അതിലും ഗൌരവം മററു ചില ബാദ്ധ്യതകൾക്കായിയെന്നു മാത്രം.

സി. ബി. യുടെ കത്തു വായിച്ചശേഷം അയാളല്പനേരം മനോരാജ്യത്തിലിരുന്നു. ഒടുവൊരു തീരുമാനസൂചകമായ മൂളക്കത്തോടെ ചെല്ലം തുറന്നു മുറുക്കാനും തുടങ്ങി.

* * *

നേരം ഉച്ചയ്ക്കൊരുമണി കഴിഞ്ഞിരുന്നു. ഉണ്ണിമയുടെ ഗൃഹകൃത്യങ്ങളൊരുവിധമൊതുങ്ങിയിരിക്കുന്നു എന്നു പറയട്ടെ. തെല്ലൊന്നു തല ചായ്ക്കുവാനവൾക്കാശയുണ്ടായി. അവളത്രയ്ക്കു ക്ഷീണിച്ചു തളർന്നിരുന്നു. ആ ഉദ്ദേശത്തോടുകൂടിയാണ് പടിഞ്ഞാററിമുകളിൽ കേറിച്ചെന്നതു്. രാമൻനമ്പൂതിരി അന്നു പതിവുപോലെ പകലുറക്കത്തിൽ പ്രവേശിച്ചുകഴിഞ്ഞിരുന്നില്ല. അയാൾ ഉണ്ണിമയുടെ വരവു പ്രതീക്ഷിച്ചുകൊണ്ടുള്ള ഒരു നിലയായിരുന്നു. അന്തർജ്ജനയോഗമായിരുന്നു അയാൾക്കു തലയ്ക്കു പിടിച്ചിരുന്നതു്. പ്രസ്തുതസംഗതി ഉണ്ണിമയുടെ ചെവിയിൽ പകരാൻ അയാളുടെ ഹൃദയം വെമ്പിക്കൊണ്ടിരുന്നു. കത്തു കയ്യിൽ പിടിച്ചുകൊണ്ടു രാമൻനമ്പൂതിരി പറഞ്ഞു: "ഞായറാഴ്ച അവിട്ടത്തൂർ സ്കൂളിൽ ഒരു സഭയുണ്ട്. അതിനു പോണം."

"തിങ്കളാഴ്ച മുത്തശ്ശിടെ ചാത്തായില്ലേ, അന്നുതന്നെ വരില്ലേ?" എന്നായിരുന്നു ഉണ്ണിമയുടെ മറുപടി.

"ഇതാ ക്ഷണക്കത്ത്. ഞാനുംകൂടെ വരാമെന്നു മാത്രം. അന്തർജ്ജനയോഗമാണ്."

"നല്ല ക്ഷയായി, ഞാൻ പോരണന്നാ പറേണത്?"

“അതേ, അതുതന്നെ.”

“ഇവിടെ എന്തലാരുട്ടം പണികളുണ്ട്. സഭയ്ക്കും മററും പോയി കിടന്നുതിരിഞ്ഞാൽ —!”

“ഒരന്തർജ്ജനലീഗു സ്ഥാപിക്കേണ്ട കാര്യം ആലോചിപ്പാനാണ് മീററിങ്ങു നിശ്ചയിച്ചിട്ടുള്ളതു്. അതിൻെറ സ്വാഗതസംഘാദ്ധ്യക്ഷയായി തിരഞ്ഞെടുത്തുമിരിക്കുന്നു. ഭേദപ്പെട്ട പലേ ആഢ്യഗൃഹങ്ങളിൽനിന്നും അന്തർജ്ജനങ്ങൾ വരുന്നുണ്ട്. അവരെയൊക്കെ വേണ്ടുംവണ്ണം സൽക്കരിക്കേണ്ട ചുമതലയും നമ്മുടേതാണ്.”

“അതേതെ ഞിന്നു സ്കൂളിൽ പോയി വെയ്ക്കാനും വിളമ്പാനും പുറപ്പെടണം!”

“അന്തർജ്ജനങ്ങളുടെ അവശതയെപ്പററിയാലോചിപ്പാനാണ് സഭ കൂടുന്നതു്. അതിന്നുവേണ്ടി നമ്മളാൽ കഴിയുന്നതു ചെയ്യുക ഒരു കടമയാണ്.”

“ഞങ്ങളുടെ യോഗം ഇതൊക്കെത്തന്നെയാണ്, ഇനി കൂടാനൊന്നുമില്ല.”

“സഭയ്ക്കു പോരാൻ ഇഷ്ടമില്ലെന്നാണോ പറയുന്നതു്? അങ്ങിനെയാണെങ്കിൽ എനിക്കൊന്നും പറവാനില്ല.”

“ഞാനൊന്നും പറഞ്ഞില്ല. എങ്ങ്നെയാച്ചാൽ ഒറേച്ചാളോണ്ടു. അതോണ്ടു വേണ്ട.”

“ആട്ടെ, കഴിഞ്ഞ കൊല്ലം സിനിമയ്ക്കു പോവാൻ തുന്നിച്ച ബ്ളൗസും സാരിയുമെല്ലാം ഇരിയ്ക്കുന്നില്ലേ?”

“അതൊക്കെ പെട്ടിലുണ്ട്. ഒക്കെ വാലൻ തുളച്ചിട്ടുണ്ടാവോന്നാ പേടി. എത്ര കാലായി അതൊന്നെടുത്തുനോക്കീട്ട്! ഹൈ, എനിക്കു കുറവാവുന്നു, ഇശ്ശ്യാളു കൂടുമ്പോ ഇങ്ങനെ ഒരു വേഷംകെട്ടുചിന്ന്. അങ്ങ്നാച്ചാൽ അങ്ങനെ, അല്ലാതെ നാളെ സാരീം ബ്ളൗസുമായി കാറിൽക്കേറി സഭയ്ക്കുപോവുക. മററന്നാൾ ഇന്നത്തെപ്പോലെ അടുക്കളേലും! ഇതാണ്ണ വലിയ വിഷമം. ഈ രണ്ടുംകെട്ട നില. ആൾളോളുടെ പരിഹാസോം.”

“ഈ നില മാററാൻതന്നെയാണ് സഭ വിളിച്ചുകൂട്ടുന്നതു്. അവിടെവെച്ചു ചില തീരുമാനങ്ങൾ ചെയ്യുക. അതുപോലേ നടക്കാമെന്നു ശപഥം ചെയ്യുകയും വേണം.”

“അതൊക്കെ വെറുതെ, ഞങ്ങൾ സഭ കൂടി പാസ്സാക്കിട്ടു ഒരു കാര്യോല്ല. എല്ലാം നമ്പൂരാരന്നെ നിരിക്കണം. എന്നാലേ ശരിപ്പെടു. സഭ കഴിഞ്ഞു വന്നാൽ മററന്നാൾ പായില്ലേ ‘മുത്തശ്ശിക്കും മററും തീരെ അസുഖം തോന്നിക്കണ്ട. നിത്യനിദാനം പണ്ടത്തെപ്പോലെ മതി’ എന്ന്?”

“എന്നാൽ ഒന്നും വേണ്ട. കാറേല്പിച്ചതു് വേണ്ടെന്നു പറഞ്ഞള്യാം.”

“ഞാനൊന്നും പറഞ്ഞില്ല. ഞാനൊക്കേനും ഒരുക്കാം. എന്തു വേഷൊക്കെയാച്ചാൽ കെട്ടാം. എവ്ടെയ്യൊക്കെയാച്ചാൽ പോരാം. അതോണ്ടു മുഷിച്ചിലൊന്നുംവേണ്ട. ഒരു കാര്യണ്ട്: അതു നമ്പൂരാര് വിചാരിക്കാറില്ല. ആത്തോമ്മാരോളെ പരിഷ്കരിക്കണന്നേ വിചാരിക്കാറുള്ളൂ. അവർ ഓരോ ദിവസവും കഷ്ടപ്പെട്ടു തള്ളിനീക്കുന്നതു ആരാ അറിഞ്ഞതു്? ഞങ്ങളെ വെറും ജന്തുക്കളെപ്പോലേ കരുതുന്നുള്ളൂ.”

“ആട്ടെ, അതൊക്കെ സ്വാഗതപ്രസംഗത്തിൽ വിസ്തരിച്ചാൽ മതി.”

എൻ. ബി.

# നമ്പൂതിരിബാലിക

1. മുററത്തിതാ, നല്ലൊരു പെൺകിടാവു
മററുള്ള കൂട്ടാളരുമായ്ക്കളിപ്പൂ:
മുററിത്തഴയ്ക്കുന്നൊരു മുല്ലവള്ളി
മുററും കുളിർത്തെന്നലിലാടിടുംപോൽ.

2. കഷ്ടിച്ചു കാൽമുട്ടു മറഞ്ഞിടുന്ന
ഞെറിഞ്ഞുടുപ്പും കുരടിട്ട കാതും
കൈത്തണ്ടിലോട്ടിൻവളയും വിളിച്ചു
ചൊല്ലുന്നു 'നമ്പൂതിരികന്യ'യെന്നായ്.

3. മാമൂൽച്ചെകുത്താൻ വികൃതപ്പെടുത്തി-
ട്ടൂഷിച്ചൊരീ വേഷവിഭൂഷയൊന്നും
കെടുത്തിടുന്നീലിഹ തയ്യലാൾതൻ-
നൈസർഗ്ഗികസ്വച്ഛസുസൗഭഗത്തെ.

4. ചാടിക്കളിച്ചും ചില പാടിയും കൂ-
ത്താടിത്തിമർക്കുന്നിതബാധമായ് നീ:
പേടിച്ചിടേണ്ടാരെയുമിന്നു വാനം-
പാടിയ്ക്കു വാന,ത്തിവിടേ നിനക്കും.

5. പക്ഷേ, നിനക്കീദൃശസുസ്വതന്ത്ര-
വിഹാരമെമ്മട്ടിനി നീണ്ടുനില്ക്കും?
താരുണ്യവേടൻ തവ മുന്നിൽ മാമൂ-
ലാചാരമാകും വലവെച്ചുനില്പൂ!

6. അന്തർജ്ജനസ്ത്രീയ്ക്കു തിരണ്ടിരിയ്ക്ക-
ലെന്തക്രമം, വൻതപമാകുമെന്നോ!
അരിന്നൊടുക്കം ഫലമോ, ഭവിയ്ക്കാം
നാകാപ്തിയായും നരകാപ്തിയായും.

7. ഇല്ലേറെയാരും സുഖമാ—യൊരേക-
പത്നീവ്രതക്കാരനു ഭാര്യയായി
ഇരിയ്ക്കുവാൻ ഭാഗ്യമിയന്ന കൂട്ട-
രിന്നാളവും നിങ്ങളിൽ; മേലിലെന്തോ?

8. സ്വത്തുള്ളൊരില്ലത്തു പിറക്കിലാട്ടേ
സ്വരൂപതസ്സുന്ദരിയാകിലാട്ടേ
നമ്പൂരിനല്ലാർ നരകത്തിൽ വാഴ്‌വൂ
നാലഞ്ചു വേട്ടാൾക്കൊരു വേളിയായി!

9. അക്കാര്യമോരോന്നു നിനച്ചിടുമ്പോ-
ളെക്കാലവും യൗവനമാർന്നിടാതെ
ഇക്കാമ്യകൗമാരവയസ്സു നീണ്ടു
നില്ക്കാൻ നിനക്കൊക്കുകിലെത്ര നന്നായ്!

കുത്തുള്ളി കൃഷ്ണൻനമ്പൂതിരി.

# ഗാന്ധി-നെഹ്രു-ആസാദ്

I

1944 ഒക്ടോബറിൽ ഗാന്ധിജിക്ക് എഴുപത്തഞ്ചുവയസ്സു തികയും. ഈ ജന്മനാളിൽ, ഇന്ത്യയിലുള്ള ആരാധകന്മാർ, തങ്ങൾക്ക് അദ്ദേഹത്തോടുള്ള അതിരററ ആദരത്തിന്റേയും അവാച്യമായ കടപ്പാടിന്റേയും ഒരു ലഘുചിഹ്നമായി എഴുപത്തഞ്ചുലക്ഷം ഉറുപ്പിക—ഒരു വേള അതിലും എത്രയോ അധികം—അദ്ദേഹത്തിന്റെ വാൽകുടുമ്പലങ്ങളായ കൈകളിൽ അർപ്പിക്കും. ഈ ധനസഞ്ചയം ആ നീണ്ട വിരലുകൾക്കിടയിലൂടെ ചോന്ന് ഇന്ത്യയിലെ ഏഴുലക്ഷം ഗ്രാമങ്ങളിൽ ഓരോന്നിലേയ്ക്കും കിനിഞ്ഞിറങ്ങുകയും, അവിടങ്ങളിൽ കേൾപ്പോരും കേൾവിയുമെന്യേ ദുരന്തദുരിതമനുഭവിക്കുന്ന ഗ്രാമീണസ്ത്രീകോടികൾക്ക് ആശയുടേയും ആശ്വാസത്തിന്റേയും അല്പപ്രകാശമെങ്കിലും നല്കുന്നതിന്നായി ഉപകരിക്കുകയും ചെയ്യും.

ദുർദ്ദശാഗ്രസ്തമായ ഭാരതഭൂഖണ്ഡത്തിന്റെ അവമാനാവനതമായ ശിരസ്സിൽ എന്തെല്ലാം അനുഗ്രഹങ്ങൾ വർഷിച്ചിട്ടില്ല, ആ ശോഷിച്ചു നീണ്ട കൈകൾ ചതഞ്ഞ്, മുറിവേററ്, വഴിവക്കിലെ പുഴുപോലെ, നിശ്ചലമായി, നിരാധാരമായി, നിശ്ചേതനമായി കിടന്നിരുന്ന ഈ മഹാരാജ്യത്തിന്ന് അദ്ദേഹം വിശ്വാസവും ആവേശവും നല്കി. ഇന്ത്യയ്ക്ക് അതിന്റെ നഷ്ടപ്പെട്ട ആത്മാവിനെ അദ്ദേഹം വീണ്ടും നേടിക്കൊടുത്തു. ഒരു പിടി മണ്ണിൽനിന്നും അദ്ദേഹം മഹത്തായ ഒരു രാഷ്ട്രം സൃഷ്ടിച്ചു.

ഇന്ത്യയുടെ ഈ മുപ്പതുകൊല്ലത്തെ ജീവിതത്തിൽ ഒരൊററ വശവുമില്ല, അദ്ദേഹത്തിന്റെ ദൃഢങ്ങളായ കൈപ്പാടുകൾ പതിയാതെ. മതപരവും രാഷ്ട്രീയവും സാമുദായികവും സാഹിത്യപരവുമായ എല്ലാ പ്രവർത്തനപരിപാടികൾക്കും അദ്ദേഹം വഴി നിർണ്ണയിക്കുകയും ഗതിവേഗം അരുളുകയും ചെയ്തു. ജൈനധർമ്മത്തിന്റേയും വൈഷ്ണവസമ്പ്രദായത്തിന്റേയും തൊട്ടിലിലാണ് ഈ കാത്തിയാവാറിലെ 'ബനിയ' വളന്നതു്. ക്രിസ്തുമതവും ജരതുഷ്ട(പാഴ്സി)മതവും പിന്നീട് അദ്ദേഹത്തിന്നു പ്രിയപ്പെട്ട അദ്ധ്യയനവിഷയങ്ങളായി. ബുദ്ധമതം അദ്ദേഹത്തെ അഗാധമായി ആകർഷിച്ചു. കൊറാൻ അദ്ദേഹത്തിന്റെ ഒരു നിത്യപാരായണഗ്രന്ഥമായിത്തീന്നു. എല്ലാ മതങ്ങളിലൂടെയും അദ്ദേഹം സത്യസ്വരൂപനായ ഈശ്വരന്റെ സാന്നിദ്ധ്യത്തെ അനുഭവിച്ചറിഞ്ഞു. തന്റെ മുമ്പിൽ കസേരയിൽ ഇരിക്കുന്ന ഒരു വിദേശീയപത്രപ്രതിനിധിയോട് അദ്ദേഹം ബാല്യോചിതമായ സരളഭാവത്തോടെ പറഞ്ഞു: "നിങ്ങൾ അവിടെ ഇരിക്കുന്നുണ്ടെന്നതിനേക്കാൾ നിശ്ചിതമായി ഞാനറിയുന്നുണ്ട് ഈശ്വരന്റെ സാന്നിദ്ധ്യത്തെ".

ശ്രമസഞ്ചിതമായ ഈ ആത്മീയശക്തിപ്രവാഹത്തെ അദ്ദേഹം മതത്തിലേയ്ക്കുതന്നെ തിരികെ പായിച്ചു. നൂററാണ്ടുകളായി അവയിൽ അടിഞ്ഞുകൂടിയിരുന്ന ചപ്പുചിപ്പുകളും മാറാലകളും ഈ വൈദ്യുതശക്തിയിൽ കത്തിയെരിഞ്ഞു. ക്രിസ്തുവിനെപ്പോലെ അദ്ദേഹവും തന്റെ പിതാവിന്റെ മന്ദിരത്തിൽനിന്നും വ്യാപാരികളെ തല്ലി ഓടിച്ചു. ദക്ഷിണ ആവശ്യപ്പെട്ട കാശിയിലെ വിശ്വനാഥക്ഷേത്രത്തിലെ പുരോഹിതന്ന്, വെറും അനുകമ്പയാൽമാത്രം, കാലണ നീട്ടിക്കാണിച്ചതിന്ന് അദ്ദേഹം ഒരുപാട ശകാരം കേൾക്കേണ്ടിവന്നു! ഇന്ത്യയുടെ നവോത്ഥാനത്തിന്റെ ആദ്യഘട്ടങ്ങളിൽ പ്രത്യക്ഷമായിക്കണ്ട സവിശേഷത മതങ്ങളിൽ ആവിർഭവിച്ച പുതിയ ചേതനയായിരുന്നു. സഹസ്രാബ്ദങ്ങളായി മരിച്ചു മരവിച്ചപോലെ കിടന്നിരുന്ന ഈ അതികായങ്ങളായ സത്വങ്ങൾ മൂരിനിവന്ന്, കൺതുറന്ന്, എഴുന്നേല്ക്കുവാൻ വെമ്പൽകൊള്ളുന്നതുപോലെ തോന്നി. രാമമോഹനറായി, കേശവചന്ദ്രസേനൻ, പരമഹംസൻ, ദയാനന്ദനൻ, വിവേകാനന്ദൻ—അങ്ങിനെ നവഭാരതത്തിന്റെ പ്രഭാതതാരങ്ങളെല്ലാം മതനേതാക്കളായിരുന്നു. ഉണന്നുകഴിഞ്ഞ ഈ ധർമ്മബോധത്തെ ആത്മീയതയുടെ ഇരുട്ടറകളിൽനിന്നും ലോകസേവനത്തിന്റെ വിശാലസമതലത്തിലേയ്ക്കു നയിച്ചതു രാജക്കോട്ടിലെ ഈ 'ദിവാന്റെ പുത്ര'നാകുന്നു. പതിതപാവനനാണ് അദ്ദേഹത്തിന്റെ ഈശ്വരൻ. ഏററവും കഷ്ടപ്പെട്ടന്നവർ ഈശ്വരന്റെ സ്വന്തം ആളുകൾ—ഹരിജനങ്ങൾ—അത്രെ. അഹിംസയുടെ ക്രിയാത്മകരൂപമായ സേവനമാണ് സത്യദശനത്തിന്നുള്ള ഏകമാർഗ്ഗം. അങ്ങിനെ ഗാന്ധിജിയുടെ തത്വദശനം കർമ്മയോഗത്തിന്റെ കാലോചിതമായ ഒരു വ്യാഖ്യാനമാകുന്നു. ഹിന്ദുധർമ്മത്തിൽനിന്നും അയിത്തത്തിന്റെ കളങ്കകാളിമ എന്നെന്നേയ്ക്കുമായി കഴുകിക്കളഞ്ഞതു് അദ്ദേഹത്തിന്റെ സമസൃഷ്ടിസ്നേഹത്തിന്റെ കണ്ണുനീർക്കണങ്ങളത്രെ.

ഇന്ത്യയുടെ രാഷ്ട്രീയജീവിതത്തിലേയ്ക്കു ഗാന്ധിജിയുടെ പ്രവേശത്തെ അദ്വിതീയമായ കലാചാതുര്യത്തോടെ ജവാഹർലാൽ നെഹ്റു വർണ്ണിച്ചിട്ടുണ്ട്. അദ്ദേഹം എഴുതുന്നു:

"രാഷ്ട്രീയാന്തരിക്ഷത്തിൽ ഒരു ചെറുമേഘം ആവിർഭവിച്ചു. ക്ഷണത്തിലതു ഭാരതീയാകാശത്തിൽ മുഴുവൻ പരന്നുമൂടി. . . ഈ ശബ്ദം മററുള്ളവയേക്കാൾ, എന്തുകൊണ്ടോ, വിഭിന്നമായിരുന്നു. അതു ശാന്തവും മന്ദവുമായിരുന്നു; എന്നിട്ടും ജനസമൂഹങ്ങളുടെ അട്ടഹാസങ്ങൾക്കുപരി അതു കേൾക്കാമായിരുന്നു. അതു മൃദുവും സൌമ്യവുമായിരുന്നു; എന്നിട്ടും അതിൽ എവിടെയോ ഉരുക്ക് ഒളിച്ചിരിപ്പുള്ളതായി കാണപ്പെട്ടു. അതു മര്യാദ നിറഞ്ഞതും അപേക്ഷകളാൽ പൂർണ്ണവുമായിരുന്നു; എന്നിട്ടും പരുഷവും ഭയപ്പെടുത്തുന്നതുമായ എന്തോ ഒന്ന് അതിൽ ഉണ്ടായിരുന്നു. ഉപയോഗിക്കപ്പെട്ട ഓരോ വാക്കും അർത്ഥനിർഭരമായിരുന്നു. അവ മരണകരമായ ഒരു ആത്മാർത്ഥത വഹിക്കുന്നതായി കാണപ്പെട്ടു. ഈ സമാധാനത്തിന്റേയും സൌഹാർദ്ദത്തിന്റേയും ഭാഷയ്ക്കു പിന്നിൽ ശക്തിയും, പ്രവൃത്തിയുടെ വിറ

യാന് നിഴലും, തിന്മയ്ക്കു കീഴടങ്ങുകയില്ലെന്ന ഉറപ്പും കൂടി കൊണ്ടിരുന്നു. ഇന്നു നമുക്കു പരിചിതമാണ് ആ ശബ്ദം; എന്നാൽ 1919-ൽ അതു നമുക്കു പുത്തനായിരുന്നു.

..ഇതു പ്രവൃത്തിയുടെ രാജ്യതന്ത്രമായിരുന്നു, പ്രസംഗത്തിന്റെ രാജ്യതന്ത്രമല്ലായിരുന്നു."

നിയമവിധേയമായ രാഷ്ട്രീയപ്രവർത്തനത്തിൽനിന്നും നിയമഭംഗത്തിലേയ്ക്ക്, പടിപ്പടിയായി അദ്ദേഹം നാടിനെ നയിച്ചു. പത്തുകൊല്ലത്തേയ്ക്കു നിസ്സഹകരണമായിരുന്നു പരിപാടി; പിന്നീടതു സവിനയമായ നിയമഭംഗമായി. ഇതിലുമെത്രയോ വ്യത്യസ്തമാകുമായിരുന്ന 1942-ലെ ഐതിഹാസികവിപ്ലവത്തെ നയിക്കുവാൻ അദ്ദേഹത്തിന്നു സാധിച്ചില്ല. എന്നാൽ അന്ന് അദ്ദേഹം നല്കിയ ആഹ്വാനം ഇന്നും നമ്മുടെ ഓർമ്മയിൽ മുഴങ്ങുന്നുണ്ട്: "വ്യക്തികൾ മരണം വരിയ്ക്കുവാൻ മുന്നോട്ടു കുതിക്കുമ്പോൾ മാത്രമേ രാഷ്ട്രം ജീവിക്കുന്നുള്ളു. പ്രവർത്തിക്കുക, അല്ലെങ്കിൽ മരിക്കുക". ഇന്ന് 'ഡിപ്ലോമസി'യുടെ ക്ഷേത്രത്തിൽ ഭരണകർത്താക്കളുമായി അദ്ദേഹം നടത്തുന്ന പോർ ഇന്ത്യയ്ക്കു സ്വാതന്ത്ര്യം നല്കുവാൻ പര്യാപ്തമാകുകയില്ലായിരിക്കാം. എന്നാൽ ആംഗ്ലേയഭരണക്കൂടത്തിന്റെ നഗ്നമായ സാമ്രാജ്യത്വസ്വഭാവത്തെ അതു വേണ്ടതിലധികം വിശദമാക്കിയിട്ടുണ്ട്. ഇന്ത്യയ്ക്കു രാഷ്ട്രീയകൈവല്യം കൈവരുന്നതിന്നുമുമ്പ് ഈ മഹാനായ സേനാനി എത്രയെത്ര പോരുകളിൽ സാരഥ്യം വഹിക്കേണ്ടിവരുമെന്ന് ആർക്കു പറയുവാൻ കഴിയും?

അദ്ദേഹം സമുദായത്തിന്നു സമ്മാനിച്ച വിശിഷ്ടവസ്തുക്കളിൽ അദ്വിതീയമാണ് വാർദ്ധാവിദ്യാഭ്യാസപദ്ധതി. അഭ്യസ്തവിദ്യരായ അടിമകളെ സൃഷ്ടിക്കുവാനുള്ള ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായത്തിന്റെ വേർ പിഴുതുകളയുകയും, ഇന്ത്യയിലെ പരിതസ്ഥിതിക്കും, ജനസാഖ്യയ്ക്കും, ധനസ്ഥിതിക്കും ഇണങ്ങിക്കൊണ്ട്, ഉറങ്ങിക്കിടക്കുന്ന ഭാരതത്തിന്റെ ശക്തി മുഴുവൻ പ്രയോഗക്ഷമങ്ങളായ പന്ഥാവുകളിലേയ്ക്കു പ്രവഹിപ്പിക്കുവാൻ ഉപകരിക്കുമാറ്, ആത്മീയങ്ങളും സാന്മാർഗ്ഗികങ്ങളുമായ മൂല്യങ്ങളെ മുൻനിർത്തി, എന്നാൽ മാനസികവും ശാരീരികവുമായ വളർച്ചയെ അല്പമെങ്കിലും അപ്രധാനമായിത്തള്ളാതെ രചിച്ചിട്ടുള്ള ഈ പദ്ധതി, മാമൂലിന്റെ ചക്രച്ചാലുകൾ വിട്ടു, സ്വതന്ത്രമായും വിപ്ലവകരമായും ചിന്തിക്കുവാൻ ശേഷിയുള്ള എല്ലാ വിദ്യാഭ്യാസപ്രവർത്തകന്മാരുടേയും, സമുദായോദ്ധാരകന്മാരുടേയും ഹൃദയംഗമമായ സ്വീകരണത്തിന്നു പാത്രമായിട്ടുണ്ട്. സ്വതന്ത്രഭാരതത്തിലെ വിദ്യാഭ്യാസസൌധത്തിന്റെ അടിത്തറയും അതുതന്നെയായിരിക്കും.

മദ്യത്തിനോടും മററു മാദകവസ്തുക്കളോടുമുള്ള, വിട്ടുവീഴ്ചകൂടാത്ത, സമരം 'ഗാന്ധിസ'ത്തിന്റെ മറെറാരു വശമാണ്. ഗ്രാമങ്ങൾക്ക് ഇന്ത്യയുടെ സാമൂഹ്യഘടനയിലുള്ള ജീവൽപ്രാധാന്യം കണ്ടറിയുവാൻ ഭാരതീയരെ പഠിപ്പിച്ചതും ഗാന്ധിജിയത്രേ. 'സേവാഗ്രാമം' ഇന്ത്യയിലെ ഏഴു ലക്ഷം ഗ്രാമങ്ങൾക്കു മുക്തിമാർഗ്ഗം തുറന്നുകാട്ടി. ശുചീകരണംമുതൽ സാമൂഹ്യപ്രാർത്ഥനവരെ ഗ്രാമീണജീവിതത്തിലെ എല്ലാ വശങ്ങളും ഗാന്ധിജിയുടെ സവിശേഷാധ്യയനത്തിന്നു പാത്രീഭവിച്ചിട്ടുണ്ട്.

സത്യഗ്രഹപ്രസ്ഥാനം ഇന്ത്യയിലെ സ്ത്രീസമുദായത്തിൽ ഉളവാക്കിയ ഉണർച്ച ആശ്ചര്യകരമാകുന്നു. 'ചർക്ക' അവർക്കു ഭക്ഷണവും, തൊഴിലും നല്കി; സത്യഗ്രഹം അവർക്ക് ആത്മാവും ചേതനയും നല്കി. 'അര ഡസൻ റോമിയോമാർക്ക് ജൂലിയററായി കെട്ടിയാടുന്ന ആധുനികയുവതി'യെപ്പററി ഗാന്ധിജിക്കു വലിയ ബഹുമാനമില്ല; ഒരു 'കമല'യുടെ ത്യാഗശക്തിയും, 'കസ്തൂർബാ'യുടെ കർത്തവ്യനിഷ്ഠയും 'മീര'യുടെ സേവനപരായണതയുമാണ് സ്ത്രീകളിൽ അദ്ദേഹം ഉളവാക്കിയിട്ടുള്ളതു്; അവരിൽനിന്ന് അദ്ദേഹം ആവശ്യപ്പെടുന്നതും മറെറാന്നുമല്ല.

ഗാന്ധിജിയെ അധികമാരും ഒരു സാഹിത്യകാരനായി കണക്കാക്കാറില്ല. എന്നാൽ അദ്ദേഹത്തിന്റെ പ്രസന്നമധുരമായ ഗദ്യശൈലി ഗുജറാത്തിസാഹിത്യത്തിലുളവാക്കിയ വിപ്ലവത്തെ നമുക്കു മറന്നുകൂടാ. ഹിന്ദുസ്ഥാനി രാഷ്ട്രഭാഷയാക്കുവാനുള്ള പ്രസ്ഥാനത്തിന്റെ വിത്തു പാകിയതു് അദ്ദേഹമാണ്. ഇന്ത്യയുടെ സാംസ്കാരികവും രാഷ്ട്രീയവുമായ ഐക്യത്തിന്ന് അടിസ്ഥാനമിട്ടതിന്നുപുറമേ, ഈ പ്രസ്ഥാനം ഇന്ത്യയിലെ എല്ലാ ഭാഷകളിലേയും സാഹിത്യാഭിവൃദ്ധിയെ ഗണ്യമായി സഹായിക്കുന്നുമുണ്ട്. വിഭിന്നങ്ങളായ തലങ്ങളിലൂടെ പരസ്പരം അറിയാതെ പ്രവഹിച്ചിരുന്ന ഇന്ത്യയിലെ മഹത്തായ സംസ്ഥാനഭാഷകൾ ഇന്നു ഹിന്ദിയിലൂടെ പരസ്പരം സംഗമിച്ചിരിക്കുന്നു. ഇതിൻഫലമായി ഏകീകൃതമായ ഒരു 'ഭാരതീയസാഹിത്യം' വീണ്ടും ഉളവാകാൻ തുടങ്ങിയിരിക്കുന്നു. ഈ വളർച്ചയെ ത്വരിതമാക്കുവാൻവേണ്ടി സ്ഥാപിക്കപ്പെട്ട അഖിലഭാരതസാഹിത്യപരിഷത്തിന്റെ അദ്ധ്യക്ഷനും ഗാന്ധിജിതന്നെയായിരുന്നു. പല കാരണങ്ങൾകൊണ്ടും പരിഷത്തിന്റെ പ്രവർത്തനം രണ്ടോ മൂന്നോ കൊല്ലങ്ങളോളമേ ഉണ്ടായുള്ളു; എങ്കിലും എല്ലാ സാഹിത്യങ്ങളിലും ഇന്നു പ്രകടമാകുന്ന പുരോഗമനവാദത്തിന്റെ വിത്തു പാകിയതും, സാഹിത്യാഭിവൃദ്ധിയുടെ മാർഗ്ഗനിർദ്ദേശം ചെയ്തതും, ഇന്ത്യയെ സംബന്ധിച്ചേടത്തോളം പ്രസ്തുതപരിഷത്തായിരുന്നുവെന്നു നാം മറക്കരുത്. ലോകസാഹിത്യത്തിലേയ്ക്കു ഗാന്ധിജിയുടെ സ്വന്തം സംഭാവനയും ഗണ്യമായിട്ടുള്ളതത്രേ. അദ്ദേഹത്തിന്റെ സത്യാന്വേഷണപരീക്ഷകൾ വിശ്വസാഹിത്യത്തിലെ മറേറതൊരാത്മകഥയോടും കിടപിടിക്കുന്നതാണ്. എന്നുമെന്നും അദ്ദേഹം എഴുതുന്നു; എന്നുമെന്നും അദ്ദേഹത്തിന്റെ ലേഖനങ്ങൾ ചിരന്തനമായ വികാരതീക്ഷ്ണതയോടെ ജനകോടികളുടെ വ്യഥിതഹൃദയങ്ങൾക്കു വെളിച്ചവും വിശ്രാന്തിയും നല്കുന്നു. 'ആത്മാർത്ഥത'യാണ് സാഹിത്യത്തിന്റെ പ്രധാനമാനദണ്ഡമെന്ന് ടോൾസ്റ്റോയി അഭിപ്രായപ്പെട്ടിട്ടുണ്ട്. ടോൾസ്റ്റോയിയുടെ ഈ ശിഷ്യന്റെ ലേഖനങ്ങളുടെ വജ്രകഠോരമായ സൌകുമാര്യത്തിന്നു കാരണവും മറെറാന്നുമല്ല.

ഗാന്ധിജി തന്നെത്താൻ തലമുടി ക്രോപ്പുചെയ്തിരുന്നു; തന്നത്താൻ വസ്ത്രങ്ങൾ അലക്കിയിരുന്നു. നൂല്പിൽ അദ്ദേഹം ഒരു

വിദഗ്ധനാണ്. 'ഭക്ഷണശാസ്ത്ര'ത്തിലും ചികിത്സയിലും താനൊരു പ്രാമാണികനാണെന്നാണ് അദ്ദേഹത്തിന്റെ അഭിമാനം. സർ സ്റ്റാഫോർഡ് ക്രിപ്സുമായി ഇന്ത്യയുടെ—ലോകത്തിന്റെതന്നെയും—വിധി നിർണ്ണയിക്കുമായിരുന്ന സംഭാഷണങ്ങളിലേർപ്പെട്ടിരുന്ന അക്കാലത്തും, കുഷ്ഠരോഗഗ്രസ്തനായ 'പർച്ചുരേ ശാസ്ത്രി'യുടെ വ്രണങ്ങൾ കഴുകി മരുന്നുവെച്ചുകെട്ടുവാൻ ദിവസേന കുറെസമയം അദ്ദേഹം കണ്ടെത്തിയിരുന്നു. പ്രത്യേകപരിശീലനം ലഭിച്ച ഒരു തോട്ടിയാണ് താനെന്നു ഗാന്ധിജി പറയുകയുണ്ടായിട്ടുണ്ട്. സ്കൂൾമാസ്റ്റർ, തോട്ടക്കാരൻ, പത്രാധിപർ എന്നീ നിലകളിലും ഈ 'ബാരിസ്റ്റർ' പ്രഖ്യാതനാണ്.

സർവ്വാംഗീണമായ കലാസൌന്ദര്യം നിറഞ്ഞതാണ് ഗാന്ധിജിയുടെ ജീവിതം. ഒരൊററ ഭാഗവുമില്ല അതിൽ അസുന്ദരമോ, അവ്യവസ്ഥിതമോ ആയിട്ട്. ഒരു നീണ്ട സത്യാന്വേഷണപരീക്ഷണമാണ് അദ്ദേഹത്തിന്റെ ജീവിതം; എന്നാൽ അതുകൊണ്ട് അദ്ദേഹത്തിന്റെ വിനോദശീലവും ആകർഷകത്വവും ഇല്ലാതാകുന്നില്ല. കുട്ടികളുടെ മുമ്പിൽ ഇപ്പോഴും ഈ കിഴവൻ ഒരു കുട്ടിയായിത്തീരുന്നു. കസ്തൂർബാഗാന്ധിയുടെ പാവനശരീരം ചിതയിൽ വെച്ചപ്പോൾ ഗാന്ധിജിയുടെ കണ്ണുകളിൽനിന്നു രണ്ടു കണ്ണുനീർത്തുള്ളികൾ അടർന്നുവീണു. ഒരു ദേവനോളം വളർന്നുകഴിഞ്ഞുവെങ്കിലും ഗാന്ധിജി ഇന്നും ഒരു മനുഷ്യനാണ്.

'ഇന്ത്യയിലേക്കും വലിയ സാധനം ഗാന്ധിജിയാ'ണെന്നു വൈസ്രോയി വില്ലിംഗ്ടൻ പറഞ്ഞതായി ലൂയിഫിഷർ രേഖപ്പെടുത്തിയിരിക്കുന്നു. 'ഞങ്ങൾ ഗാന്ധിമഹാരാജന്റെ ശിഷ്യരാണ്; നിർഭയരായിരിക്കുവാൻ ഞങ്ങളെ അദ്ദേഹം പഠിപ്പിച്ചു' എന്നു മഹാകവി ടാഗോർ പാടി. എന്നാൽ ഗാന്ധിജി ഇന്ത്യയുടേതു മാത്രമല്ല, ലോകത്തിന്റേതാണ്. ശാശ്വതമായ അഹിംസയ്ക്കുവേണ്ടിയാണദ്ദേഹം നിലകൊള്ളുന്നത്. ആത്മീയങ്ങളും സാന്മാർഗ്ഗികങ്ങളുമായ മൂല്യങ്ങളുടെ പുനഃപ്രതിഷ്ഠാപനമാണ് അദ്ദേഹത്തിന്റെ ജന്മോദ്ദേശ്യം. അഹിംസയിലൂടെ സത്യപ്രാപ്തിയാണ് അദ്ദേഹത്തിന്റെ തപസ്യയുടെ ലക്ഷ്യം. ഷെല്ലി പറയുംപോലെ "ശാശ്വതത്വത്തിലേക്കുള്ള ഒരു പ്രതിധ്വനിയും പ്രകാശവു"മാണ് ഗാന്ധിജി.

## II

ഗാന്ധിജി തന്റെ അനന്തരാവകാശിയായി തിരഞ്ഞെടുത്തിട്ടുള്ളതു ജവാഹർലാൽനെഹ്റുവിനെയാകുന്നു. ആശ്ചര്യമെന്നു പറയട്ടെ, മഹാകവി ടാഗോറും തന്റെ ഉത്തരാധികാരിയായി നിശ്ചയിച്ചതു് ഈ കാശ്മീരിബ്രാഹ്മണനെയാണ്. തന്റെ സ്വപ്നങ്ങളുടെ മൂർത്തരൂപമായ വിശ്വഭാരതിവിദ്യാലയത്തെ മരണത്തിനുമുമ്പു മഹാകവി ജവാഹർലാലിന്റെ സമർത്ഥഹസ്തങ്ങളിൽ സമർപ്പിക്കുകയുണ്ടായി. 'ഗുരുദേവ'ന്റെ വിശ്വപ്രേമനിർഭരമായ കവിഹൃദയത്തോടൊപ്പംതന്നെ 'ബാപ്പുജി'യുടെ സത്യോന്മുഖമായ ത്യാഗതൈക്ഷ്ണ്യവും അദ്ദേഹത്തിൽ പൂർണ്ണവികാസം പ്രാപിച്ചിട്ടുണ്ട്.

അങ്ങിനെ നെഹ്റു ടാഗോറിന്റേയും ഗാന്ധിജിയുടേയും സുന്ദരമായ ഒരു സമ്മിശ്രണമാണ്. അദ്ദേഹത്തിന്റെ സഹാനുഭൂതി മനുഷ്യവർഗ്ഗത്തെ അതിലംഘിച്ചു മൃഗങ്ങളേയും, പക്ഷികളേയും, സസ്യലതാദികളെക്കൂടിയും ആശ്ലേഷിച്ചിരിക്കുന്നു. ജീവിതത്തിന്റെ ആദ്യകാലങ്ങളിൽ താൻ നായാടി വെടിവെച്ചുവീഴ്ത്തിയ ഒരു പുള്ളിമാൻകിടാവിനെക്കുറിച്ച് അദ്ദേഹം എഴുതുകയാണ്: "ഈ നിരുപദ്രവമായ മൃഗം മാരകമായവിധം മുറിയേററ് എന്റെ കാലുകൾക്കടുത്തു വീണു. വിടർന്നു നീണ്ട വലിയ കണ്ണുകളിൽ കണ്ണീർ തുളുമ്പിക്കൊണ്ട് അതു മേല്പോട്ട് എന്റെ മുഖത്തിലേയ്ക്കു നോക്കി. ആ കണ്ണുകൾ അതിനുശേഷം പലപ്പോഴും ഒരു ബാധപോലെ എന്നെ പിന്തുടർന്നിട്ടുണ്ട്."

1940-ൽ, കോൺഗ്രസ്സിന്റെ സൌഹാർദ്ദഹസ്തത്തെ വൈസ്രോയി നിരസിച്ചതിന്ന് ഒരു മാസം മുമ്പ്, യൂറോപ്പിലെ യുദ്ധം കൊടുമ്പിരിക്കൊണ്ടിരിക്കുകയും, ഇന്ത്യ വിസ്ഫോടനോന്മുഖമായ ഒരഗ്നിപർവ്വതത്തിന്റെ മുകളിലിരിക്കുകയും ചെയ്യുമ്പോൾ, നെഹ്റു കാശ്മീരം സന്ദർശിച്ചു. "ഞാൻ അവിടെ പന്ത്രണ്ടു ദിവസമേ താമസിച്ചുള്ളു", അദ്ദേഹം എഴുതുന്നു: "എന്നാൽ ഈ ദിവസങ്ങൾ സൌന്ദര്യം നിറഞ്ഞവയായിരുന്നു. ഞാൻ ആ ഐന്ദ്രജാലികമായ രാജ്യത്തിന്റെ സുഷമ ഉള്ളം നിറയെ ആസ്വദിച്ചു. ഞാൻ ഉയർന്ന പർവ്വതങ്ങൾക്കരികെ താഴ്വരയിൽ അലഞ്ഞുനടക്കുകയും, ഒരു ഹിമശിലാതലം ആരോഹണം ചെയ്യുകയുമുണ്ടായി. ജീവിക്കുവാൻ യോഗ്യമാണ് ജീവിതമെന്ന് എനിക്കനുഭവപ്പെട്ടു."

അങ്ങിനെ പ്രകൃതിയുടെ ഏകാന്തസൌന്ദര്യത്തിൽ ജീവിതത്തിന്റെ സാർത്ഥകത ആവിഷ്കരിക്കുന്ന നെഹ്റുവിന്ന് അത്യുൽകൃഷ്ടങ്ങളായ കലാകൃതികളും അപ്രമേയമായ മറെറാരു ലോകത്തിന്റെ അമൂല്യദർശനങ്ങൾ നല്കുന്നുണ്ട്. 1937-ലെ ചരിത്രപ്രഖ്യാതമായ തിരഞ്ഞെടുപ്പുകാലത്ത്, ഒരു കൊടുങ്കാറ്റുപോലെ, വിമാനം, തീവണ്ടി, മോട്ടോർകാർ, ബസ്സ്, ലോറി, പലവിധം കുതിരവണ്ടികൾ, കാളവണ്ടി, സൈക്കൾ, ആന, ഒട്ടകം, കുതിര, കപ്പൽ, പത്തേമാരി, വഞ്ചി, കാൽ എന്നീ എല്ലാത്തരം വാഹനങ്ങളുമുപയോഗിച്ച്, പ്രതിദിനം ശരാശരി പന്ത്രണ്ടിലധികം പൊതുയോഗങ്ങളിൽ പ്രസംഗിച്ചുകൊണ്ട്, നാലുമാസത്തിന്നിടക്കു നെഹ്റു അമ്പതിനായിരം നാഴികയോളം—ഒരു ദിവസം ശരാശരി 400ലധികം നാഴിക—സഞ്ചരിക്കുകയും, ഒരു കോടിയിലധികം ജനങ്ങളോടു നേരിട്ടു സംസാരിക്കുകയുമുണ്ടായി. അത്ഭുതാവഹമായ ഈ കാര്യകോലാഹലത്തിന്റെ കുത്തിയൊലിക്കലിന്നിടയിൽ വിശ്രമത്തിനു ലഭിച്ച ഏതാനും മണിക്കൂറുകൾ അദ്ദേഹം അജന്തയിലെ സുപ്രസിദ്ധങ്ങളായ ചുമർചിത്രങ്ങൾ സന്ദർശിക്കുവാൻ ചിലവഴിച്ചു. "പരിമിതമായ ഒരു സമയത്തേക്ക് ഞാൻ ഭൂതകാലത്തിൽ ജീവിച്ചു." അദ്ദേഹം ആത്മകഥയിൽ എഴുതുകയാണ്: "ബോധിസത്വന്മാരും അജന്തയിലെ സുന്ദരാംഗികളും എന്റെ ഹൃദയത്തിൽ തിങ്ങി നിറഞ്ഞു. ഏതാനും നാളുകൾ

ക്കുശേഷം പാടത്തു പണിയെടുക്കുകയോ, കിണററിൽനിന്നു വെള്ളംകോരുകയോ ചെയ്യുന്ന ചില ഗ്രാമീണസ്ത്രീകളെക്കണ്ടു ഞാൻ അമ്പരന്നു നോക്കിനില്ക്കാറുണ്ട്—അവർ എന്നെ അജന്തയിലെ സുന്ദരികളെപ്പററി ഓർമ്മിപ്പിക്കുമായിരുന്നു."

പ്രകൃതിയിലും കലകളിലുമുള്ള ഈ അഗാധപ്രേമത്തേക്കാൾ അഗാധതരമാണ് ബഹുജനങ്ങളോടുള്ള അദ്ദേഹത്തിൻെറ സഹാനുഭൂതി. ജവാഹർലാൽ ഒരു കലാകാരനാണ്. എന്നാൽ അദ്ദേഹത്തിൻെറ ആത്മാവിഷ്കരണത്തിന്നുള്ള ഉപാധികൾ പ്രധാനമായും മനുഷ്യരാണ്. മനുഷ്യരെ ഉപയോഗിച്ച് അദ്ദേഹം നിർമ്മിക്കുവാനുദ്ദേശിക്കുന്ന കലാസൃഷ്ടിയോ, സമത്വസുന്ദരമായ ഒരു സാമൂഹ്യവ്യവസ്ഥയും.

"പൊതുനന്മയ്ക്കായി, എല്ലാ ജനതകളും ഒത്തുചേർന്നു സമ്മതിച്ച സർവ്വലോകവ്യവസ്ഥകൾക്കുമാത്രം വിധേയമാകുമാറു്, എല്ലാ രാഷ്ട്രങ്ങളുടേയും സാമ്പത്തികവും രാഷ്ട്രീയവുമായ സ്വാതന്ത്ര്യത്തിൻെറ അംഗീകരണമായിരിക്കണം നവലോകക്രമത്തിൻെറ അടിസ്ഥാനം. ഒരു ജനത മറെറാരു ജനതയുടെമേൽ ചുമത്തുന്ന എല്ലാത്തരം ചൂഷണവും ആധിപത്യവും പിഴുതുകളയണം. പരിപൂർണ്ണമായ വർഗ്ഗസമത്വം അംഗീകരിക്കണം. അന്താരാഷ്ട്രീയവും രാഷ്ട്രീയവുമായ ഉൽപാദനക്രമവൽകരണം, ഗതാഗതക്രമവൽകരണം, ലോകത്തിൻെറ മുഴുവനും—പ്രത്യേകിച്ചു സാമ്പത്തികമായി പിന്നണിയിൽ നില്ക്കുന്ന രാഷ്ട്രങ്ങളുടെ—ഭൗതികവും സാംസ്കാരികവുമായ തോതുകൾ ഉയർത്തുക, ഇവ അത്യാവശ്യമാകുന്നു. ഉല്പാദനം ഉപയോഗത്തിന്നായിരിക്കണം; ലാഭം നേടുവാനായിരിക്കരുതു്. വ്യക്തികളുടെ ഏകാധികാരങ്ങളും പ്രത്യേകാവകാശങ്ങളും അവസാനിപ്പിക്കണം.

ഇത്തരമൊരു ലോകക്രമമാണ് നെഹ്റുവിൻെറ ലക്ഷ്യം. അതു നടപ്പിലാക്കുവാനുള്ള ഉപകരണങ്ങളെന്ന നിലയിൽ ബഹുജനങ്ങളിൽ നെഹ്റുവിന്നുള്ള വിശ്വാസം അപരിമിതമാണ്. ഇവിടെയാണ് നെഹ്റു ഗാന്ധിജിയുടെ അനന്തരാവകാശിയായിത്തീരുന്നതു്. 'ഞാൻ എൻെറ നേരെ മിഴിച്ചുനോക്കുന്ന അനേകകോടി സൌഹാർദ്ദപൂർണ്ണങ്ങളായ നേത്രങ്ങളിലേക്കു ചുഴിഞ്ഞുനോക്കുകയും, അവയ്ക്കു പിന്നിൽക്കിടക്കുന്നതു് എന്താണെന്നു മനസ്സിലാക്കുവാൻ ശ്രമിക്കുകയും ചെയ്തു. അദ്ദേഹത്തിന്നു മനസ്സിലായി: "ഒരു വിപ്ലവത്തിൻെറ മദ്ധ്യത്തിലാണ്, ഇന്നു നമ്മുടെ നാട്ടു്. നാം സ്വാതന്ത്ര്യം ആഗ്രഹിക്കുന്നു. എന്നാൽ നാം വേറെ ചിലതുകൂടി ആഗ്രഹിക്കുന്നുണ്ട്. കെട്ടിനിന്നു നാറുന്ന പൊട്ടക്കുഴികളെല്ലാം ശുചീകരിക്കുവാനും, പുതിയ വെള്ളം എങ്ങും പ്രവഹിപ്പിക്കുവാനും നാം ഉറച്ചിരിക്കുന്നു. നമ്മുടെ നാട്ടിലെ അഴുക്കും ദാരിദ്ര്യവും ദുഃഖഭാരവും നാം അടിച്ചുനീക്കണം. നമ്മുടെ മുമ്പിലുള്ള ഈ മഹായജ്ഞത്തിൽ പങ്കെടുക്കുവാൻ പലർക്കും പ്രതിബന്ധമായ്നില്ക്കുന്ന മനസ്സിലെ മാറാലകളേയും, നമുക്കു കഴിവുള്ളത്ര, നാം തുടച്ചുനീക്കണം. ഒരു വമ്പിച്ച പ്രയത്നമാണിതു്; ഇതിന്നേറെ സമയം വേണം. നമുക്കതിന്നു നല്ല ഒരു തള്ളെങ്കിലും കൊടുക്കുക—വിപ്ലവം ജയിക്കട്ടെ!"

ഗാന്ധിജി ആത്മീയരഹസ്യങ്ങളുടെ തുംഗശൃംഗങ്ങളിൽ ഒരു വമ്പിച്ച 'കൊളോസ്സസ്സ്'പോലെ ഉയർന്നുനില്ക്കുമ്പോൾ, ജവാഹർലാൽ തികച്ചും സാധാരണനായ ഒരു മനുഷ്യൻെറ നിലയിൽ നമ്മോട് ഇടപെടുകയും, ഒരു സമർത്ഥനായ സേനാപതിയെന്ന നിലയിൽ നമ്മെ കർത്തവ്യനിഷ്ഠരാക്കുകയും ചെയ്യുന്നു. നെഹ്റുവിൻെറഅഭാവത്തിൽ ഗാന്ധിജിയുടെ കർമ്മസന്ദേശം, അതിനെ പൊതിഞ്ഞിരിക്കുന്ന നിഗൂഢതകളും ആത്മീയശൈലികളുംനിമിത്തം, നമ്മെ സ്പർശിക്കുമായിരുന്നുവോ എന്നു സംശയമാണ്. നെഹ്റു ഒരു ഭൗതികവാദിയാണ്. ആത്മാവിനേയോ, ഈശ്വരനേയോ പററി അദ്ദേഹം അധികമൊന്നും ചിന്തിക്കാറില്ല. ബ്രഹ്മചര്യത്തേക്കാൾ നിയന്ത്രണാധീനമായ ഗാർഹസ്ഥ്യമാണ് അദ്ദേഹം ശുപാർശചെയ്യുക. ഈ സംഗതികളിൽ ബുദ്ധൻെറ 'മദ്ധ്യമമാർഗ്ഗ'വും ഗ്രീക്കുകാരുടെ സൌന്ദര്യപൂജയുമാണ് അദ്ദേഹത്തിൻെറ ആദർശങ്ങൾ. അദ്ദേഹം പുകവലിക്കും; നവീനപരിഷ്കാരം നേടിത്തരുന്ന എല്ലാ സുഖസൌകര്യങ്ങളേയും സ്വാഗതംചെയ്യും.

അവിശ്രമമായ പ്രവൃത്തിയാണ് നെഹ്റുവിൻെറ മുദ്രാവാക്യം. അടിസ്ഥാനതത്വങ്ങളിൽ അദ്ദേഹത്തിന്നു വിട്ടുവീഴ്ചയില്ല. "മനുഷ്യൻ ജീവിതംകൊണ്ടു നേടുന്നതെന്തെന്നതല്ല, പിന്നെയോ, ലക്ഷ്യസിദ്ധിക്കായി അവൻ എങ്ങിനെ പൊരുതുന്നുവെന്നതാണ് അവനെ മഹാനാക്കുന്നതു്." "ആദർശത്തെ പ്രവൃത്ത്യുന്മുഖമാക്കുവാനുള്ള പരിശ്രമത്തിൽ അനുഭൂതമാകുന്ന ജീവിതപരിപൂർണ്ണത ആസ്വദിക്കുവാനുള്ള ഭാഗ്യം, ചിലപ്പോൾ, ഞങ്ങൾക്കുണ്ടായി. ഈ ആദർശങ്ങളെ കൈവെടിഞ്ഞ് ബലിഷ്ഠമായ ശക്തിക്ക് ഇണക്കത്തോടെ കാൽപണിഞ്ഞുകൊണ്ടുള്ള മറെറാരുതരം ജീവിതം വ്യർത്ഥവും, അതൃപ്തവും ആഭ്യന്തരശോകപൂർണ്ണവും ആണെന്നു ഞങ്ങൾ സ്പഷ്ടമായറിഞ്ഞു."

അശാന്തമായ ഈ അഗ്നിപർവ്വതത്തിൻെറ ജീവിതത്തിലെ ഒരു മുഖ്യഭാഗം ജയിൽച്ചുമരുകൾക്കുള്ളിലാണ് കഴിഞ്ഞതു്. ഇന്ത്യയിലെ മറേറതൊരു നേതാവിനേയുംകാൾ അധികം നാളുകൾ അദ്ദേഹം ജയിലിലെ വിരുന്നുകാരനായിരുന്നു. ഈ ഏകാന്തവാസം അദ്ദേഹത്തിൽ തീവ്രമായ അദ്ധ്യയനശീലം ഉളവാക്കി. "ലക്നൌജയിലിൽ ഞാൻ ഇളകാതെ, വായിച്ചുകൊണ്ടു്, ഏറെനേരം ഇരിക്കാറുണ്ട്. ഈ ഇരിപ്പിൽ ഒരു അണ്ണാൻ എൻെറ കാലുകളിലൂടെ മേല്പോട്ടു കയറുകയും, മുട്ടുകളിലിരുന്നു ചുററും നോക്കുകയും ചെയ്യുമാറുണ്ട്. പിന്നീടതു് എൻെറ കണ്ണുകളിലേക്കു മുഖമുയർത്തി നോക്കുകയും, അതു വിചാരിച്ചിരുന്നപോലെ ഞാനൊരു മരമോ മറേറാ അല്ലെന്നു കണ്ടറിയുകയും ചെയ്യും. ഒരു നിമിഷത്തേക്കു ഭയം അതിനെ മരവിപ്പിക്കും; ഉടൻ അതു തത്തിച്ചാടി അകന്നുപോകും." ഈ ഏകാന്തസാധനയുടെ പരിണതഫലങ്ങളാണ് അദ്ദേഹത്തിൻെറ അനഘഗ്രന്ഥങ്ങൾ—പ്രത്യേകിച്ചു മോഹനമായ ആ ആത്മകഥയും, ഉദാത്തമായ ലോകചരിത്രവും. ജവാഹർലാലിൻെറ അറസ്റ്റിനെപ്പററി ചോദ്യംചെയ്ത ഒരു അമേരിക്കൻജനസംഘ

തോട് ഇർവ്വിൻപ്രഭു പറഞ്ഞ മറുപടി ക്രൂരമെങ്കിലും യഥാർത്ഥമാണ്: "അദ്ദേഹം മറെറാരു മഹാഗ്രന്ഥവുമായി പുറത്തുവരും; അതു ലോകത്തിന്നു വമ്പിച്ച ഒരു നേട്ടമായിരിക്കുകയും ചെയ്യും."

സാർവ്വലൌകികകാര്യങ്ങളിൽ ഗാന്ധിജിയുടെ അന്തഃകരണത്തിന്റെ സൂക്ഷിപ്പുകാരനാണ് നെഹ്റു. അന്താരാഷ്ട്രീയ സംഭവവികാസങ്ങളിൽ ഭാരതീയക്കഭിനിവേശം ജനിപ്പിച്ചതു പ്രധാനമായും നെഹ്റുവിന്റെ നേട്ടമാണ്. ലോകം ഒന്നാണെന്നും, സമാധാനവും യുദ്ധവും അവിഭാജ്യമാണെന്നും നെഹ്റു എന്നേ പറയാൻ തുടങ്ങിയിട്ടുണ്ട്. ഫാഷിസത്തിന്റെ അരുണോദയംമുതൽ അതിന്റെ പ്രതിക്രിയാശീലം നെഹ്റു കണ്ടറിഞ്ഞു. ബ്രിട്ടിഷ്ഗവമ്മേണ്ടിന്റെ പ്രതിനിധിയായി സർ സാമുവൽ ഹോർ മുസ്സോളിനിയുടെ പടികാവൽ നടത്തിയിരുന്ന അക്കാലത്തു്, റോമിലൂടെ ഇന്ത്യയിലേക്കു വരുംവഴി മുസ്സോളിനിയെക്കാണാനുള്ള നിർബ്ബന്ധപൂർണ്ണമായ ക്ഷണനം നിരസിക്കുവാൻ നെഹ്റു വളരെയധികം ബുദ്ധിമുട്ടേണ്ടിവന്നു. സ്പെയിനിലെ ലഹളക്കാരുടെ വിജയം നെഹ്റു സ്വന്തം പരാജയമായെണ്ണി. ചൈന നെഹ്റുവിന്റെ രണ്ടാംജന്മഭൂമിയത്രേ. റഷ്യ, ചൈന, ഇന്ത്യ, ഈ ത്രികോണത്തെ ആശ്രയിച്ചിരിക്കും ഭാവിലോകവ്യവസ്ഥയെന്നതു നെഹ്റുവിന്റെ ദൃഢവിശ്വാസമാണ്.

സാർവ്വലൌകികത്വം നെഹ്റുവിനെ ഭാരതീയനല്ലാതാക്കിയിട്ടില്ല. അദ്ദേഹം പറയുന്നു:— "ഇന്ത്യയെപ്പററി ഞാൻ എത്രയധികം കണ്ടുവോ അത്രയുമധികം അതിന്റെ അനന്തമായ വൈവിധ്യവും സൌന്ദര്യവും ഞാനെത്ര കുറച്ചേ അറിഞ്ഞിരുന്നുള്ളു എന്നു്, ഇനിയും എത്രയധികം കണ്ടുപിടിക്കുവാനുണ്ടെന്നു്, എനിക്കു മനസ്സിലായി."

വിനയനിധിയാണ് ഈ അഭിമാനിയായ പടത്തലവൻ. നാലാമതും അദ്ദേഹത്തെ രാഷ്ട്രപതിയായി തിരഞ്ഞെടുക്കുവാനുള്ള നിർദ്ദേശത്തെ കക്കശമായി വിമർശിച്ചുകൊണ്ട് അദ്ദേഹം "മോഡേൺറിവ്യൂ"വിൽ പേർവെക്കാതെ ഒരു ലേഖനം പ്രസിദ്ധപ്പെടുത്തി. 'ഏഷ്യയ്ക്കുള്ളിൽ' എന്ന പ്രസിദ്ധപുസ്തകത്തിന്റെ കത്താവായ ജോൺ ഗന്തർ രഹസ്യോൽഘാടനം ചെയ്യുംവരെ പ്രസ്തുതലേഖനത്തിന്റെ കത്തൃത്വം പത്രാധിപക്കുപോലും അജ്ഞാതമായിരുന്നു.

"മനുഷ്യനിലെ പാര്യന്തികസത്യം അവന്റെ ബുദ്ധിശക്തിയോ ധനസമൃദ്ധിയോ അല്ല. അവന്റെ മനസ്സിന്നുള്ള വെളിച്ചത്തിലും, ജാതിയുടേയും നിറത്തിന്റേയും അതിരുകളെല്ലാം ലംഘിച്ചുകൊണ്ടുള്ള അവന്റെ സഹാനുഭൂതിയുടെ വിശാലതയിലും ആണ് അതു നേടേണ്ടതു്. ലോകം ഒരു ശക്തിഭണ്ഡാരം മാത്രമല്ലെന്നും, തന്റെ സൌന്ദര്യത്തിന്റെ ശാശ്വതസംഗീതവും, ദിവ്യസാന്നിദ്ധ്യത്തിന്റെ ആഭ്യന്തരപ്രകാശവുമാന്ന മനുഷ്യത്വത്തിന്റെ ആവാസമാണ് അതെന്നും ഉള്ള ബോധത്തിലാണു മനുഷ്യന്റെ മഹത്വം." * ഈ ബോധോദയമാണ് നെഹ്റുവിനെ ഭാരതസ്വാതന്ത്ര്യസമരത്തിലെ സേനാപതി എന്ന നിലയിൽനിന്നും ഒരു ലോകനേതാവിന്റെ നിലയിലേയ്ക്കുയത്തിയിട്ടുള്ളതു്.

"ധീരതയിൽ അദ്ദേഹത്തെ അതിക്രമിക്കുവാൻ ആരുമില്ല. സ്വരാജ്യസ്നേഹത്തിൽ ആക്ക് അദ്ദേഹത്തെ അതിശയിക്കുവാൻ കഴിയും? അദ്ദേഹം സാഹസിയും ക്ഷിപ്രകാരിയുമാണെന്നു ചിലർ പറയുന്നു. ഇന്നു് ഈ ഗുണങ്ങൾ വിശേഷയോഗ്യതകളാണ്; എന്നുമല്ല, അദ്ദേഹത്തിൽ യോദ്ധാവിന്റെ സാഹസവും ക്ഷിപ്രകാരിതയുമുണ്ടെങ്കിൽ അതോടൊപ്പം രാജ്യതന്ത്രജ്ഞന്റെ വിവേകശീലവുമുണ്ട്. അച്ചടക്കത്തിന്റെ ഒരു ആരാധകനാണദ്ദേഹം; അതു് അസുഖകരമായ്ക്കാണപ്പെട്ടപ്പോൾക്കൂടി, നിഷ്കഷയോടെ അതിന്നു കീഴടങ്ങുവാൻ താൻ ശക്തനാണെന്നു് അദ്ദേഹം വെളിപ്പെടുത്തിയിട്ടുണ്ട്. പരിതസ്ഥിതികളേക്കാൾ വളരെയധികം മുന്നിട്ടു ചിന്തിക്കുന്ന ഒരുഗ്രവാദിയാണും അദ്ദേഹമെന്നതിൽ സംശയമില്ല. എന്നാൽ, തകർന്നുപോകുമാറു ഗതിവേഗം കൂട്ടാതിരിക്കത്തക്കവണ്ണം വിനീതനും പ്രായോഗികവാദിയുംകൂടിയാണദ്ദേഹം. സ്ഫടികംപോലെ പരിശുദ്ധനാണ് അദ്ദേഹം. സംശയാതീതമായവിധം, സത്യസന്ധനാണ് നെഹ്റു. ദോഷലേശമററ ഒരു യുദ്ധവീരനാണ് അദ്ദേഹം. രാഷ്ട്രം അദ്ദേഹത്തിന്റെ കയ്യിൽ സുരക്ഷിതമാണ്." †

## III

"ഏതു വിദേശീയാക്രമണത്തേയും സ്വതന്ത്രഭാരതം സൈനികശക്തിയുപയോഗിച്ചു ചെറുക്കുന്നതായിരിക്കും" എന്നു നെഹ്റു പ്രഖ്യാപിച്ചു. "സ്വതന്ത്രഭാരതത്തിലെ സേനകളുടെ മുമ്പിൽ ഊരിയ വാളുമായി ഞാൻ നിലകൊള്ളുന്നതാണ്" എന്നു് ആസാദ് പ്രതിജ്ഞചെയ്തു. മൌലാനാ അബുൽ കലാംആസാദിന്റെ വ്യക്തിമാഹാത്മ്യം അദ്ദേഹത്തിന്റെ ഈ ഉൽഘോഷണത്തിൽ നിഴലിച്ചുകാണാം. തരുണമായ ഇസ്ലാം സംസ്കാരത്തിന്റെ തീക്ഷ്ണചൈതന്യവും, യൂറോപ്പിന്നു മുഴുവൻ ഒരുനാൾ വെളിച്ചം നല്കിയ വിജ്ഞാനദീപ്തിയും ഈ മതാദ്ധ്യക്ഷനിൽ സമഞ്ജസമായിണങ്ങിയിരിക്കുന്നു.

ഇസ്ലാമികപുണ്യഭൂമിയിൽ ജനിച്ചു മദ്ധ്യപൌരസ്ത്യപ്രദേശങ്ങളിൽ വളന്ന അദ്ദേഹം അടിമത്തത്തിന്നെതിരായി ഇന്ത്യയിൽ നടക്കുന്ന സമരത്തിന്റെ മുന്നണിയിൽ വാളുമേന്തി പ്രത്യക്ഷപ്പെട്ടു. ഉഗ്രമായ ധിഷണാശക്തിയെ സമഗ്രമായി പ്രതിഫലിപ്പിക്കുന്ന പേനയായിരുന്നു അദ്ദേഹത്തിന്റെ വാൾ. 'അൽ ഹിലാൽ'— ആസാദിന്റെ പത്രം—മുസ്ലീംജനതയെ അവരുടെ ആലസ്യനിദ്രയിൽനിന്നു തട്ടിയുണത്തി. ഒന്നാം ലോകമഹായുദ്ധകാലത്തു് അദ്ദേഹം വിചാരണയെന്യേ തടവിലടക്കപ്പെട്ടു. ഖിലാഫത്ത്പ്രക്ഷോഭണത്തിന്റെ നായകന്മാരിലൊരാൾ അദ്ദേഹമായിരുന്നു. ആ ചിരസ്മരണീയങ്ങളായ കാലങ്ങളിൽ ഇന്ത്യയിൽ പ്രത്യക്ഷമായിരുന്ന അത്ഭുതപൂർവ്വമായ വർഗ്ഗീയൈക്യത്തിന്റെ അടിത്തറ പണിയുന്നതിൽ അദ്ദേഹത്തിന്റെ

* ടാഗോർ.

† ഗാന്ധിജി.

പേനയ്ക്കു വമ്പിച്ചൊരു സ്ഥാനമുണ്ടായിരുന്നു. നാല്പതു വയസ്സിന്നു മുമ്പ് അദ്ദേഹം കോൺഗ്രസ്സ് സമ്മേളനത്തിന്റെ അദ്ധ്യക്ഷനായി വരിക്കപ്പെട്ടു.

ഇന്ത്യയുടെ നിർഭാഗ്യത്താൽ, അതിന്നുശേഷം ഇസ്ലാമിക രാഷ്ട്രതന്ത്രങ്ങളിൽ പല തകിടാമറിച്ചിലുകളുമുണ്ടായി. തികഞ്ഞ ദേശീയവാദികളായിരുന്ന പലരും മുരത്ത വർഗ്ഗീയവാദികളായി അധഃപതിച്ചു. മററുചിലർ രാജ്യത്തേയും സമുദായത്തേയും വഞ്ചിച്ച്, വളഞ്ഞുതിരിഞ്ഞു പല കോണികളും കയറി, ഇരുളടഞ്ഞ പല ഇടനാഴികളും കടന്ന്, ഔദ്യോഗികസൌധത്തിന്റെ ഉന്നതതലങ്ങളിലെ അർദ്ധദേവന്മാരായി പ്രത്യക്ഷപ്പെട്ടു. അചഞ്ചലനായി, ദൃഢനിശ്ചനായി, ഹിമാലയംപോലേ ആസാദ് ഉറച്ചുനിന്നു. ക്ലേശഭൂയിഷ്ഠമായിരുന്നു ഈ ജീവിതം. സ്വവർഗ്ഗ്യരിൽ പലരും അദ്ദേഹത്തെ പഴിപറഞ്ഞു. പലരും അദ്ദേഹത്തെ കൊന്നുകളയുമെന്നു ഭീഷണിപ്പെടുത്തി. അദ്ദേഹത്തിന്റെ സ്വത്തുക്കളും സ്വാതന്ത്ര്യവും കൈയടക്കപ്പെട്ടു. ജയിലിൽ, സുഹൃത്തുക്കളിൽനിന്നും സഹപ്രവത്തകന്മാരിൽനിന്നും വിട്ട്, ഏകാകിയായി നാളുകൾ കഴിച്ചുകൊണ്ടിരിക്കെ, അദ്ദേഹത്തിന്റെ പ്രിയപത്നി അവരുടെ ചുണ്ടുകളിൽ അദ്ദേഹത്തിന്റെ നാമവുമായി അവസാനയാത്ര പുറപ്പെട്ടുപോയി. അന്ത്യനിമിഷത്തിൽ അവരെ ഒന്നു കാണുവാനോ, ഇനി ഒരിക്കലും നല്കുവാനാവാത്ത അവസാനസാന്ത്വനം അവരുടെ വ്യഥാദ്രുതമായ ആത്മാവിന്നു നല്കുവാനോ, ഇന്ത്യയുടെ രാഷ്ട്രപതിക്കു കഴിഞ്ഞില്ല. എന്നിട്ടും പ്രവാചകന്റെ ആ യഥാത്ഥാനുയായി കത്തവ്യപഥത്തിൽ ഉറച്ചുനിന്നു.

ഒരു മഹാപണ്ഡിതനാണ് ആസാദ്. പേർഷ്യൻ അറബി എന്നീഭാഷകളിലും സാഹിത്യങ്ങളിലും അദ്ദേഹത്തിന്നുള്ള അഗാധമായ അവഗാഹം ഇന്ത്യയിൽ വേറെ ചുരുക്കംപേക്കു മാത്രമേ ഉള്ളു. വിശുദ്ധകൊറാൻ സംബന്ധിച്ച് അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ സവ്വപ്രാമാണ്യമാന്നവയാണ്. ഒരു പണ്ഡിതന്നു സഹജമായ വിനയവും പ്രസിദ്ധിവൈമുഖ്യവും ആസാദിൽ കുടികൊള്ളുന്നുണ്ട്. 1939-ൽ കോൺഗ്രസ്സിന്റെ അദ്ധ്യക്ഷസ്ഥാനം സ്വീകരിക്കുവാനുള്ള രാഷ്ട്രത്തിന്റെ അഭ്യത്ഥനയെ അദ്ദേഹം സവിനയം നിരാകരിക്കുകയാണുണ്ടായത്. എന്നാൽ, ആപൽഘട്ടങ്ങളിൽ തന്റെ അമ്പാദുശങ്ങളായ കഴിവുകൾ രാഷ്ട്രത്തിന്റെ ചേവടികളിൽ സമപ്പിക്കുവാൻ അദ്ദേഹം സംശയിക്കയില്ല. കോൺഗ്രസ്സിന്നു നേരിടേണ്ടിവന്നിട്ടുള്ളവയിൽവെച്ച് ഏററവും ഭയങ്കരമായ പരീക്ഷണഘട്ടത്തിൽ, അതിന്റെ അമരത്തിലിരിക്കുന്നതു കുശാഗ്രധിഷണനായ ഈ ദേശസേവാവ്രതിയാണെന്നുള്ളത് ഇന്ത്യയുടെ ഭാഗധേയമാകുന്നു.

ആസാദ് നയവൈദഗ്ദ്ധ്യമേറിയ ഒരു രാജ്യതന്ത്രജ്ഞൻകൂടിയാണ്. കോൺഗ്രസ്സ് പാർല്ലിമെണ്ടറിബോർഡിലെ ഒരംഗമെന്ന നിലയിൽ, പട്ടേലിനോടും രാജൻ ബാബുവിനോടുമൊപ്പം, അദ്ദേഹം ഇന്ത്യയിലെ സംസ്ഥാനങ്ങളെ സാമത്ഥ്യപൂവ്വം നിയന്ത്രിച്ചുപോന്നു. സർ സ്റ്റാഫോർഡ് ക്രിപ്സിന്റെ ദൌത്യാവസരത്തിൽ മൌലാനയുടെ നയചാതുയ്യം തികച്ചും വെളിച്ചത്തിൽ വന്നു. ക്രിപ്സ് ദൌത്യത്തിന്റെ കരടുകതപം മുഴുവൻ അദ്ദേഹം കഷണങ്ങളായി വലിച്ചുചീന്തുകയും, അതിന്റെ പൊള്ളത്തരം, അത് ഒരധികാരവും ഇന്ത്യക്കു നല്കുന്നില്ലെന്ന വാസ്തവം തുറന്നുകാട്ടുകയും ചെയ്തു. ക്രിപ്സിന്റെ വാഗ്ദത്തലംഘനം, പടിപടിയായുള്ള അദ്ദേഹത്തിന്റെ പിൻവാങ്ങൽ, ലോകസമക്ഷം പ്രദശിപ്പിക്കപ്പെട്ടു. ബ്രിട്ടീഷ് കൂടതന്ത്രത്തിന്റെ ഈ അതിപ്രധാനമായ പൊളിച്ചിലിന്നുള്ള എല്ലാ പ്രശംസയും ആസാദിന്നു ചെല്ലേണ്ടതാണ്.

"താജ്മഹൽപോലെ, ധീരോദാത്തമായ ഇസ്ലാംസംസ്കാരത്തിന്റേയും വിശുദ്ധസുന്ദരമായ ഭാരതീയതയുടേയും വിശ്വവശ്യമായ ഒരു സമ്മിശ്രണമാണ് ആസാദ്." * അതിനാൽത്തന്നെ അദ്ദേഹം അവിഭക്തമായ ഹിന്ദുസ്ഥാനത്തിന്റെ പ്രവാചകനുമാണ്. അദ്ദേഹത്തിന്റെ വീക്ഷണത്തിലുള്ള ഇന്ത്യ ഹൈന്ദവേസ്ലാമികസംസ്കൃതികളുടെ ഫലപുഷ്ടിയാന്ന ഒരു സംഗമഭൂമിയത്രേ.

ഇന്ത്യയുടെ നവജാതമായ രാഷ്ട്രീയചൈതന്യത്തിന്റെ പരിപൂർണ്ണരൂപമാണ് ഗാന്ധി, നെഹ്റു, ആസാദ് എന്നിവരിൽ നാം ദശിക്കുന്നത്. ഹിമാവൃതമായ ശിഖരം മേഘമണ്ഡലത്തിൽ മറഞ്ഞുനില്ക്കുന്ന അത്യുന്നതമായ എവറസ്റ്റുപോലെ ഗാന്ധിജി നിലകൊള്ളുമ്പോൾ, ആസാദും നെഹ്റുവും സിന്ധുവും ഗംഗയുമെന്നപോലെ ആ പ്രഭവത്തിൽനിന്നും വിനിർഗ്ഗളിക്കുന്ന അനർഗ്ഗളചൈതന്യധാരയെ, താഴെയുള്ള സമതലത്തിൽ തുടിക്കുന്ന നാല്പതുകോടി ഹൃദയങ്ങളിലേക്കു പ്രവഹിപ്പിക്കുന്നു. ഇന്ത്യക്കു മോചനമുണ്ടെന്നും, അതാസന്നമാണെന്നും ഈ മൂത്തിത്രയം പ്രഖ്യാപിക്കുന്നു.

എൻ. വി. കൃഷ്ണവാരിയർ.

---

* യൂസഫ് മെഹറാലി.



പരേതനായ വി. എസ്. നാരായണൻനമ്പൂതിരി
(ഉണ്ണിനമ്പൂതിരി, യോഗക്ഷേമം ഇവയുടെ
പത്രാധിപർ.)



പരേതനായ മൂത്തിരിങ്ങോട്ടു ഭവത്രാതൻ നമ്പൂതിരിപ്പാട്.



ഇ. എം. ശങ്കരൻനമ്പൂതിരിപ്പാട്
(സമുദായപ്രവർത്തകനും, കമ്യൂണിസ്റ്റ് നേതാവും.)



ഒ. എം. സി. നാരായണൻനമ്പൂതിരിപ്പാട്,
ബി. എ.

# മൂത്തിരിങ്ങോട്

(മാവേലി)

മഞ്ജുളാത്മാവേ, മഹതപമേ, നി
നിൻജഡം വിട്ടെങ്ങു പോയൊളിച്ചു?

ലോകം സമസ്തം സമാശ്വാസത്തിൻ
നേരിയ കാററിനായ് കാത്തിരിയ്ക്കേ,
ദാരിദ്ര്യദുർഭിക്ഷദീനതയാൽ
ദാഹിച്ചു തൊണ്ട വരണ്ടിരിയ്ക്കേ,
നിർമ്മലവാതമേ, നീക്കഴമ്പേ,
നിരജശീതളനീരവേ,
നിട്ടയം നീയെങ്ങു പോയൊളിച്ചു?
നിർദ്ദയനാർ നിന്നെ നിഗ്രഹിച്ചു?
കൃത്രിമത്തിൻവട്ടവേററിടാതേ
വർത്തിച്ചു നീ മലർവാടിയൊന്നിൽ.
മഞ്ജുവസന്തസമാഗമത്തിൽ
മംഗളഗാനമുതിർത്തുനിന്നു.
മഞ്ഞിൽക്കുളിച്ചിളംപൂക്കളൊത്തു
മന്ദഹസിതാസ്യനായിനിന്നു.
ചേലിലാലോലലതകളൊന്നി-
ച്ചാടലകന്നു നീയാടിനിന്നു.
എങ്കിലും നീ മറന്നില്ല തെല്ലും
സന്തപ്തഹൃത്തിനാശ്വാസമേകാൻ,
അന്ധകാരത്തെക്കഴിച്ചുമൂടാൻ,
അന്ധവിശ്വാസത്തെ വേട്ടയാടാൻ.
സ്വച്ഛം നിജപ്പൊൻചിറകുകളാൽ
കൊച്ചലകൾ തീർത്തു നീ പറക്കേ,
ജാതമാം വാതമേററമ്പരന്നി-
ക്കാർമേഘമോട്ടന്നിതാംബരത്തിൽ.
നിൻമഞ്ജുഗാനസരിത്തിലുണ്ടാം
പൊൻപോളയോരോന്നും പൊട്ടിടുമ്പോൾ
ഘോരദുരാചാരകുംഭജാലം
പാരം ഭയപ്പെട്ടുമന്നിടുന്നു.

താവകജീവിതം പുണ്യകർമ്മ-
പ്രോജ്ജ്വലഹോമാഗ്നിയായിരുന്നു.
അക്കൊച്ചുപന്ഥാവൊട്ടുക്കമൊരു
പട്ടാലലംകൃതമായിരുന്നു.
വാസ്തവംതന്നെയി, ജ്ജീവിതത്താൽ
വാസ്തവംതാൻ, കൃതകൃത്യനാം നീ.
എങ്കിലും ഭാവി ഭവാനു നല്കാൻ
മംഗല്യമാല്യമായ് വന്നുനില്ക്കേ,
എങ്ങു നീ, എങ്ങുപോയ്, ഇത്ര വേഗം?
എങ്ങു പോയ്, ഇങ്ങുനിന്നിത്ര വേഗം?

കെ. ശങ്കരനാരായണൻ നമ്പൂതിരി.







# ഭാഷാസാഹിത്യത്തിലേക്ക് ഒരു വിഹഗവീക്ഷണം

പ്രകൃതിയുടെ അനുകരണമാണ് കല എന്നു അരിസ്റ്റോട്ടൽ പറയുകയുണ്ടായി. എന്നാൽ മാതൃകാഭൂതമായ യഥാർത്ഥകലയുടെ അനുകരണമാണ് കലാപ്രപഞ്ചം എന്നു പറഞ്ഞാൽ അതു മിക്കവാറും ശരിയായിരിക്കും. അന്യകലകളെ അപേക്ഷിച്ച സാഹിത്യത്തിലാണ് അനുകരണഭ്രമം അധികം കാണുന്നതു്. അതുതന്നെയത്രേ 'രണ്ടോ മൂന്നോ കവികളും അതത്രന്നെ കാവ്യങ്ങളും' എന്നു് ഒരു ഭാരതീയകാവ്യമീമാംസകൻ പണ്ടു പറഞ്ഞതിൻെറ താൽപര്യവും. ഇതു് ഒരു പ്രത്യേകസാഹിത്യത്തെ മാത്രം ബാധിക്കുന്ന വസ്തുസ്ഥിതിയല്ല; എല്ലാ സാഹിത്യത്തിലും മാതൃകാകൃതികളെ അപേക്ഷിച്ച് അവയുടെ അനുകരണങ്ങളായിരിക്കും എണ്ണത്തിൽ അധികമുണ്ടാവുക. ചിലപ്പോൾ തിരിയിൽനിന്നു കൊളുത്തിയ പന്തംപോലെ മാതൃകയേക്കാൾ അതിൻെറ അനുകരണം മഹത്തരമായെന്നും വന്നുകൂടായ്കയില്ല. പക്ഷേ അതു് ആയിരത്തിൽ ഒന്നു മാത്രം. മററുള്ളതൊക്കെ അനുകർത്താക്കളുടെ സാംസ്കാരികപുരോഗതിയുടെ അളവുകോലുകൾ മാത്രമായി അവശേഷിക്കുന്നു. കാലത്തിൻെറ കരിങ്കല്ലറയിൽനിന്നു് അവയെ വെളിക്കുകൊണ്ടുപോരുവാൻ ഭാവിയിലെ സാഹിത്യചരിത്രകാരൻ വളരെയേറെ ക്ലേശിക്കണം. അനന്തരകാലീനന്മാർ വിസ്മരിച്ചാലും ചരിത്രകാരനു് അവയെ വിട്ടുകളവാൻ നിവൃത്തിയില്ല. കാരണം, അവകൂടിയുണ്ടെങ്കിലേ സാഹിത്യചരിത്രം സമഗ്രമാവൂ. അപ്പോൾ സാഹിത്യത്തിലല്ല, സാഹിത്യചരിത്രത്തിലാണ് അവയ്ക്കും അവയുടെ കർത്താക്കൾക്കും സ്ഥാനമെന്നു വരുന്നു. ഏതു സാഹിത്യത്തിൻെറ ചരിത്രത്തിലും ഒട്ടു വളരെ ഏടുകൾ ഈ ആവശ്യത്തിലേയ്ക്കുവേണ്ടി വിനിയോഗിച്ചിട്ടുള്ളതായിക്കാണാം. മലയാളസാഹിത്യത്തിൻെറ ചരിത്രംതന്നെ നോക്കുക: ചെറുശ്ശേരി, എഴുത്തച്ഛൻ, നമ്പ്യാർ: കഴിഞ്ഞു, മധ്യകാലമലയാളസാഹിത്യത്തിൻെറ ചരിത്രം സമഗ്രമായി. വല്ലവർക്കും ആക്ഷേപമുണ്ടെങ്കിൽ, പൂനവും പൂന്താനവും ഉണ്ണായിയും കൂടി ആയിക്കൊള്ളട്ടെ.

2

പഴമയിൽനിന്നു നമുക്കു പുതുമയിലേയ്ക്കു കടക്കാം. പ്രസ്ഥാനങ്ങളുടെ വൈവിധ്യംകൊണ്ടും സാഹിത്യവ്യവസായികളുടേയും അനുവാചകന്മാരുടേയും ആധിക്യംകൊണ്ടും ഭാഷാസാഹിത്യം വികസിച്ചുവരികയാണല്ലോ ഇപ്പോൾ. ചുരുക്കം ചില പുരോഗമനവാദികളൊഴിച്ച മറേറവരും സമ്മതിക്കുന്ന ഒരു യാഥാർത്ഥ്യമാണ് ഇതു്. ഈ ഘട്ടത്തിൽ, സാഹിത്യത്തിലെ ഓരോ പ്രധാനപ്രസ്ഥാനങ്ങളുടേയും സ്ഥിതി എങ്ങിനെയിരിക്കുന്നുവെന്നു പരിശോധിക്കാം. കേരളകാളിദാസൻ അന്നു് അഭിജ്ഞാനശാകുന്തളം വിവർത്തനം ചെയ്തു; അതിനുശേഷം വിവർത്തനങ്ങളായും സ്വതന്ത്രങ്ങളായും എത്ര നാടകങ്ങളാണ് മലയാളത്തിലുണ്ടായിട്ടുള്ളതു്! സംസ്കൃതത്തിലെ ഒട്ടുമിക്ക നാടകങ്ങളും തർജ്ജമചെയ്തുകഴിഞ്ഞു. വളരെയാളുകൾ സ്വതന്ത്രനാടകങ്ങളും—പ്രഹസനങ്ങളേയും ഇവയുടെ ശേഖരത്തിൽ ഉൾപ്പെടുത്താം—ഉണ്ടാക്കി. എന്നിട്ടും നമ്മുടെ ഇന്നത്തെ നാടകവേദിയുടെ നിലയെന്താണ്? ഒന്നു രണ്ടു നാടകങ്ങൾ, രണ്ടു മൂന്നു പ്രഹസനങ്ങൾ ഇവയ്ക്കേ ഒരു സംസ്കൃതചിത്തനായ മലയാളിയുടെ ക്ഷമയെ നിയന്ത്രിപ്പാൻ കഴിയുന്നുള്ളൂ. നാടകങ്ങളുടെ എണ്ണക്കുറവോ അവയുടെ പഴക്കമോ അല്ല, നാടകവേദിയെ അലങ്കോലപ്പെടുത്തുന്നതു്. പിന്നെയോ? യഥാർത്ഥനാടകങ്ങളുടെ—രചനാത്മകങ്ങളും വികാരോത്തേജകങ്ങളുമായ നാടകങ്ങളുടെ—അഭാവമാണ്. പരിഷ്കൃതഭാഷകളിൽ അഭിനയയോഗ്യങ്ങളായ ഗദ്യരൂപകങ്ങൾ ഇന്നു് ഇതരസാഹിത്യശാഖകളെ അധഃകരിച്ചു മുന്നോട്ടു വരുന്നുണ്ടു്. അവയ്ക്കു ജനതയുടെ ഇടയിലുള്ള മതിപ്പും നിസ്സാരമല്ല. മലയാളത്തിൽ ഗദ്യനാടകങ്ങൾക്കു് ഇനിയും അഭിലഷണീയമായ ഒരു സ്ഥാനം സിദ്ധിച്ചുകഴിഞ്ഞിട്ടില്ല. കഥകളിയുടെ ജന്മദേശമായ കേരളം അഭിനയകലയിൽ അസമർത്ഥമാവാനിടയില്ല. പക്ഷേ, നാടകങ്ങളെവിടെ?

ഇനി ആഖ്യായികകളുടെ കാര്യം നോക്കാം. കാലത്തിനും പരിതസ്ഥിതിക്കും വളരെയൊക്കെ മാററം വന്നിട്ടുണ്ടെങ്കിലും 'ഇന്ദുലേഖ'യെ മലയാളികൾ ഇന്നും മാനിക്കുന്നുണ്ടു്. ഇന്ദുലേഖയ്ക്കുശേഷം മലയാളത്തിൽ സാമുദായികങ്ങളും ചരിത്രപരങ്ങളുമായി എത്രയെത്ര നോവലുകളുണ്ടായി! അക്കാലത്തുണ്ടായ നോവലുകളുടെ എണ്ണം നോക്കിയാൽ മലയാളികൾക്കു നോവലെഴുത്തല്ലാതെ വേറെ ജോലികളൊന്നും ഇല്ലായിരുന്നുവോ എന്നുപോലും അന്യർ സംശയിച്ചേയ്ക്കും. എന്നിട്ടും ഇന്ദുലേഖ, മാർത്താണ്ഡവർമ്മ തുടങ്ങിയ ചുരുക്കം ചില ആഖ്യായികകൾ വായിച്ചുകഴിഞ്ഞശേഷം മലയാളികൾ 'പാവങ്ങ'ളേയോ അതുപോലുള്ള മറേറതെങ്കിലും വിവർത്തനങ്ങളേയോ അന്വേഷിയ്ക്കേണ്ടിവരുന്നു. അഞ്ചോ ആറോ ആഖ്യായികകളെ അകററിനിർത്തിയാൽ മലയാളത്തിൻെറ സ്വന്തമെന്നു് അഭിമാനിക്കാവുന്ന എത്രയെണ്ണം നാളെയ്ക്കു അവശേഷിക്കും? ബാക്കിയുള്ളവയെ ഭാവിയിലെ ആഖ്യായികാചരിത്രകാരന്മാരല്ലാതെ വേറെ ആരെങ്കിലും അന്വേഷിക്കുമോ?

3

'മിസ്റ്റിക്ക്കവിത' എത്ര സുന്ദരമായ ഒരു കവിതാപ്രസ്ഥാനമാണതു്! എന്നാൽ പൊട്ടിച്ചിരിയോടുകൂടിയല്ലാതെ കേരളി

യക്ക് ആ പ്രസ്ഥാനത്തെ അനുസ്മരിപ്പാൻ വയ്യാ. അത്രയ്ക്കുണ്ട് ഭാഷയിൽ അതു കാട്ടിക്കൂട്ടിയ കോമാളിത്തങ്ങൾ. സഞ്ജയന്റെ നിശിതവും നിർമ്മത്സരവുമായ തൂലിക അന്ന് അങ്ങിങ്ങു നീന്തിക്കളിച്ചിരുന്നില്ലെങ്കിൽ മിസ്റ്റിക്‌കവികളുടെ മിരട്ടിൽപ്പെട്ടു മലയാണ്മ ഇന്നും വല്ലാതെ വിഷമിക്കുമായിരുന്നു. കബീറിന്റേയും ടാഗോറിന്റേയും സുന്ദരഗീതങ്ങളാണ് മിസ്റ്റിസിസത്തിന്നു മാർഗ്ഗപ്രദർശനംചെയ്തതു്. പാരസികകവിതകളും കുറെയൊക്കെ സഹായിച്ചിട്ടുണ്ട്. നാനാത്വത്തിൽ ഏകത്വം ദർശിച്ച ഭക്തന്റെ ഭാവശബളവും സംസ്കാരോന്മിഷിതവുമായ സുകുമാരചിന്തകളെവിടെ? കവിയശഃപ്രാർത്ഥികളുടെ കാമകല്മഷവും നിർല്ലജ്ജവുമായ അസംസ്കൃതഹൃദയത്തിൽനിന്നു പുറപ്പെടുന്ന പരസ്ത്രീപരമായ പ്രലപനങ്ങളെവിടെ? എന്നിട്ടും വളരെക്കാലം മിസ്റ്റിസിസത്തിന്റെ നിഴലിൽ ചില കവിയശഃപ്രാർത്ഥികൾ നിർബ്ബാധം വിഹരിച്ചുപോന്നതാണാശ്ചര്യം. സാങ്കേതികമോ കലാപരമോ ആയ പൊരുത്തക്കേടുകളെസ്സംബന്ധിച്ചേടത്തോളം വായനക്കാരുടെ ചിന്താശീലത്തിന്നു ചോദ്യംചെയ്യാൻ അധികാരമില്ലാത്ത ഒരു അന്തരീക്ഷത്തെ സ്വയം സൃഷ്ടിച്ചുകൊണ്ടാണ് ഈ പ്രസ്ഥാനം ഭാഷയിൽ ഉദിച്ചുയർന്നതു്. കഥയിൽ ചോദ്യമില്ലെന്നു പണ്ടാരോ പറഞ്ഞതുപോലെ മിസ്റ്റിക്‌കവിതയെക്കുറിച്ചും ചോദ്യമില്ലെന്ന ഒരു നില വന്നുകൂടി. രൂപകാതിശയോക്തിയുടെ മറവിൽ ഏതു ആശയത്തിന്നും യഥേഷ്ടം ഒളിച്ചുകളിക്കാമെന്നായി.

മികച്ച മിസ്റ്റിക്‌പ്രസ്ഥാനം അന്തസ്സാരമററ പ്രണയഗാനങ്ങളായി അധഃപതിച്ചതിരിക്കട്ടെ. മനുഷ്യത്വത്തെ മാന്തിത്തിന്നുന്ന ഒരുതരം കടുത്ത വിഷാദാത്മകത്വത്തിന്നു പ്രസ്തുത പ്രസ്ഥാനം പ്രചാരവേല നടത്തിയെന്നതാണ് ഏററവും ആക്ഷേപാർഹമായിരിക്കുന്നതു്. 'ഉദ്യോഗം അല്ലെങ്കിൽ മരണം' എന്ന മുദ്രാവാക്യത്തോടുകൂടിയാണ് ഇന്ത്യയിലെ യുവാക്കൾ വിദ്യാലയത്തിൽനിന്നു പുറത്തു പോരുന്നതെന്നു മിസ് മേയോ തന്റെ കുപ്രസിദ്ധമായ 'മദർ ഇൻഡ്യ' എന്ന ഗ്രന്ഥത്തിൽ ഒരിടത്തു പറഞ്ഞിട്ടുണ്ട്. അതുപോലെ 'പ്രേമം അല്ലെങ്കിൽ മരണം' ഇതായിത്തീർന്നു അപക്വമതികളായ പലരുടേയും ജീവിതലക്ഷ്യം. മഹാകവി കുമാരനാശാന്റെ മധുരോദാരങ്ങളായ ചില കൃതികൾ പ്രേമത്തിന്റെ പേരിൽ വിഷാദാത്മകമായ ഒരു ചിന്താഗതിയെ പണ്ടുതന്നെ ചൂണ്ടിക്കാണിച്ചിട്ടുണ്ടെന്നുള്ളതു ശരിതന്നെ. അകൈതവവും ആദർശസുന്ദരവുമായ പ്രേമം ഭോഗത്തേയും ത്യാഗത്തേയും തുല്യനിലയിലാണ് വീക്ഷിക്കുന്നതെന്നും ഒരുപക്ഷേ ത്യാഗമാണ് ഭോഗത്തേക്കാൾ മധുരമെന്നും ഉള്ള അമൂല്യതത്വത്തെയാണ് അദ്ദേഹം സ്വകൃതികളിൽ പ്രപഞ്ചനംചെയ്തിട്ടുള്ളതു്. നമ്മുടെ മിസ്റ്റിക്‌കവികളാകട്ടെ, പ്രേമത്തിന്റെ ഭോഗപരമായ വശത്തെമാത്രം വീക്ഷിക്കുകയും തജ്ജന്യമായ നിരാശതകൊണ്ട് വിഷാദാത്മകന്മാരായിത്തീരുകയും ചെയ്തു.

ചുരുക്കം ഇതാണ്: ശ്രീ. ശങ്കരക്കുറുപ്പിന്റെ 'സാക്ഷാൽക്കാര'ത്തെപ്പോലെ നാലോ അഞ്ചോ മിസ്റ്റിക്‌കവിതകളുണ്ട് നമുക്കു നാളെയ്ക്കു്. ആയിരക്കണക്കിൽ പുറപ്പെട്ട മററു മിസ്റ്റിക്‌കവിതകൾ, അഥവാ മാംസഗന്ധികളായ പ്രണയഗാനങ്ങൾ മാസികാപത്രങ്ങളുടെ താൽക്കാലികക്ഷുത്തു ശമിപ്പിക്കുന്നതിന്നുമാത്രം പ്രയോജനപ്പെട്ടു!

## 4

'ദരിദ്രഗായകൻ (പട്ടിണിയെപ്പററി 19 ഗാനങ്ങൾ)
വില 8ണ.'

ഈയിടെ ഒരു പുസ്തകശാലക്കാരുടെ പരസ്യത്തിൽ കണ്ടതാണ് ഇതു്. അല്ലെങ്കിൽ ഇതിൽ ഒട്ടും അത്ഭുതപ്പെടുവാനില്ല. മിസ്റ്റിക്‌കവിതാഭാസങ്ങൾക്കുശേഷം മലയാളത്തെ ബാധിച്ച ഒരു മഹാവ്യാധിയാണ് 'പഞ്ഞപ്പാട്ടുകൾ.' ഇക്കഴിഞ്ഞ ഒന്നുരണ്ടു കൊല്ലത്തിന്നിടയിൽ സാഹിത്യച്ചന്തയിൽ നിലവാരം നിജപ്പെടുത്താൻ സാധിച്ചിട്ടില്ലാത്ത പുത്തൻചരക്കുകളിൽ പൂജ്യസ്ഥാനം ഇവയ്ക്കാണ്. കവികളും സാഹിത്യകാരന്മാരും ഇന്നിന്നതേ കാണാവൂ, ഇന്നിന്നതേ കേൾക്കാവൂ എന്നു കണിശമായ ഒരു വ്യവസ്ഥയുള്ളതായിത്തോന്നും ഈ പുത്തൻകൃതികളുടെ പുറപ്പാടു കണ്ടാൽ. സാഹിത്യവും ജീവിതവും തമ്മിൽ അവശ്യമുണ്ടാകേണ്ട ബന്ധത്തെസ്സംബന്ധിച്ചേടത്തോളം ആൎക്കും അഭിപ്രായഭേദമില്ല. ജീവിതമെന്നതു് ഇരുളും വെളിച്ചവും നിറഞ്ഞതാണ്; മനുഷ്യന്നു് ആത്മനിയന്ത്രണം അസാദ്ധ്യമായിരിക്കുന്നേടത്തോളം കാലം അതു അങ്ങിനെത്തന്നെയിരിക്കുകയും ചെയ്യും. ജീവിതത്തെ സമഗ്രമായി വീക്ഷിക്കുകയും വിമർശിക്കുകയും ചെയ്യേണ്ട കവി, അതിന്റെ ഇരുണ്ട വശങ്ങളിൽമാത്രം ദത്താവധാനനായിത്തീരുന്നതു് ആശാസ്യമല്ല. ഇതു വിഷസദൃശമായ വിഷാദാത്മകത്വത്തെ സ്വയം ക്ഷണിച്ചുവരുത്തലാണ്. ജീവിതസമരത്തിൽ പ്രതികൂലശക്തികളുടെ പ്രത്യാഘാതങ്ങളാൽ അസ്തവീര്യന്മാരായി പിന്മാറുന്നവരല്ല, വീണ്ടും ധീരധീരം വിജയത്തിലേയ്ക്കു കുതിച്ചുകയറുന്ന കർമ്മധീരന്മാരാണ് സമുദായത്തിന്നാവശ്യം. അവരെക്കൊണ്ടു മാത്രമേ മനുഷ്യത്വത്തിന്റെ തീരാശ്ശാപമായ കഷ്ടപ്പാടുകളെ കുറച്ചെങ്കിലും ലഘൂകരിപ്പാൻ കഴിയൂ. മഹാകവി പറഞ്ഞതുപോലെ,

> 'പഞ്ഞവും കഷ്ടപ്പാടും
> പശിയും പുല്ലായ് നണ്ണി
> ..............................
> .......തൻകൎത്തവ്യത്തെ
> ഭഞ്ജിക്കാതനുഷ്ഠിച്ചുപോരുന്ന'

വീരപുരുഷന്മാരാണ് ഏതു വിഷമസന്ധിയിലും ലോകപുരോഗതിയ്ക്കു് അത്യാവശ്യമായിട്ടുള്ളതു്. ഈ സനാതനനിയമത്തെ ഭാരതം,

> ക്ഷുദ്രം ഹൃദയദൌർബ്ബല്യം
> ത്യക്ത്വോത്തിഷ്ഠ പരന്തപ!

എന്നിങ്ങിനെ അനേകായിരം കൊല്ലങ്ങൾക്കുമുമ്പുതന്നെ മനുഷ്യവർഗ്ഗത്തിലെ ഓരോ വ്യക്തിയേയും ഉദ്ദേശിച്ച് ഉൽഘോഷിച്ചിട്ടുണ്ട്. ഇന്നും അതിന്നു് എല്ലാവിധത്തിലും അർഹനായ ഒരു

ആചാര്യൻ പ്രസ്തുതതത്വത്തെ സ്വജീവിതംകൊണ്ടു പഠിപ്പിക്കുകയും ചെയ്യുന്നു.

പട്ടിണിയുടെ പരിഹാസ്യചിത്രങ്ങൾ വരച്ചുണ്ടാക്കാൻ പണിപ്പെടുന്ന നമ്മുടെ കവികൾ എന്തുകൊണ്ട് അതോടൊപ്പം ആ പട്ടിണിയേയും കഷ്ടപ്പാടുകളേയും സമൂലം നശിപ്പിക്കാൻ പര്യാപ്തമായ ഉൽബുദ്ധതയേയും ആദർശബോധത്തേയും ജനതയിൽ ഉത്തേജിപ്പിക്കുന്നില്ല? സമുദായത്തിലെ ഈ ദയനീയസ്ഥിതി സാഹിത്യത്തിലും രേഖപ്പെടുത്തി കൃതകൃത്യത നടിക്കുകയാണോ അവരുടെ ലക്ഷ്യം? അങ്ങിനെയാണെങ്കിൽ അവർ ചരിത്രകാരന്റെ അധികാരപരിധിയിൽ അനുവാദംകൂടാതെ കൈവെലുത്തുകയാണ്. സമുദായത്തിന്റെ അതാതുകാലത്തെ ജീവിതരീതിയുടെ ആക്കത്തുക്കങ്ങൾ ചരിത്രകാരൻ വിശ്വസ്തതയോടെ കുറിച്ചിട്ടുകൊള്ളും. സാഹിത്യകാരൻ സമുദായത്തിലേയ്ക്കിറങ്ങുന്നതു് അതിനെ അലസമായി വീക്ഷിപ്പാനല്ല, ആവേശത്തോടെ വിമർശിപ്പാനാകണം. കവികൾ കാണിച്ചുകൊടുക്കുന്നതിനേക്കാൾ കഠിനമായ യാതനകൾ ദാരിദ്ര്യംകൊണ്ടു സമുദായം ഇന്ന് അനുഭവിക്കുന്നുണ്ട്. അതിൽനിന്ന് എങ്ങിനെ മോചിക്കാം എന്നതാണ് ഇന്നത്തെ പ്രധാനപ്രശ്നം. ജനതയുടെ ആശയെ പച്ചപിടിപ്പിക്കുകയും കർത്തവ്യബോധത്തിന്നു കരുത്തേറുകയും തളർന്നുലഞ്ഞ ചൈതന്യത്തെ താലോലിക്കുകയും സർവ്വോപരി നേർവഴി നിർദ്ദേശിക്കുകയും ചെയ്യുന്ന കവിതകളാണ് നമുക്കാവശ്യം. അല്ലാതെ, ദാരിദ്ര്യത്തെക്കുറിച്ച പദ്യത്തിലെഴുതപ്പെടുന്ന വെറും വർത്തമാനക്കുറിപ്പുകളല്ല.

5

ഒരുതരം വഴിപിഴച്ച പ്രചാരവേലയുടെ അരുമസ്സന്താനങ്ങളാണ് ഈ പട്ടിണിപ്പാട്ടുകളെന്നു പറഞ്ഞാൽ, അതു പരമാർത്ഥത്തെ പതിരുകൂടാതെ പ്രദർശിപ്പിക്കുകമാത്രമായിരിക്കും. നമ്മുടെ പഴയ സാഹിത്യം പ്രഭുക്കന്മാർ, തമ്പുരാക്കന്മാർ തുടങ്ങിയ 'മുതലാളിമാരുടേതാണെന്ന ഒരു അഭിപ്രായം അടുത്തകാലത്തു ചില പുരോഗമനവാദികൾ പുറപ്പെടുവിക്കുകയുണ്ടായി. വീണ്ടുവിചാരംകൂടാതെ പലരും അതു് അങ്ങിനെത്തന്നെ വിശ്വസിച്ചുപോന്നു. ഭാഷാസാഹിത്യത്തെസ്സംബന്ധിച്ചേടത്തോളം ഇത്ര ഭീമമായ ഒരു തെറ്റുധാരണ വേറെ ഉണ്ടാവാൻ വയ്യ. ഏതായാലും ഈ അഭിപ്രായം പരന്നതോടുകൂടി പട്ടിണിയെയും ദാരിദ്ര്യത്തെയും കുറിച്ചു പ്രതിപാദിക്കുന്നതു മാത്രമേ യഥാർത്ഥസാഹിത്യമാവൂ എന്നുപോലും ചിലർ വിചാരിച്ചുതുടങ്ങിയിരിക്കുന്നു. ഇതു പഴമയോടുള്ള പകപോക്കലിന്റെ രൂപം കൈക്കൊള്ളുകയാണെങ്കിൽ—! അല്ലെങ്കിൽ, ആയിരമായിരം കൊല്ലംമുമ്പു മരിച്ചു മണ്ണായിപ്പോയ ആ മഹർഷിപുംഗവന്റെ—ലോകഗുരുവായ വാത്മീകിയുടെ—നേരെ, അദ്ദേഹം സിംഹളീയനായ രാവണനെ അധർമ്മിഷ്ഠനായി ചിത്രീകരിച്ചു എന്ന ഏകകാരണംകൊണ്ട്, ഈ ഇരുപതാംനൂററാണ്ടിലും വീറോടുകൂടി ആഞ്ഞെതിർക്കുന്നതാണല്ലോ മലയാളികളിൽ ചിലരുടെ വീരാഭിമാനം!

'പത്രോസേ, നീ ആഴത്തിലേയ്ക്കു വലവീശുക' എന്നു ക്രിസ്തുദേവൻ ഒരവസരത്തിൽ തന്റെ ഒരു ശിഷ്യനോടു പറയുകയുണ്ടായി. ഇതു മനശ്ശാസ്ത്രപരമായ ഒരു മഹനീയതത്വത്തെയാണ് കാണിക്കുന്നത്. ഉന്നതമായ ജീവിതലക്ഷ്യങ്ങൾക്കല്ലാതെ മനുഷ്യനെ ഉയർത്താൻ കഴിയില്ല. ശ്രീനാരായണഗുരുസ്വാമികൾ പറഞ്ഞതുപോലെ നമുക്കു മനുഷ്യൻ നന്നാവുകയാണ് വേണ്ടതു്. മനുഷ്യന്റെ നന്മയും ഉയർച്ചയും തിന്മാനും കുടിപ്പാനും കിട്ടുന്നതുകൊണ്ടുണ്ടാകുന്ന ക്ഷണികനിർവൃതിയെ മാത്രമാശ്രയിച്ചല്ല ഇരിക്കുന്നതു്. സാംസ്കാരികമായ പുരോഗതിയാണ് മനുഷ്യനെ നന്നാക്കുന്നതും ഉയർത്തുന്നതും. ആ പുരോഗതി തികച്ചും മനസ്സംബന്ധിയാണുതാനും. അതിനാൽ പട്ടിണിയേയും ദാരിദ്ര്യത്തേയും മാത്രം ദർശിക്കുന്നവർ കുറെക്കൂടി അകലേയ്ക്കും കണ്ണയയ്ക്കേണ്ട കാലം വൈകിയിരിക്കുന്നു.

6

കൃതികളുടെ ശരിയായ മൂല്യം നിർണ്ണയിക്കുന്നതു നിർമ്മത്സരമായ നിരൂപണമാണ്. ഉത്തമഗ്രന്ഥങ്ങൾ ഉത്തരോത്തരം ഉണ്ടാവാനും ക്ഷുദ്രകൃതികൾ തിരോധാനംചെയ്യാനും നിരൂപണം സഹായകമാവും. മലയാളത്തിൽ താരതമ്യനിരൂപണത്തിനുള്ള സ്ഥാനം ഗ്രന്ഥങ്ങളുടെ വ്യക്തിപരമായ വിമർശനത്തിന്നു് ഇനിയും സിദ്ധിച്ചിട്ടില്ല. ഒരു കൃതിയെ അപേക്ഷിച്ചു മറെറാന്നു് എങ്ങനെയിരിക്കുന്നുവെന്ന ചിന്ത—അതാണല്ലോ താരതമ്യനിരൂപണത്തിന്റെ സ്വഭാവം—സാഹിത്യത്തിന്റെ സ്വച്ഛീയതയെ അപകടത്തിലാക്കിയേയ്ക്കും. അതു് അനുകരണങ്ങളുടെ വളർച്ചയ്ക്കു വളംവെച്ചുകൊടുക്കുന്നു. സംസ്കൃതാലങ്കാരികന്മാർ താരതമ്യനിരൂപണത്തിന്നു് അധികം പ്രാധാന്യം കല്പിച്ചതുകൊണ്ടാണ് പ്രസ്തുതസാഹിത്യത്തിൽ അസ്സലുകളെ അപേക്ഷിച്ച് അവയുടെ അനുകരണങ്ങൾ എണ്ണത്തിൽ അധികമായിത്തീർന്നതു്. ഒരു ഗ്രന്ഥത്തിന്റെ യോഗ്യത അളക്കുന്നതിന്നു മറെറാരു ഗ്രന്ഥത്തെ മാനദണ്ഡമാക്കുന്നതു് ആശാസ്യമല്ല. അതുപോലെത്തന്നെ ഒരു കവിയെക്കൊണ്ടു മറെറാരു കവിയെ അളക്കുന്നതും അനുചിതമാകുന്നു. ഉള്ളൂർ, വള്ളത്തോൾ, ആശാൻ എന്നീ മഹാകവികളിൽ ഓരോരുത്തർക്കും സ്വതന്ത്രമായ വീക്ഷണകോണവും തത്വചിന്തയുമാണുള്ളതു്. സംസ്കൃതത്തിൽ കാളിദാസന്റേയും ഭവഭൂതിയുടേയും വീക്ഷണകോണങ്ങൾക്കു തമ്മിൽ എത്ര അന്തരമുണ്ടു്! ഗ്രന്ഥകാരന്മാരുടെ വ്യക്തിത്വം കൃതികളിലും പ്രതിഫലിക്കാതിരിക്കില്ല. ഒരു ഗ്രന്ഥത്തെ അതിന്റെ വ്യക്തിത്വത്തേയും ചുററുപാടുകളേയും മുൻനിർത്തി വേണം നിരൂപണംചെയ്യുക. കരുണയിൽനിന്നു വ്യത്യസ്തമായ ഒരു വീക്ഷണകോണമംഗീകരിച്ചു എന്ന കാരണം കൊണ്ടുമാത്രം പിംഗളയ്ക്കു തെല്ലും അപകർഷം വരുന്നില്ല. അതുപോലെത്തന്നെ പിംഗളയുടെ രീതിയിൽനിന്ന് അകന്നതുകൊണ്ടു മഗലനമറിയത്തിന്നോ കരുണയ്ക്കോ യാതൊരു കോട്ടവും കല്പിച്ചുകൂടാ. വിലാപകാവ്യങ്ങളാണെങ്കിലും കണ്ണുനീർത്തുള്ളിയും പ്രരോദനവും തമ്മിൽ ഒരു താരതമ്യവിവേചനം ചെയ്തു് അവയുടെ ഉൽക്കർഷാപകർഷത്തെപ്പററി തീർപ്പു കല്പിക്കുന്നതു്

# ഗൃഹനായിക

1

പകലറുതിവരെപ്പണിത്തിരക്കിൽ
സകലസമഞ്ജസചിന്തയും പെടാതെ
അകതളിരതിയായ് മുഷിഞ്ഞു ഞാനാ-
സ്സ്വപകഭവനത്തിലണഞ്ഞിടുന്നു നിത്യം.

2

മമ വരവിനെയുററുനോക്കിനില്ക്കും
മമത നിറഞ്ഞ മദീയജീവനാഡി
സുമസമവദനത്തിലങ്കുരിക്കും
സുമധുരമാം സ്മിതമൊത്തണഞ്ഞിടുന്നു.

3

വളകളിളകിടും കരാംബുജത്തിൽ
കളമൊഴിമാർമണി താലവൃന്തമേന്തി
വളരുമതിരസത്തൊടൊത്തു വീശി-
ത്തളരുമെനിക്കു തരുന്നു തോഷമേററം.

4

ഉഷസി ദിനകരന്റെ കാഴ്ച കൂലം-
കഷപരിതോഷ, സരസ്സെടുത്തിടുംപോൽ
ചഷകമൊരു കരത്തിനാലെടുത്താ
ന്ധഷമിഴിയെന്നരികത്തു വെച്ചിടുന്നു.

* * *

5

മമ ഗൃഹിണി മദീയമന്ത്രി, ശിഷ്യോ-
ത്തമ, സഖി, പത്നി, പതിവ്രതാസുരത്നം
പലപദവികളീവിധത്തിലൊപ്പം
സുലഭസുഖേന വഹിച്ചു മേവിടുന്നു.

6

ദിനകരകിരണങ്ങളട്ടിനാന്തേ
കനകസമാനനിറം കലന്നിടുമ്പോൾ
വിനയവതി വിശിഷ്ടവിഷ്ണുനാമം
ഘനതരഭക്തിയൊടൊത്തു ചൊല്ലിടുന്നു.

7

"മുരഹര, മുകിൽവണ്ണ,മുക്തരാകും
മുനികൾ മുദാ മുകുരത്തിലെന്നപോലെ
തവ തനു, മനസാ വിലോകനംചെയ്ക-
ന്നുദിനമുൽപ്പുളകാംഗരായിടുന്നു:

8

അടിയനുമതിശുദ്ധഭക്തിയേകാൻ
മടിയരുതേ കടൽവണ്ണ, കംസശത്രോ!"
സ്ഫുടമിതുവിധ,മോതി,യാനമിപ്പൂ
കടലൊളിവണ്ണനെയത്തടില്ലതാംഗി.

9

മുകുളിതകരയായ് മുറയ്ക്കു നിത്യം
സുകൃതിനിയീവിധമുച്ചരിച്ചശേഷം
മമ നികടമണഞ്ഞു നിന്നിടുന്നു
കമനി മുദാ കരണീയസക്തയായി.

സി. എസ്സ്. നാരായണൻ നമ്പൂതിരിപ്പാട്,
ബി.എ., എൽ.എൽ.ബി.

---

അനുചിതമല്ലേ? ഓരോ ഗ്രന്ഥത്തിന്നും അതതിന്റേതായ ചില പ്രത്യേകതകളുണ്ട്. ആ പ്രത്യേകതകളെ മുൻനിത്തി നിരൂപണംചെയ്യുമ്പോൾമാത്രമേ അതിന്റെ ശരിയായ നിലയും വിലയും വെളിപ്പെടുകയുള്ളൂ.

അഭിമാനാഹമായ ഒരു പാരമ്പര്യമാണ് ഭാഷാസാഹിത്യത്തിന്നുള്ളത്. മലയാളത്തിലെ മധുരോദാരങ്ങളായ ഖണ്ഡകാവ്യങ്ങളുടേയും ലഘുകവിതകളുടേയും മുമ്പിൽ നമുക്ക് ഇന്നും എന്നും അഭിമാനംകൊള്ളാം. അവയുടെ അദൃശ്യകിരണങ്ങൾ എത്രയെത്ര ഹൃദയമുകുളങ്ങളെ സംസ്കാരോന്മിഷിതങ്ങളും ആശസുന്ദരങ്ങളുമാക്കിട്ടില്ല! അങ്ങിനെയുള്ള ഒരു പാരമ്പര്യത്തിന്റെ പിന്നിൽ ശുഷ്കങ്ങളും അനുകരണപ്രധാനങ്ങളുമായ കുറെ പട്ടിണിപ്പാട്ടുകളും പ്രണയഗാനങ്ങളും കെട്ടിത്തൂക്കുന്നതുകൊണ്ട് എന്തു നേട്ടമാണുണ്ടാവുന്നത്?

ഗോവിന്ദൻകുട്ടി നായർ.

# ദീർഘായുസ്സ്

"ഹാഹാ, ഭൂതലവാസമെത്ര പരമാനന്ദത്തിനിന്നാസ്പദം" ആസന്നമരണനായ ഒരാളുടെ ചിന്തകളെ ഭാവനചെയ്യുന്ന ലോകഹൃദയമർമ്മജ്ഞനായ ഒരു കവിയുടെ സൂക്തിശകലമാണിതു്. ജീവിതത്തിൽ തൃപ്തിവന്ന ഒരു ജീവിപോലും ലോകത്തിലില്ല. എല്ലാ ജീവികളുടേയും എല്ലാ പ്രവൃത്തികളും സുഖത്തെ ലക്ഷ്യമാക്കിക്കൊണ്ടുള്ളതാകുന്നു. മഹാരോഗം ദാരിദ്ര്യം മുതലായ ദുരന്തദുരിതങ്ങളനുഭവിക്കുന്നവരും മരണത്തെ വെറുക്കുകതന്നെ ചെയ്യുന്നു. സങ്കല്പസൃഷ്ടമായ ഭാവിസുഖമത്രേ അവരുടെ ജീവിതാശയെ നിലനിർത്തുന്നതു്. "ജീവിതാശാ ഗരീയസീ" എന്ന അഭിജ്ഞവചനം അർത്ഥവത്താണു്. ജീവി സുഖാർത്ഥിയാകയാൽ യഥാർത്ഥസുഖം കൈവരുന്നതുവരെ ജീവിതതൃഷ്ണ അവശേഷിക്കുതന്നെ ചെയ്യും. "ആയുർവർഷശതം നൃണാം പരിമിതം" എന്ന കവിവാക്യം ജീവിതത്തിൽ അത്യന്തം തൃഷ്ണാലുവായ മനുഷ്യനു ഞെട്ടലുണ്ടാക്കുന്നു. വ്യാധികളും മരണവും പായുന്ന ജീവിതതൃഷ്ണയെ ശ്വാസംമുട്ടിക്കുന്നു. "ജാതസ്യ ഹി ധ്രുവോ മൃത്യുർധ്രുവം ജന്മ മൃതസ്യ ച തസ്മാദപരിഹാര്യേഽർത്ഥേ ന ത്വം ശോചിതുമർഹസി" എന്ന വേദാന്തം പ്രാപഞ്ചികന്മാർക്കെല്ലാം സമാധാനമരുളുന്നില്ല. മരണം അനിവാര്യമാണെന്നു് എല്ലാവർക്കുമറിയാം. എന്നാൽ അതിനെ കുറേക്കൂടി അകന്ന ഭാവിയിലേക്കു നീട്ടുവാൻ കഴിയുമോ എന്നുള്ളതാണു് എല്ലാവരുടേയും ആശ. സർവ്വസഹജമായ ഈദൃശതൃഷ്ണയ്ക്കു് എന്തു പരിഹാരമാണുള്ളതു്? വൈദ്യശാസ്ത്രത്തിനു് ഈ വിഷയത്തിൽ ശ്രദ്ധേയങ്ങളായ പല നിർദ്ദേശങ്ങളും ചെയ്യുവാനുണ്ടു്. മരണമെന്നാലെന്തു്? അതെങ്ങിനെ സംഭവിക്കുന്നു? ആയുർഹ്രാസത്തിനുള്ള നിദാനങ്ങളെന്തെല്ലാം? ഈ പ്രശ്നങ്ങൾക്കു സമാധാനം കണ്ടുപിടിക്കുന്നതുകൊണ്ടു ദീർഘായുഷ്പ്രാപണത്തിനുള്ള വഴി താനേ പ്രത്യക്ഷപ്പെടുന്നതാണു്.

"വാസാംസി ജീർണ്ണാനി യഥാ വിഹായ നവാനി ഗൃഹ്ണാതി നരോഽപരാണി. തഥാ ശരീരാണി വിഹായ ജീർണ്ണാന്യന്യാനി സംയാതി നവാനി ദേഹീ" എന്ന ഗീതാവചനമനുസരിച്ചു ജീർണ്ണിച്ചു് ഉപയോഗശൂന്യമായ ശരീരത്തെ വിട്ടു്, ദേഹി മറെറാരു പുതിയ ശരീരത്തെ സ്വീകരിക്കുന്നുവെന്നു മനസ്സിലാക്കാം. ഈ ദേഹത്യാഗത്തേയും ദേഹാന്തരസ്വീകാരത്തേയുമാണു് മരണമെന്നും ജനനമെന്നും വ്യവഹരിക്കുന്നതു്. മരണം ശരീരത്തിന്റെ ജീർണ്ണതയിൽനിന്നു സംഭവിക്കുന്നതാണെങ്കിൽ ജീർണ്ണതയിൽനിന്നും സംരക്ഷിക്കുന്നതുകൊണ്ടു മരണത്തെ തടഞ്ഞുനിർത്തുവാനും കഴിയുന്നതാണല്ലോ. "ഹിതോപചാരമൂലം ജീവിതമതോ വിപര്യാസാന്മൃത്യുഃ" എന്ന ചരകവചനപ്രകാരം ഹിതോപചാരംകൊണ്ടു ജീവിതത്തെ നിലനിർത്താമെന്നും അഹിതോപചരണം മരണത്തെ ത്വരിപ്പിക്കുമെന്നും കാണുന്നു. ഹിതോപചാരംകൊണ്ടു ശരീരത്തെ വ്യാധ്യാദികൃതമായ ജീർണ്ണത്വത്തിൽനിന്നു സംരക്ഷിച്ചു ജീവിതത്തെ നിലനിർത്താമെന്നാണിതിന്റെ താൽപര്യം.

ചിരഞ്ജീവികളും സ്വച്ഛന്ദനിധനന്മാരുമായ മഹർഷീശ്വരന്മാരുടെ ജന്മഭൂമിയായ ഭാരതത്തിലെ ഇന്നത്തെ ശരാശരി ആയുസ്സു് 27 വർഷം മാത്രമാണത്രേ! ഭാരതീയരുടെ ആയുസ്സിനു് അന്നുമിന്നുമായി ഇത്ര വലിയ അന്തരം നേരിടുന്നതിനുള്ള കാരണമെന്തായിരിക്കും? ഭാരതം ഒരുകാലത്തു് പരിഷ്കാരത്തിന്റെ കേന്ദ്രമായിരുന്നു; ശാസ്ത്രീയമായ ഒരു ജീവിതരീതിയാണു് അന്നിവിടെ നടപ്പിലിരുന്നതു്. ഭാരതത്തിൽ, വിശിഷ്യ കേരളത്തിൽ, നടപ്പിലിരുന്ന ജീവിതസമ്പ്രദായം ആയുർവ്വേദത്തിലെ ദിനചര്യ ഋതുചര്യ മുതലായ ആരോഗ്യരക്ഷാനിർദ്ദേശങ്ങളനുസരിച്ചുള്ളതായിരുന്നു. ദേശകാലാദികൾക്കനുയോജ്യമായ വിധത്തിൽ പണ്ടുള്ളവർ ഏർപ്പെടുത്തിയിരുന്ന ജീവിതരീതികളെ പാടേ പരിത്യജിച്ചു് അന്ധമായ അനുകരണഭ്രമംമൂലം ഏർപ്പെട്ടിരിക്കുന്ന പാശ്ചാത്യവും പൌരസ്ത്യവുമല്ലാത്ത തനി അശാസ്ത്രീയമായ ജീവിതരീതിയാണു് ഭാരതത്തിലെ ഇന്നത്തെ ആരോഗ്യഹാനിക്കും ആയുർഹ്രാസത്തിനും പ്രധാനകാരണമെന്നുള്ളതു നിർവ്വിവാദമത്രേ. ആയുർവ്വേദം നിർദ്ദേശിക്കുന്നതും ഇവിടെ നടപ്പിലിരുന്നതുമായ ആരോഗ്യരക്ഷാമാർഗ്ഗങ്ങളെപ്പററി കുറഞ്ഞൊന്നു ചിന്തിക്കാം.

പ്രാതഃപ്രബോധനം ആരോഗ്യകാംക്ഷികൾ അവശ്യം അനുസരിക്കേണ്ട ഒരു നിയമമാകുന്നു. ഇതുപോലെതന്നെ ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒന്നാണു് രാത്രി ഉറക്കമിളയ്ക്കാതിരിക്കലും. പ്രാതഃകാലത്തു് എഴുന്നേല്ക്കുന്നതുകൊണ്ടു മനസ്സിനും ശരീരത്തിനും ഉന്മേഷം വർദ്ധിക്കുന്നു. ശരിയായ ഉറക്കംമൂലം വേണ്ടത്ര വിശ്രമം ലഭിക്കുകയും ചെയ്യുന്നു. രാത്രി വളരെസമയം ഉറക്കമിളച്ചു പ്രാതഃകാലത്തു കൂർക്കംവലിക്കുന്ന ഇന്നത്തെ സമ്പ്രദായം അനാരോഗ്യത്തെ ക്ഷണിച്ചുവരുത്തുകയാണു് ചെയ്യുന്നതു്.

ശരീരത്തെ നിലനിർത്താനുള്ള പ്രധാനോപായമാണല്ലോ ആഹാരം. അല്പാഹാരവും അമിതാഹാരവും അയഥാഹാരവും ആരോഗ്യഹാനികരമാകുന്നു. നമ്മുടെ ഇടയിലുള്ള ഭൂരിഭാഗം ദരിദ്രരും അല്പഭോജികളും സമ്പന്നന്മാർ ആരോഗ്യശാസ്ത്രനിയമങ്ങളെ വകവക്കാതെ അമിതഭോജികളും അയഥാഭോജികളുമായി അനാരോഗ്യത്തിനിരയായിത്തീരുന്നു. ആഹാരത്തിന്റെ ആവശ്യം അറിയിക്കുന്ന ജീവച്ഛക്തിയുടെ ഒരാഹ്വാനമാണു് വിശപ്പു്. വിശപ്പിനേയും ക്ഷീണത്തേയും ഭയപ്പെട്ടു് അനാവശ്യമായി കൂടക്കൂടെ ലഘുഭക്ഷണം കഴിച്ചുകൊണ്ടിരിക്കുന്ന ഇന്നത്തെ ഏർപ്പാടുകൊണ്ടു രോഗങ്ങളെ വിലയ്ക്കു വാങ്ങുകയാണു് ചെയ്യുന്നതു്. "ജീർണ്ണേ ഭോജനം" എന്ന ആരോഗ്യനിയമത്തെ അനുസരിക്കുന്നതുകൊണ്ടു ഭൂരിഭാഗം രോഗങ്ങളിൽനിന്നും ര

ക്ഷനേടാൻ കഴിയുന്നതാണ്. "ആയുഃസത്വബലാരോഗ്യസുഖപ്രീതിവിവർദ്ധനാഃ—രസ്യാഃ സ്നിഗ്ദ്ധാഃ സ്ഥിരാ ഹൃദ്യാ ആഹാരാഃ സാത്വികപ്രിയാഃ" ആയുരാരോഗ്യങ്ങളെ അഭിലഷിക്കുന്നവർ മേല്പറഞ്ഞ ഗുണങ്ങളടങ്ങിയ ശാലിഷഷ്ടികഗോധൂമനവനീതക്ഷീരഘൃതാദിപ്രധാനങ്ങളായ ആഹാരങ്ങൾ മാത്രയനുസരിച്ചു വിഹിതകാലത്തു ഭക്ഷിക്കണം. ഉദരത്തിൻെറ പകുതിഭാഗം അന്നംകൊണ്ടും കാൽഭാഗം പാനംകൊണ്ടും നിറച്ചു ബാക്കി ഭാഗം ഒഴിച്ചിടണമെന്നാണ് ശാസ്ത്രസിദ്ധാന്തം.

അതിപ്രധാനമായ മറെറാരാരോഗ്യരക്ഷാമാർഗ്ഗമാണ് ശുചിത്വം. ശാരീരികവും മാനസികവുമായ ശുചിത്വം ഇതിൽ ഉൾപ്പെടും. പതിവായി ശുദ്ധജലത്തിൽ സ്നാനംചെയ്യുക, പരിസരങ്ങൾ ശുചിയാക്കിവെയ്ക്കുക മുതലായവകൊണ്ട് ബാഹ്യശുദ്ധിയും ഈർഷ്യാസൂയാദിമാനസികദോഷങ്ങളെ പരിഹരിക്കുന്നതുകൊണ്ട് ആന്തരശുദ്ധിയും സാധിക്കാം.

മിതമായ വ്യായാമംകൊണ്ടു കർമ്മസാമർത്ഥ്യം അഗ്നിദീപ്തി മേദഃക്ഷയം മുതലായ ഗുണങ്ങളുണ്ടാകുന്നു. ശരിയായ വ്യായാമമില്ലാത്തതുകൊണ്ടു മേദസ്സു വർദ്ധിച്ചു ശരീരം സ്ഥൂലിച്ചു സ്വാധീനമില്ലാതാകുകയും തദ്വാരാ അനവധിരോഗങ്ങൾ വന്നുകൂടുകയും ചെയ്യുന്നു. എന്നാൽ വ്യായാമം അമിതമാകാതിരിക്കാനും പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്.

വാർദ്ധക്യത്തെ തടഞ്ഞുനിറുത്തുന്നതും ശ്രമം വാതം മുതലായതിനെ നശിപ്പിക്കുന്നതും നയനേന്ദ്രിയത്തെ പ്രസാദിപ്പിക്കുന്നതും പുഷ്ടി ആയുർവൃദ്ധി സുഖനിദ്ര മുതലായവയെ ഉൽപാദിപ്പിക്കുന്നതുമായ അഭ്യംഗസ്നാനം നിയമേന ശീലിക്കേണ്ടതാണ്. എണ്ണയുടെ ആവശ്യം തലമിനുക്കുന്നതിനുമാത്രമാണെന്നോരു ധാരണ ഇന്നു സർവ്വത്ര പരന്നിരിക്കുന്നതുപോലെ തോന്നുന്നു. അനേകം രോഗങ്ങളെ നിവാരണംചെയ്യാൻ കഴിവുള്ളതും കേരളത്തിൻെറ ഒരു പ്രത്യേകസ്വത്തുപോലെയുള്ളതുമായ തേച്ചുകുളി ഒരിക്കലും ഉപേക്ഷണീയമല്ലതന്നെ.

വ്യവസായസംബന്ധമായ ക്രമമില്ലായ്മ ആരോഗ്യഹാനിക്കും ആയുഃക്ഷയത്തിനുമുള്ള ഒരു പ്രധാനകാരണമാണ്. ദീർഘായുസ്സിനെ ആഗ്രഹിക്കുന്നവർ ബ്രഹ്മചര്യം അനുഷ്ഠിക്കേണ്ടതു് അത്യാവശ്യമാകുന്നു. "ധർമ്മ്യം യശസ്യമായുഷ്യം ലോകദ്വയരസായനം. അനുമോദാമഹേ ബ്രഹ്മചര്യമേകാന്തനിർമ്മലം" എന്നു വാഹടാചാര്യർ ബ്രഹ്മചര്യമഹത്വത്തെ പ്രകീർത്തിച്ചിരിക്കുന്നു. പരിപൂർണ്ണബ്രഹ്മചര്യം കഠോരമായ മാനസികനിയന്ത്രണംകൊണ്ടേ സാദ്ധ്യമാകയുള്ളു. എതായാലും സ്ത്രീവിഷയത്തിൽ നിവൃത്തിയുള്ളതും സംയമം ദീക്ഷിക്കേണ്ടതു് ഒരു ധർമ്മമാകുന്നു.

വമനം വിരേചനം മുതലായ ശുദ്ധികർമ്മങ്ങൾകൊണ്ടു ശരീരത്തിലെ ദൂഷിച്ച അംശങ്ങളെ പുറത്തേയ്ക്കു നിർഹരിക്കുന്നതു സർവ്വോത്തമമായ ഒരാരോഗ്യരക്ഷോപായമാകുന്നു. ഹിതമായ ദിനചര്യകൾ അനുഷ്ഠിച്ചുകൊണ്ടിരുന്നാലും ദൂഷിച്ച അംശങ്ങൾ ശരീരത്തിൽ ഉണ്ടാകുക എന്നതു് ഒരു സ്വഭാവമാണ്. ഇങ്ങിനെ ദോഷാംശങ്ങൾ വർദ്ധിച്ചു രോഗങ്ങളെ ഉണ്ടാക്കുകയും ആയുസ്സിനെ അപഹരിക്കുകയും ചെയ്യുന്നു. തന്നിവാരണാർത്ഥം യഥാകാലം വമനം വിരേചനം മുതലായ ശോധനകർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കണമെന്നാണ് ആയുർവ്വേദം അനുശാസിക്കുന്നതു്. "ക്രമാദപാമപി മണൌ പങ്കോഽവശ്യം ഭവത്യതഃ. ഉത്തിഷ്ഠേത യഥാകാലം മലാനാം ശോധനം പ്രതി" എന്ന വാഹടവചനപ്രകാരം ശോധനക്രിയകൾ അവശ്യം അനുഷ്ഠേയങ്ങളാണെന്നു സിദ്ധിക്കുന്നു. ചുരുങ്ങിയതു മാസത്തിലൊരിക്കൽ വയറിളക്കുകയെങ്കിലും ചെയ്യുന്നതുകൊണ്ടു പല രോഗങ്ങളിൽനിന്നും രക്ഷനേടാൻ കഴിയുന്നതാണ്.

വ്യാധികളാകുന്ന വിപത്തിൽനിന്നു രക്ഷിച്ച് ആയുസ്സിനെ നിലനിർത്തുവാൻ ആയുർവ്വേദം ഏതാദൃശങ്ങളായ അനേകം ഉപദേശങ്ങൾ നല്കുന്നുണ്ട്. കൂടാതെ അവശ്യം സംഭാവ്യമായ ശരീരത്തിൻെറ ജീർണ്ണതയെ കുറെക്കൂടി അകററിനിർത്തി യൌവനത്തെ നിലനിർത്തുവാൻ രസായനപ്രയോഗമെന്നൊരു സമ്പ്രദായത്തേയും ഉപദേശിച്ചിരിക്കുന്നു.

പണ്ഡിതമദനമോഹനമാളവ്യ അടുത്തകാലത്തു നടത്തിയതായ 'കായകല്പ'ചികിത്സയെപ്പററി എല്ലാവരും കേട്ടിരിക്കുമല്ലോ. ആമാതിരി ചികിത്സയ്ക്കാണ് രസായനപ്രയോഗമെന്നു പറയുന്നതു്. മാളവ്യജിയുടെ രസായനപ്രയോഗം ശരിയായ നിഷ്കർഷയോടുകൂടിയതായിരുന്നില്ലെന്ന് അദ്ദേഹംതന്നെ എഴുതിയിട്ടുണ്ട്. കൂടാതെ അദ്ദേഹത്തിൻെറ പ്രായവും രസായനഫലം ശരിയായി ലഭിക്കത്തക്കതായിരുന്നില്ല. ഇങ്ങിനെയെല്ലാമിരുന്നാലും അദ്ദേഹത്തിന്ന് അത്ഭുതാവഹങ്ങളായ ഫലങ്ങൾ സിദ്ധിച്ചതായി പറയുന്നു. ധാതുക്കൾക്കു പൂർണ്ണതയുള്ള യൌവനം അവസാനിക്കുന്നതിനുമുമ്പായി രസായനപ്രയോഗം ചെയ്യുന്നതുകൊണ്ടു വാർദ്ധക്യത്തിൻെറ ആക്രമണത്തെ കുറെ കാലത്തേക്കു തടഞ്ഞുനിറുത്തുവാൻ കഴിയും. ഈ പ്രയോഗം തുടരുന്നതുകൊണ്ടു വാർദ്ധക്യത്തേയും മരണത്തേയും അനിശ്ചിതകാലത്തേക്കു നീട്ടിക്കൊണ്ടുപോകാവുന്നതുമാണ്. ഈ ചികിത്സ വൈദ്യസഹായംകൂടാതെ ചെയ്യാൻ കഴിയാത്തതാകയാൽ അതിൻെറ വിവരണം ഇവിടെ കൊടുക്കുന്നതു നിഷ്പ്രയോജനമാകുന്നു. എതായാലും ഈമാതിരി ചികിത്സാസമ്പ്രദായങ്ങൾക്കു പ്രോത്സാഹനം നല്കുന്നതുകൊണ്ടു ദീർഘായുഷ്പ്രാപണത്തിനുള്ള ഒരു മാർഗ്ഗം ഉദ്ഘാടനംചെയ്യാൻ കഴിയുന്നതാണെന്നുമാത്രം പറഞ്ഞുകൊള്ളട്ടെ.

നൂറോ അതിലധികമോ ആയുസ്സിനെ ആഗ്രഹിക്കുന്നവർ ആരോഗ്യകരങ്ങളായ ആഹാരങ്ങളെ ശീലിക്കുക, മിതമായി വ്യായാമംചെയ്യുക, മലമൂത്രാദിവേഗങ്ങളെ കാലത്തിൽ പ്രവർത്തിപ്പിക്കുക, സ്ത്രീവിഷയത്തിൽ സംയതചിത്തരായിരിക്കുക, യഥാകാലം നിദ്രാപ്രബോധങ്ങളെ ചെയ്യുക, ശുചിത്വം പരിപാലിക്കുക, ശോധനകർമ്മങ്ങളിൽ ബദ്ധശ്രദ്ധരായിരിക്കുക സർവ്വോപരി ആയുഷ്കാമികൾക്കു കല്പതരുതുല്യമായ രസായനചികിത്സയെ സമാശ്രയിക്കുക മുതലായ സംരക്ഷണോപായങ്ങളിൽ ദത്താവധാനരായിരിക്കേണ്ടതാണ്. ആയുസ്സു മനുഷ്യന്ന് അധീനമല്ലെന്നുള്ള ധാരണയെ പരിത്യജിച്ച് അഭികാമ്യമായ ചിരഞ്ജീവിത്വത്തിൽ വിശ്വസിച്ച് എല്ലാവരും പ്രവർത്തിക്കട്ടെ.

കുട്ടഞ്ചേരി മനുമൂസ്സ്.

# ഗോറ-ഗൌരമോഹൻബാബു!

സാഹിത്യത്തിൻെറ ഏതേതു ശാഖകളിൽ രവീന്ദ്രനാഥ ടാഗോർ കൈവെച്ചുവോ അവയെയൊക്കെ അദ്ദേഹം അമൂല്യങ്ങളായ സമ്പത്തുകളെക്കൊണ്ടനുഗ്രഹിച്ചിട്ടുണ്ട്. അങ്ങിനെയൊരു ശാഖയാണ് നോവൽ. ടാഗോറിൻെറ ആദ്യകാലനോവലുകൾ സന്ദർഭങ്ങളുടേയും സംഭവങ്ങളുടേയും വൈശിഷ്ട്യത്താലും,പിൽക്കാലനോവലുകൾ സ്വഭാവനിരീക്ഷണത്തിൻേറയും ചിന്താസൌന്ദര്യത്തിൻേറയും വൈശിഷ്ട്യത്താലും അനുഗൃഹീതങ്ങളായിരിക്കുന്നുവെന്നു ചില നിരൂപകന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. 'ഗോറ' എന്ന കൃതിയിൽ ഈ രണ്ടു ധമ്മങ്ങളുടേയും ഒരു സമ്മേളനമാണ് നാം കാണുന്നത്. ഈ കൃതി മലയാളത്തിൽ തജ്ജമചെയ്യപ്പെട്ടിട്ടുണ്ടോ എന്നറിയുന്നില്ല. എതു തരക്കാരായ വായനക്കാരേയും രസിപ്പിക്കാനുള്ള കരുക്കളൊക്കെ അതിലുണ്ട്. ഈ വരികൾ 'ഗോറ' വായിച്ചിട്ടില്ലാത്തവരെ അതു വായിക്കാൻ പ്രേരിപ്പിക്കുമെങ്കിൽ ലേഖകൻ കൃതാത്ഥനാവും. അത്രയേ ഇതുകൊണ്ടുദ്ദേശിച്ചിട്ടുമുള്ളു.

'ഗോറ'യും (ഗൌരമോഹൻബാബു) വിനയനും ആത്മസ്നേഹിതന്മാരാണ്. വെളുത്തുനീണ്ടു് എന്തിനും പോരുന്ന ഗോറ എവിടെയും ഒരു നേതാവായിരിക്കും. വിനയൻ പേരിന്നനുസരിച്ച വിനയശീലനും ഗോറ വലിയൊരു ദേശാഭിമാനിയും മതഭക്തനുമാകുന്നു. ഹിന്ദുമതത്തെ, ബ്രഹ്മസമാജത്തിൻേറയും മററും ആക്രമണത്തിൽനിന്നു രക്ഷിക്കുക തൻെറ കത്തവ്യമായി അവനെണ്ണുന്നു. അതിൻെറ ഫലമായി അവൻ മതത്തിൻെറ സകല ആചാരങ്ങളേയും മാമൂലുകളേയും വിടാതെ പാലിക്കുന്നു. വാഗ്മിതയും നേതൃത്വവും ബുദ്ധിശക്തിയുംകൊണ്ടനുഗൃഹീതനായ അവന്ന് അനുയായികൾ ധാരാളം. വിനയൻ ബുദ്ധിശക്തി ധാരാളമുണ്ടെങ്കിലും ഗോറയുടെ വെറുമൊരനുയായിമാത്രം. "ഉറക്കത്ത് തണുത്തുവിറയ്ക്കുമ്പോഴും പുതപ്പൊന്നു നേരെയാക്കുവാൻ ബുദ്ധിമുട്ടു തോന്നുമല്ലോ"—ഏതാണ്ടമ്മട്ടിൽ വിനയൻ, തനിക്കഹിതമായാൽക്കൂടി, ഗോറയുടെ അഭിപ്രായങ്ങളെ ശരിവെയ്ക്കും.

ആയിടയ്ക്കു തെരുവീഥിയിലുണ്ടായ ഒരപകടത്തിൻെറ ഫലമായി വിനയനും പരേശബാബുവിൻെറ കുടുംബവും തമ്മിൽ പരിചയപ്പെടുന്നു. പരേശബാബു ബ്രഹ്മസമാജക്കാരനാണെങ്കിലും ഒരു ഋഷിതുല്യമായ ജീവിതമാണ് നയിക്കുന്നത്. പരേശബാബുവിൻെറ വളത്തുപുത്രിയാണ് സുചരിത. അദ്ദേഹത്തിന്നു മൂന്നു പുത്രിമാരുണ്ട്. രണ്ടാമത്തെ പുത്രിയായ ലളിത ബുദ്ധിശാലിനിയും തനിക്കു താൻ പോരുന്ന വളുമാണ്. സുചരിത ഏററവും വിലോഭനീയമായ സ്വഭാവവൈശിഷ്ട്യമുള്ള ഒരു ചെറുപ്പക്കാരിയും.

വിനയൻ ക്രമേണ പരേശബാബുവിൻെറ കുടുംബവുമായി അധികം പരിചയപ്പെടുന്നു. ഗോറ അതിനെ വെറുക്കുന്നു. പക്ഷേ ഗോറയും ഒരിക്കൽ അവിടെ പോകുന്നുണ്ട്. സുചരിതയും ഗോറയും തമ്മിലും ലളിതയും വിനയനും തമ്മിലും ആകൃഷ്ടരായിത്തീരുന്നു. എന്നാൽ ഗോറ തൻെറ അഭിപ്രായങ്ങളെ മുൻനിത്തി, അവരിൽനിന്നകലുന്നു. സുചരിതയെ വിവാഹം ചെയ്യാൻ ബ്രഹ്മസമാജത്തിലെ ഒരു പ്രമാണിയായ ഹരൻ ചെയ്യുന്ന ശ്രമം വിഫലമാവുന്നതേയുള്ളു. തൻെറ അഭിപ്രായങ്ങൾക്കും നാടിനും നാട്ടുകാക്കുംവേണ്ടി എന്തു ത്യാഗവും ചെയ്യാൻ സന്നദ്ധനായ ഗോറ, ഒരു മജിസ്ട്രേട്ടിൻെറ അനീതിനിമിത്തം ജയിലിൽ പോകുന്നു. ലളിതയുടെ സ്വതന്ത്രസ്വഭാവം അവളും വിനയനുംകൂടിയുള്ള ഒരു കപ്പൽയാത്രയ്ക്കു ഹേതുവാകുന്നു. ആ കപ്പൽയാത്ര വിനയനേയും ലളിതയേയും സംബന്ധിച്ച് അപവാദങ്ങൾക്കിടയാക്കും. ഒടുവിൽ വിനയനും ലളിതയും തമ്മിൽ വിവാഹം നിശ്ചയിക്കും. അതിൽ ബ്രഹ്മസമാജക്കാരാകട്ടെ ഹിന്ദുക്കളാകട്ടെ സംബന്ധിക്കില്ല; ഗോറകൂടി പോവുകയില്ല. ഗോറയുടെ അമ്മയായ ആനന്ദമയിയും പരേശബാബുവും മാത്രമാണ് സഹായികൾ.

അതിലിടയ്ക്കു ഗോറയും സുചരിതയും തമ്മിൽ അധികം കണ്ടുമുട്ടാനിടയാവും. ജയിലിൽ പോയ ഗോറ ഒരു പ്രായശ്ചിത്തത്തിന്നൊരുങ്ങും. അതു മുടക്കാൻ ഗോറയുടെ മാമൂൽപ്രിയനായ അച്ഛൻ ശ്രമിക്കും. ഒടുവിൽ തൻെറ മരണശയ്യയിൽ വെച്ച് അച്ഛൻ മകനോട് ഒരു രഹസ്യം പറയും. ആ രഹസ്യം ഇതാണ്: ഗോറ, 'ശിപ്പായിലഹള'ക്കാലത്ത് ഒരു യൂറോപ്യൻസ്ത്രീ പ്രസവിച്ച പ്രജയാണ്; ആനന്ദമയി ആ കുട്ടിയെ എടുത്തുവളത്തി സ്വന്തം പുത്രനാക്കി. ഗോറയുടെ പ്രായശ്ചിത്തം മുടങ്ങി. പരേശബാബുവിൻെറ മുമ്പാകെ അവനും സുചരിതയും പാണിഗ്രഹണം നടത്തുന്നു. അതോടുകൂടി ഗോറയുടെ നാട്ടു വിശാലമായിത്തീരുന്നു.

ഇതാണ് കഥയുടെ ചുരുക്കം. ഇതിലെ പാത്രങ്ങളുടെ വൈവിധ്യം സന്ദർഭങ്ങളുടെ ഔചിത്യം, സ്വഭാവചിത്രീകരണത്തിൽ കവി കാണിച്ചിട്ടുള്ള പാടവം, ഉടനീളം കാണുന്ന ദേശഭക്തി, ചിന്താദ്യോതകങ്ങളായ വാഗ്വാദങ്ങൾ—മുതലായവയെപ്പററി എന്തു പറയുവാനാണ്!

സുചരിതയും ലളിതയും ഭിന്നപ്രകാരങ്ങളിലെങ്കിലും എന്തു ഹൃദയഹാരികളായ പാത്രങ്ങൾ! സുന്ദരിയും സുശീലയും ബുദ്ധിമതിയുമെങ്കിലും അടങ്ങിയൊതുങ്ങി ആരേയും വേദനിപ്പിക്കാതെ, എല്ലാവരിലും അനുകമ്പയോടുകൂടി കഴിയുന്ന വിനീതയാണ് സുചരിത. ലളിതയും സുന്ദരിതന്നെ. പക്ഷെ അവൾ അല്പം ഇരുണ്ടിട്ടാണ്. അവളുടെ സൌന്ദര്യത്തെക്കുറിച്ചഭിപ്രായഭേദവുമുണ്ടാവാം. എന്നാൽ മററാക്കുവേണ്ടിയും തൻെറ വ്യക്തിത്വത്തെ ഒതുക്കികഴിയുക അവൾക്കു സമ്മതമല്ല. അവളുടെ തുളഞ്ഞുകയറുന്ന പരിഹാസം കഠിനമാണ്. എങ്കിലും അതു സ്നേഹമയമായ ഒരു ഹൃദയത്തിൽനിന്നാണ് വരുന്നത്.

# അനാഛന്നമിഷം

മാർച്ച് 7: അനാദ്യന്തമായ ആകാശം, ഭീമാകാരമായ മുട്ടയുടെ പുറത്തെ തൊണ്ടോ, അതോ, അകത്തേതോ? ഏതായാലും ഭൂമി, മുട്ടയ്ക്കുള്ളിലെ കരു ആണ്! ഇതു് എങ്ങും തൊടാതെ, എന്നെയും മററു എല്ലാ ജീവജാലങ്ങളേയും, മററു എല്ലാ വസ്തുക്കളേയും വഹിച്ചുകൊണ്ട്, യാതൊരാലംബവുമില്ലാതെ, അന്തരിക്ഷത്തിൽ അങ്ങിനെ കറങ്ങുകയാണത്രേ രാപ്പകലിലൂടെ! ഇങ്ങോട്ടു വെളിച്ചവും ചൂടും വരുന്ന ചെറുതും വലുതുമായ സുഷിരങ്ങളായിരിക്കുമോ, സൂര്യചന്ദ്രാദികളും നക്ഷത്രജാലങ്ങളും?.... വിസ്മയാവഹംതന്നെ!

രാത്രിയുടെ നിശ്ശബ്ദതയിൽ ഇരുന്നുകൊണ്ട്, ആകാശത്തേയ്ക്കു നോക്കി, ഞാൻ ഓർക്കുകയാണ്:

ആ നക്ഷത്രങ്ങളൊക്കെയും അന്ധകാരസമുദ്രം അലയടിച്ചുണ്ടായ വെളിച്ചത്തിൻെറ നുരകളാണോ?—അതോ, ആകാശമാകുന്ന മുട്ടത്തൊണ്ടിലെ പ്രകാശത്തിൻെറ സുഷിരങ്ങളോ? ഇങ്ങിനെ ചിന്തിച്ചുകൊണ്ടു ലോകാവസാനംവരെ ഇരിക്കാമെന്നു തോന്നുന്നു. പരമാർത്ഥത്തിൽ ലോകത്തിന്ന് ഒരവസാനം ഉണ്ടായിരിക്കുമോ? എല്ലാററിനും ഒരു ആരംഭമുള്ളനിലയ്ക്ക്—? ശാസ്ത്രജ്ഞന്മാർ എന്താണാവോ പറയുന്നതു്? അവരുടെ അഭിപ്രായത്തിൽ, നക്ഷത്രങ്ങളെന്നപേരിൽ അങ്ങുയരത്തിൽ മിന്നുന്ന ധൂളീപടലങ്ങളിൽ ഓരോ തരിയും—ഭൂമിയേക്കാൾ അനന്തകോടി വലിപ്പമുള്ള സൂര്യഗോളത്തേക്കാൾ, ലക്ഷംലക്ഷം കോടിക്കോടി മടങ്ങു വലിപ്പമുള്ള ഓരോ മഹാസൂര്യഗോളങ്ങളാണത്രേ!....അങ്ങിനെ ആ നക്ഷത്രങ്ങളുടെ ഇടയ്ക്ക് അവ്യക്തമായിക്കാണുന്ന പഞ്ഞിക്കെട്ടും അതിൽ കുടുങ്ങിക്കിടക്കുന്ന മിന്നാമിനുങ്ങുകളുമായിരിക്കുമോ ശുക്ലപടലി?

മാർച്ച് 9: ആകാശം എൻെറ തലയ്ക്കുമീതെ പിടിച്ചിരിക്കുന്ന കുടയാണ്. ഞാൻ ചക്രവാളത്തിൻെറ മദ്ധ്യവും. ഇതൊരു പുതിയ ആശയമല്ല. ഭൂമുഖത്തെ ആദ്യത്തെ മനുഷ്യനും ഇതു തോന്നിയിരിക്കണം. ഇക്കാണപ്പെട്ടതൊക്കെയും ഞാൻ ഉൾപ്പെടെയുള്ളതെല്ലാംതന്നെ എങ്ങിനെ ഉണ്ടായി? എന്തിനുണ്ടായി? ഈശ്വരൻ സൃഷ്ടിച്ചതെങ്കിൽ, എന്തിനു സൃഷ്ടിച്ചു? ഈശ്വരനെ ആരാണ് സൃഷ്ടിച്ചതു്? ഇങ്ങിനെ ഒന്നും ചിന്തിച്ചുകൂടെന്നുള്ള നിരോധനാജ്ഞയെ ഞാൻ ലംഘിക്കുകയാണ്. ഒരു നിയമവും എനിക്കു ബാധകമല്ല. എൻെറ ചിന്താമണ്ഡലത്തിൽ ഞാൻതന്നെ ഏകച്ഛത്രാധിപതി. ഇവിടെ എന്നെ ഞാൻ ഭരിക്കുന്നു. തനിച്ച്. യുഗങ്ങളുടെ നിശ്ശബ്ദതയിൽ....ഒരു സഖിയുമില്ല; ഒരു സഖാവുമില്ല.

മാർച്ച് 20: ഈ ഏകാന്തത എൻെറ ഹൃദന്തത്തിലോ, അതോ എൻെറ ചുററുപാടുമോ?

ഏപ്രിൽ 6: ഉറങ്ങുവാൻ കഴിയുന്നില്ല. ഹൃദയത്തിൻെറ അകക്കാമ്പു വേദനിക്കുന്നു. അസ്ഥികളൊക്കെയും കടുകടുത്തു വരളുകയാണ്. എൻെറ തലയോട്ടിൽ തീ പാറിപ്പിടിച്ചിട്ടുണ്ടോ?

ഏപ്രിൽ 23: നേരം വെളുത്തുതുടങ്ങുമ്പോൾ ഞാൻ എവിടന്നോ മടങ്ങിവന്നു ക്ഷീണഭാരത്തോടെ കിടയ്ക്കയിൽ വീഴുന്നുണ്ടെങ്കിലും—കണ്ണുകൾ അടയുന്നില്ല. തീവെള്ളമാണോ എൻെറ നാഡികളിൽ? ഇരിക്കപ്പൊറുതിയില്ല! നടപ്പാണ്. രാവില്ല, പകലില്ല—ഞാൻ നടക്കുന്നു. എവിടെയെല്ലാം പോയി, എന്തൊക്കെ ചെയ്തു—ഒന്നും എനിക്കറിഞ്ഞുകൂട. എനിക്കുറങ്ങണം. എന്നിലേയ്ക്കുറഞ്ഞുകയറുന്ന ശീതളമധുരമായ വിഞ്ഞിൻെറ സാഗരത്തിൽ എൻെറ അസ്ഥികൾ കുളിക്കെ, എൻെറ ഹൃദയം കുളിക്കേ—ഒന്നു മുങ്ങുവാൻ കഴിഞ്ഞെങ്കിൽ!

മേയ് 8: ലോകാലോകങ്ങളുടെ നാഥാ!

ജൂൺ 22: അലകളില്ലാത്ത സമുദ്രംപോലെ എൻെറ ഹൃദയവും, മേഘങ്ങളില്ലാത്ത ആകാശംപോലെ എൻെറ ശിരസ്സിന്നകവും—എന്നെന്നും പ്രശാന്തസുന്ദരമായിരുന്നെങ്കിൽ!

ജൂൺ 25: അവസാനനിമിഷം ആഗതമായി എന്നു തോന്നുന്നു. ഇതെൻെറ മോചനത്തിൻെറ ദിനമായി വരാം!....എ

---

സുചരിതയെ നിങ്ങൾക്കു വേണമെങ്കിൽ ഒരു പാത്രത്തിൽ മൂടിവെയ്ക്കാം—ആ പാത്രത്തിലൂടെ അതിൻെറ പ്രകാശം പുറത്തു പ്രവഹിച്ചുകൊള്ളും. ലളിതയാകട്ടെ, അങ്ങിനെ ഒന്നിലും അടങ്ങിക്കഴിയുവാൻ സമ്മതിക്കില്ല. ഏതു പരിമിതികളേയും അവൾ തട്ടിത്തകർക്കും. അദമ്യയെങ്കിലും സ്നേഹമയിയായ ഒരു കൊച്ചുകുമാരി. വിനയനുമായുള്ള വിവാഹം അവളുടെ ആ ഹൃദയവശീകരണചണമായ സ്വഭാവത്തിൽ വല്ല മാററവും വരുത്തിയിരിക്കുമോ ആവോ.

പരേശബാബുവിനേയും ആനന്ദമയിയേയുംകുറിച്ചു പ്രത്യേകം രണ്ടു വാക്കു പറയാതെ ഈ ഉപന്യാസം അവസാനിക്കുകയില്ല. ആനന്ദമയി ഗോറയുടെ മാത്രമല്ല ലോകത്തിൻെറ മുഴുവൻ അമ്മയാണ്. അവരുടെ വിശുദ്ധജീവിതം, വിശാലഹൃദയം, നിഷ്കളങ്കപ്രേമം, നിരാഡംബരസുന്ദരമായ പെരുമാററം, ഹൃദയമറിഞ്ഞു നല്കുന്ന സാന്ത്വനം—ഇവയ്ക്കു ഗോറയിലെ ലോകം മുഴുവൻ കടപ്പെട്ടിരിക്കുന്നു. ഭാരതീയസ്ത്രീകൾ തങ്ങളുടെ അവകാശങ്ങൾക്കുവേണ്ടി ബഹളംകൂട്ടുകയും കല്ലേറിയുകയും ചെയ്യുന്നില്ലെന്നതുമാത്രംകൊണ്ട് അവരസ്വതന്ത്രരാവുന്നില്ല എന്നു മഹാകവി ഒരു സന്ദർഭത്തിൽ പറഞ്ഞതു്, ആനന്ദമയിയെപ്പോലുള്ള മാതാക്കളെ ഉദ്ദേശിച്ചായിരിക്കണം. പരേശബാബുവാകട്ടെ, 'ലോകാസ്സമസ്താസ്സുഖിനോ ഭവന്തു' എന്ന തത്വത്തെ ജീവിതപ്രമാണമാക്കിക്കഴിയുന്ന ഒരു സിദ്ധനാണ്. അദ്ദേഹത്തിൻെറ ശാന്തതയും നിഷ്കപടതയും ലോകമാകെ ശാന്തി പരത്തുവാൻ പര്യാപ്തമാകുന്നു.

കെ.

ങ്ങോട്ടാണ് മോചനം? ഉൽക്കണ്ഠയാന്ന നയനങ്ങളോടെ ഞാൻ ആകാശത്തേയ്ക്കു നോക്കുകയാണ്. എന്റെ ഹൃദയസ്പന്ദനം അടുത്ത നിമിഷത്തിൽ നിലച്ചുപോകുമായിരിക്കാം!...നാളെമുതൽ ഞാൻ ഇല്ലാത്ത ലോകമാണ്. നാളെ!....അന്തമില്ലാത്ത നാളെ! എന്നെ മറികടന്നുവരുന്ന നാളത്തെ ലോകത്തിനായിക്കൊണ്ട് എന്തൊരു സന്ദേശമാണ് ഇവിടെ ഞാൻ കുറിക്കുക?

അജ്ഞാതസുഹൃത്തേ! ഒരു ചോദ്യചിഹ്നംമാത്രമേ നിങ്ങൾക്കു തരുവാനായി എന്റെ പക്കലുള്ളു: പഴയതു്. നക്ഷത്രങ്ങളേക്കാൾ, സമുദ്രങ്ങളേക്കാൾ, മഹാശൈലങ്ങളേക്കാൾ പഴക്കമേറിയതു്. നിങ്ങൾ നോക്കുന്നിടത്തെല്ലാം ഈ ചോദ്യചിഹ്നം കാണുവാൻ നിങ്ങൾ ഇഷ്ടപ്പെടുമോ? ഞാൻ ഇതു മാച്ചുകളയാൻ ശ്രമിച്ചതാണ്. പക്ഷേ ഫലമില്ല: എന്റെ കൺമുന്നിൽ തീക്കട്ടപോലുള്ള ഈ ചോദ്യചിഹ്നം എപ്പോഴുമുണ്ട്! ഇതെവിടന്നുണ്ടായി എന്നെനിക്കു നിശ്ചയമില്ല. ഒരുപക്ഷേ നിങ്ങളേയും എന്നേയും സൃഷ്ടിച്ച ആദ്യത്തെ കലാകാരനായ ഈശ്വരന്റെ അനുഗ്രഹമായി വരാം! നിങ്ങൾക്കിതു വേണമോ?

ജൂലായി 8: പൈതൃകമായി എനിക്കു ലഭിച്ചതും, പുരാതനമായ എല്ലാ സന്മാർഗ്ഗബോധങ്ങളുടേയും പുരാതനമായ എല്ലാ മതവിശ്വാസങ്ങളുടേയും പ്രാതിനിദ്ധ്യം വഹിക്കുന്നതുമായ ഈ ജീർണ്ണിച്ച ഭവനത്തോട് എനിയ്ക്ക് എന്തൊരു വെറുപ്പാണെന്നോ! എന്റെ ജനനത്തിനുമുമ്പുതന്നെ എന്നെപ്പററിയുള്ളതെല്ലാം അവർ തീർച്ചചെയ്തുകഴിഞ്ഞു. എനിക്കുള്ള കാര്യപരിപാടിയാണ്. ഞാൻ ഇന്നതു ചെയ്യാൻ പാടില്ല! ഇന്നതു ചെയ്യണം! ഇന്നതു നന്മ; ഇന്നതു തിന്മ! എല്ലാം ആ പുസ്തകങ്ങളിലുണ്ട്! സർവ്വോപരി എനിക്കൊരാത്മാവും!.... ആത്മാവ്!........ എന്താണിതു്? എനിക്കാത്മാവുണ്ടെങ്കിൽ ഓരോ ജീവരാശിയ്ക്കും ഉണ്ടായിരിക്കണം! മരിച്ചുകഴിഞ്ഞിട്ട് എല്ലാം അങ്ങ് ചെല്ലണമെന്നായിരിക്കാം ഈശ്വരസങ്കല്പം! എന്തിനാണാവോ? സംശയിക്കരുതെന്നും ചോദ്യങ്ങൾ ചോദിക്കരുതെന്നുമാണ് പുസ്തകങ്ങൾ പറയുന്നതു്! ആ ഗ്രന്ഥകർത്താക്കളോട് എനിയ്ക്കു വളരെ ബഹുമാനമുണ്ട്. നല്ല കാഥികന്മാരെന്നനിലയിൽ! അതോ കവികളോ?

ജൂലായി 20: എല്ലാവരുടേയും പ്രാർത്ഥന—നോക്കിക്കൊണ്ടു ഞാൻ വഴിയരികിലെ ദേവാലയത്തിന്റെ മതിൽക്കെട്ടിൽ ചാരി നില്ക്കുകയായിരുന്നു. പ്രാർത്ഥന കഴിഞ്ഞു ദേവാലയം ശൂന്യമായപ്പോൾ പുരോഹിതൻ എന്റെ അടുത്തു വന്ന് വ്യസനത്തോടെ ചോദിച്ചു: “നിങ്ങൾ എന്തുകൊണ്ടു ദേവാലയത്തിൽ വരുന്നില്ല?— നിങ്ങൾക്കു സ്രഷ്ടാവിൽ വിശ്വാസമില്ലേ?”

ഞാൻ പറഞ്ഞു:

“എനിയ്ക്കു വിശ്വാസമുണ്ട്; ഞാൻ പ്രാർത്ഥിക്കുന്നുമുണ്ട്.”

എന്തിനുവേണ്ടിയാണ് പ്രാർത്ഥിക്കേണ്ടതെന്ന് എനിയ്ക്ക് അറിഞ്ഞുകൂടെന്നുള്ള വിവരം ഞാൻ പറഞ്ഞില്ല. ഒരുപക്ഷേ ഞാൻതന്നെ ശാശ്വതമായ ഒരു പ്രാർത്ഥനയായിരിക്കാം!

ആഗസ്റ്റ് 15: എന്റെ മുമ്പേ നടന്നുപോയവരുടെ കാൽപ്പാടുകൾ കണ്ടപ്പോൾ യാദൃച്ഛികമായി ഒരു സംഭവം ഓർമ്മവന്നു. എന്റെ അച്ഛനും അമ്മയും ജീവിച്ചിരുന്ന കാലത്ത്—എന്റെ ഏഴാമത്തേയോ, എട്ടാമത്തേയോ വയസ്സിലുണ്ടായ ഒരു സംഭവമാണ്. ഈശ്വരനെപ്പററിയുള്ള സംശയത്തിന്റെ തുടക്കം. അതു് എന്റെ കാൽപ്പാടിൽ പതിഞ്ഞുകിടക്കുന്നതുപോലെയാണ്. അതു കഴിഞ്ഞിട്ടു വർഷങ്ങൾ വളരെ കടന്നുപോയി. എന്റെ ജീവിതത്തിൽ പലതും സംഭവിച്ചു. എന്റെ മാതാപിതാക്കൾ മരിച്ചു. ഉററവരായി ആരും ഇല്ലാതായി. ഞാൻ പല രാജ്യങ്ങളിലും സഞ്ചരിച്ചു. നഗരങ്ങളിലും പട്ടണങ്ങളിലും ഗ്രാമങ്ങളിലും—അയിരമായിരം വീടുകളിൽ താമസിച്ചു. എത്രയെത്ര സ്ത്രീപുരുഷന്മാരുമായി ഞാൻ പരിചയപ്പെട്ടു! എന്തെന്തു് അനുഭവങ്ങളാണ് എനിക്കുള്ളതു്! എത്രയോ സ്ഥലങ്ങളിൽ എന്റെ കാൽപ്പാടുകൾ പതിഞ്ഞു! എന്നിട്ടെന്തായി? പൈതൃകമായി എനിയ്ക്കു ലഭിച്ച ഈ ജീർണ്ണിച്ച ഭവനത്തിൽ ഞാൻ തിരിച്ചുവന്നു. അഭിമാനിക്കാൻ ഒന്നുമില്ല. ഓർക്കുവാൻ വളരെയുണ്ടുതാനും! ഞാൻ ഈ എഴുതുന്നതു് ഒരൊററക്കാരണത്താലാണ്. ഉറക്കംവരുന്നില്ല! അല്ലെങ്കിൽ ആത്മഹത്യ ചെയ്യണം! അല്ലെങ്കിൽ മദ്യപിയ്ക്കണം! അതുമല്ലെങ്കിൽ സംഗീതം കേൾക്കണം! മദ്യവും സംഗീതവുമാണ് ജീവിതത്തിനു ലഭിച്ചിട്ടുള്ള ഏററവും ശ്രേഷ്ഠമായ രണ്ടു് അനുഗ്രഹങ്ങൾ! നല്ല മുന്തിരിച്ചാറിന്റെ മാധുര്യത്തോടെ പാടുന്ന ഒരു സഖി എനിയ്ക്കുണ്ടായിരുന്നു. റോസാപ്പൂവിന്റെ സൌരഭ്യമുണ്ടായിരുന്നു അവളുടെ ഹൃദയത്തിന്! വളരെ സ്വപ്നങ്ങൾ വിടന്നിരുന്നു അവളുടെ ആത്മാവിൽ. പൂനിലാവിൽ പൊയ്കക്കടുത്തിരുന്ന് എത്രയെത്ര തവണയാണ് എന്നോടു പറഞ്ഞിട്ടുള്ളതു്! പറഞ്ഞതുതന്നെ അവൾ ആവർത്തിച്ചാവർത്തിച്ചു പറയും! പാടിയതുതന്നെ പാടുകയുംചെയ്യും! സുരഭിലസ്വപ്നങ്ങൾ ഒക്കയും കൊഴിഞ്ഞു. ഇന്നവൾ ശ്മശാനത്തിൽ, ശവക്കുഴിയിൽ കിടക്കുകയാണ്. ഇന്ന് അവളുടെ സ്ഥിതി എന്തു്? ചീഞ്ഞഴുകിദ്രവിച്ച് ഭൂമിയോടു ചേർന്നുപോയിരിക്കണം! അവളെപ്പററി ഒന്നും ഓർക്കരുതെന്ന് ഞാൻ വിചാരിച്ചിരുന്നതാണ്. പക്ഷേ നിനച്ചിരിയാതെ ഓർമ്മ പാഞ്ഞുവന്നുപോയി. ഇതുപോലുള്ള അനുഭവങ്ങൾ മിക്കവർക്കും കാണും. സ്നേഹിച്ചിരുന്നവർ മരിച്ചുപോകുക—ഇതിൽ അത്ഭുതകരമായി എന്തുണ്ട്?

ഞാൻ ഓർക്കുകയാണ്:

ഞാൻ എന്റെ പിതാവിന്റെ ചൂണ്ടുവിരലിൽ എത്തിപ്പിടിച്ചു വെൺമണൽപ്പുറത്തുകൂടി നദിയിൽ കുളിക്കാൻ പോകയായിരുന്നു. പ്രഭാതസമയം. ബാലഭാസ്കരൻ മണൽപ്പുറത്തെ ഇളംമഞ്ഞവെയിലിൽ മുക്കിക്കൊണ്ടിരുന്നു. എന്റെ കാൽപ്പാടുകൾ മണലിൽ പതിയുന്നതും നോക്കിക്കൊണ്ടാണ് ഞാൻ പോയതു്. കുളി കഴിഞ്ഞു മടങ്ങിവരുമ്പോൾ അതൊക്കയും മാഞ്ഞുപോയിരിക്കുമെന്ന് എനിക്കറിയാമായിരുന്നു. ഒട്ടനേകം പുതിയ കാൽപ്പാടുകളിൽ എന്റേതു മാഞ്ഞുപോയിരുന്നു കുളി കഴിഞ്ഞു മടങ്ങിവന്നപ്പോൾ! ഇങ്ങിനെ ദിവസവും സംഭവിച്ചിരുന്നതിനാൽ ഞാൻ പിതാവിനോടു ചോദിച്ചു:

''എന്റെ കാൽപ്പാടുകളെ ആരാണ് മാച്ചുകളയുന്നതു്?''

പിതാവു തെരക്കി:

''ആരെങ്കിലുമാകട്ടെ! നിന്റെ കാൽപ്പാടു മാഞ്ഞുപോയതുകൊണ്ടു് എന്താണ് ദോഷം?''

ഞാൻ പറഞ്ഞു:

''എന്റെ കാൽപ്പാടു മായ്ക്കാൻ പാടില്ല. ആരാണ് ദിവസവും മായ്ക്കുന്നതു്?''

''ഒരുപക്ഷേ നിന്റെ പിന്നാലേ വന്നവരായിരിക്കും!''

''എന്റെ പിന്നാലെ അവരെന്തിനു വരുന്നു?''

''അതു്.''പിതാവു് എന്നെ സൂക്ഷിച്ചുനോക്കിയിട്ടു പൊട്ടിച്ചിരിച്ചു, ''ഈശ്വരനറിയാം!''

''ആരാണ് ഈശ്വരൻ?''

പിതാവിന്റെ അപ്പോഴത്തെ അമ്പരന്ന മുഖഭാവം ഞാൻ ഇപ്പോഴും കാണുന്നുണ്ടു്.

പിതാവു പറഞ്ഞു:

''നിന്നേയും എന്നേയും നിന്റെ പ്രിയപ്പെട്ട അമ്മയേയും, മററു് എല്ലാ ജീവജാലങ്ങളേയും സൂര്യചന്ദ്രന്മാരേയും, ഭൂമിയേയും നക്ഷത്രങ്ങളേയും സൃഷ്ടിച്ച പരാശക്തി!''

''എന്തിനു സൃഷ്ടിച്ചു?''

''അങ്ങിനെ ചോദിക്കാൻ പാടില്ല!''

''ചോദ്യം എന്റെ മനസ്സിൽനിന്നു വരുന്നതിനെന്തു ചെയ്യും?''

''ഈശ്വരൻ സൃഷ്ടിച്ചതു് അറിഞ്ഞു വണങ്ങാൻ!''

''അതെന്താണ്?''

''ഞാനും നിന്റെ അമ്മയും മററും ചെയ്യുന്നില്ലേ—അതാണ് പ്രാർത്ഥന.''

''പ്രാർത്ഥിച്ചില്ലെങ്കിലോ?''

''ശിക്ഷിക്കും!........മരിച്ചുചെല്ലുമ്പോൾ നരകത്തിലിടും! തീയ്യാണതിൽ. തീയ്യാലുള്ള തേളു്, പാമ്പു്, ഒക്കയുമുണ്ടു്. ദൈവം പറഞ്ഞതുപോലെ നടന്നാൽ സ്വർഗ്ഗത്തിൽ കയററും. അവിടെ നവരത്നങ്ങൾ പതിച്ച സ്വർണ്ണമാളികയും, തേനും പാലും ഒഴുകുന്ന നദികളും, എപ്പോഴും മധുരഫലങ്ങൾ തരുന്ന വൃക്ഷങ്ങളും ഉണ്ടു്. അവിടത്തെ അത്ഭുതങ്ങൾക്കു കണക്കില്ല! എപ്പോഴും സംഗീതവും നൃത്തവും പാനകേളികളും. നിനക്കു നരകത്തിൽ പോകണമോ അതോ സ്വർഗ്ഗത്തിലോ?''

ഞാൻ പറഞ്ഞു:

''സ്വർഗ്ഗത്തിൽ!''

പിതാവു പറഞ്ഞു:

''ഈശ്വരൻ അവിടെയാണ്.''

ഞാൻ ചോദിച്ചു:

''ഈശ്വരൻ പ്രാർത്ഥിക്കുമോ?

''എന്തിനു്?''

''ഈശ്വരനെ സൃഷ്ടിച്ചു—?''

''ച്ഛേ!''

''ഈശ്വരൻ എങ്ങിനെ ഉണ്ടായി?''

പിതാവു് എന്റെ ചെവിക്കു പിടിച്ചു തിരുമ്മി, മേലിൽ ചോദിക്കരുതെന്നു വിലക്കുകയും ചെയ്തു. എങ്കിലും ഞാൻ മാതാവിനോടു ചോദിച്ചു. മാതാവു് അമ്പരപ്പോടെ പറഞ്ഞു:

''മകനേ, അങ്ങിനെ ചോദിക്കാൻ പാടില്ല!''

''ഞാൻ ചോദിക്കും! എനിക്കറിയണം!!''

''മകനേ!'' മാതാവു കാരുണ്യത്തോടെ പറഞ്ഞു, ''ഈശ്വരൻ പണ്ടുപണ്ടേ ഉള്ളവനാണ്!''

എനിക്കു തൃപ്തിയായില്ല. പണ്ടുപണ്ടേയുള്ളവൻ! എന്നുമുതല്ക്കാണ് ഈ പണ്ടു്? പക്ഷേ ഞാൻ തുടന്നു ചോദിച്ചില്ല. മാതാവിന്റെ മുഖഭാഗം ദുഃഖാകുലമായിരുന്നു. ഇന്നു മാതാവും പിതാവും ശ്മശാനത്തിലാണ്. ചീഞ്ഞഴുകി ദ്രവിച്ചു പൊടിഞ്ഞു ഭൂമിയോടു ചേർന്നുപോയിരിക്കണം! എങ്കിലും അമ്മയുടെ ശബ്ദം ഇപ്പോഴും ഞാൻ കേൾക്കുന്നുണ്ടു്:

''മകനേ, ഈശ്വരൻ പണ്ടുപണ്ടേ ഉള്ളവനാണ്!''

ആഗസ്റ്റ് 26: ഇടിമിന്നലും കൊടുങ്കാററും പേമാരിയുമുള്ള ഈ ഘോരരാത്രിയിൽ ഞാൻ തനിച്ചിരുന്നു് ഓക്കുകയാണ്: കുറേ മണിക്കൂറുകൾക്കു മുമ്പു് ഞാൻ ഉറങ്ങാൻ കിടന്നു. ഒരിക്കലും ഉണരാത്ത ഉറക്കത്തിന്റെ കരിങ്കടലിൽ ഞാൻ അലിഞ്ഞലിഞ്ഞു ചേരണമേ, ശാശ്വതമായ്! എന്നതായിരുന്നു ഒടുവിലത്തെ പ്രാർത്ഥന!

പക്ഷേ കണ്ണുകൾ അടഞ്ഞതു പ്രകാശത്തിന്റെ പാരാവാരത്തിലേയ്ക്കാണ്!

ആ വെളിച്ചം എന്തു്?

സെപ്തംബർ 7: ഞാൻ ഇന്നൊരു കല്യാണത്തിനു പോയിട്ടു വന്നപ്പോൾ, അടുത്ത വീട്ടിൽ ഒരു ശിശു ജാതമായിരിക്കുന്നു! ആണോ പെണ്ണോ എന്നു തെരക്കിയില്ല. ആണായാലെന്തു്, പെണ്ണായാലെന്തു്? ഒരു ശിശു ജാതമായിരിക്കുന്നു!........ നവജീവിതം! അതിന്റെ കരച്ചിൽ ഞാൻ ഇപ്പോഴും കേൾക്കുന്നു!

അച്ഛനമ്മമാക്കു് എന്തൊരു സന്തോഷമായിരിക്കണം! അതോ ദുഃഖമോ?

ഞാൻ ഓക്കുകയാണ്:

പണ്ടൊരു കാലത്തു ഞാൻ ഒരു പൈതലായിരുന്നു........ പണ്ടൊരു കാലത്തു്! അതിനു മുമ്പു്?............മാതാവിന്റെ ഗർഭപാത്രത്തിൽ. അതിനു മുമ്പു്............പിതാവിന്റെ ഏതോ ഒരു തുള്ളി ശുക്ലത്തിൽ, മററു് അനേകായിരം ജീവാണുക്കളുടെ കൂടെ ഒരു അണുവായി ഞാൻ കിടന്നിരുന്നു! അതിനു മുമ്പു്?.... ....അപ്പുറത്തേയ്ക്കു് എന്റെ ചിന്തയുടെ കിരണം പായുകില്ലേ?

അതേ, ഞാൻ കാണുന്നുണ്ടു്: ശുക്ലപടലികളുടെ ഉള്ളിൽ നക്ഷത്രരേഖയായി ഞാൻ കിടക്കുന്ന ആദിമരംഗം! അതാണോ ആദിമം?....എന്തായാലും അജ്ഞാതവും അതിഗഹനവുമായ ഗംഭീരരഹസ്യമാണ് ഞാൻ!,....ഇങ്ങിനെ പരാജയം സമ്മതിക്കുകയേ നിവൃത്തിയുള്ളോ?

മരിച്ചുപോയവരെപ്പററിയും ജീവിക്കുന്നവരെപ്പററിയും ഇനി ജനിക്കാനുള്ളവരെപ്പററിയും ഞാൻ ഓക്കുന്നുണ്ടു്. മരണ

ത്തിൻേറയും ജീവിതത്തിൻേറയും ജനനത്തിൻേറയും പ്രതിനിധി എന്ന നിലയ്ക്കു ഞാൻ ചിന്തിക്കുകയാണ്: ഇങ്ങിനെ പരാജയം സമ്മതിക്കുകയേ നിവൃത്തിയുള്ളോ?

സെപ്തംബർ 24: ജീവിതത്തിൻെറ ഉദ്ദേശമെന്തു്?

ഒക്ടോബർ 8: കഴിഞ്ഞ രാത്രി എനിക്കു ബോധമില്ലായിരുന്നു. കൈതട്ടി ഗ്ലാസ്സും കുപ്പികളും ഉടഞ്ഞു നുറുങ്ങിപ്പോയിരുന്നു. ഞാൻ കുപ്പിച്ചില്ലുകളുടെ പുറത്താണ് കിടന്നിരുന്നതു്!

കഴിഞ്ഞ രാത്രി എനിക്കു ബോധമില്ലായിരുന്നു.

ഒക്ടോബർ 17: "ഉറങ്ങുന്ന ലോകത്തെ വിളിച്ചുണർത്തുക!" എന്നൊരു ഗാനം ആലാപിച്ചുകൊണ്ടു ഒരു സംഘം യാചകന്മാർ എൻെറ ഗൃഹാങ്കണത്തിൽ വന്നു. ഞാൻ ചോദിച്ചു:

"എന്തിനാണ് ഉറങ്ങുന്ന ലോകത്തെ വിളിച്ചുണർത്തുന്നതു്?"

"ഞങ്ങൾക്കു വിശപ്പു സഹിക്കാൻ വയ്യാഞ്ഞിട്ടാണ്!" യാചകനേതാവു് പറഞ്ഞു.

എൻെറ ഭവനത്തിലുണ്ടായിരുന്ന ആഹാരസാധനങ്ങളെല്ലാം ഞാൻ അവക്കു കൊടുത്തു. മേലിൽ അവക്കു പാടിനടക്കാൻ ഒരു ഗാനശകലവും. അതു് ഇപ്രകാരമാണ്:

"ഉണർന്നിരിക്കുന്ന ലോകത്തെ മയക്കി ഉറക്കുക!"

നവംബർ 11: എന്തൊരാരവമാണ് ഈ നഗരത്തിന്! ....ലക്ഷം കടന്നൽക്കൂട്ടുകളിലെ ഒരുമിച്ചുള്ള ഇരമ്പം!....വീഥി നിറഞ്ഞു സ്ത്രീപുരുഷന്മാർ സംസാരിച്ചുകൊണ്ടു പോകയാണ്.

എനിക്കും, നഗരത്തിനും, അകലെയുള്ള ആ ശ്മശാനത്തിനും അപ്പുറത്തായി ചക്രവാളപരിധിയിൽ കൊടുമുടി ഉയർന്നുനില്ക്കുന്നു; ഗംഭീരമായ ഒരു ചിന്തപോലെ!

എൻെറ ജനനത്തിനു മുമ്പും അതവിടെ നില്ക്കുന്നുണ്ടായിരിക്കണം!....എൻെറ അനന്തകോടി പിതാമഹപരമ്പരകൾക്കു മുമ്പും?....ഇനിയും തലമുറതലമുറകളായി യുഗയുഗാന്തരങ്ങളിലൂടെ അതവിടെ നില്ക്കുമായിരിക്കാം!

എന്തൊരാരവമാണ് ഈ നഗരത്തിന്!

ഡിസംബർ 20: ശ്മശാനം നിശ്ശബ്ദമായിരുന്നു. എങ്കിലും അനേകലക്ഷം അദൃശ്യമായ ചോദ്യചിഹ്നങ്ങൾ എൻെറ ചുററും ഉണ്ടെന്നെനിക്കു തോന്നി. പൊടിമണ്ണിൽ പതിഞ്ഞുകിടന്ന എൻെറ കാൽപ്പാടുകളിൽ ചില മൺതരികൾ വജ്രപ്പൊടിപോലെ മിന്നിത്തിളങ്ങിക്കൊണ്ടിരുന്നു. തണുത്ത വെളിച്ചത്തിൻെറ വൻസുഷിരംപോലെ ആകാശമദ്ധ്യത്തിൽ പൂർണ്ണചന്ദ്രൻ തെളിഞ്ഞുനിന്നു. ചന്ദ്രനോടു മത്സരിച്ചെന്നവണ്ണം ചെറുസുഷിരങ്ങളായ കോടാനകോടി നക്ഷത്രങ്ങളും........എനിക്കു തോന്നി ഞാൻ ഭൂലോകത്തിൻെറ നടുവിലാണെന്ന്! ജീവനുള്ളതായി ഞാൻ മാത്രം! അതു് അതുല്യമായ ഒരനുഭവമാണ്. മൺമറഞ്ഞുപോയ എണ്ണമില്ലാത്ത സ്ത്രീപുരുഷന്മാരുടെ നടുക്ക് —ജീവിക്കുന്ന ലോകത്തിൻെറ ഏകപ്രതിനിധി! ഭീകരമായ ആ ഏകാന്തതയിൽ ഞാൻ എന്തിനു ചെന്നുനിന്നു, ആരെക്കാണാൻ, എന്തു കേൾക്കാൻ? ഒന്നും എനിക്കു നിശ്ചയമില്ല. എങ്കിലും നിശ്ചിതമായ ഒരു ബോധം എൻെറ ഉള്ളിലുണ്ടായിരുന്നു. മരണം!....അധികം താമസിയാതെ എൻെറ കാൽപ്പാടുകൾക്കടിയിൽ ഞാൻ കിടക്കേണ്ടിവരും! പിന്നെയും സൂര്യനുദിക്കും. പിന്നെയും രാപ്പലുകൾ ഉണ്ടാവും. അപ്പോഴത്തേയ്ക്കും, ഞാൻ മണ്ണടിഞ്ഞെന്നു വരാം; മണ്ണായെന്നും വരാം. എല്ലാം!.... ജീവിതം! എന്താണ് ജീവിതം?....കഴിയാനുള്ളതോ?—അതോ കഴിഞ്ഞതോ?

മരണത്തിൻെറ സ്വപ്നമായിരിക്കുമോ ജീവിതം?

ജനുവരി 1: മരിച്ച സ്വപ്നങ്ങളുടെ ശവക്കുടിയാണ് മനുഷ്യഹൃദയം. മനുഷ്യഹൃദയങ്ങളുടെ ശവക്കുഴിയാണ് ഭൂമി. അതോ ഭൂഗോളംതന്നെ ചീഞ്ഞഴുകിയ ഒരു ശവമോ?

ജനുവരി 8: ശവംതീനികളാണെല്ലാം. സർവ്വജീവജാലങ്ങളും. ഒന്നു മറെറാന്നിനെ തിന്നുന്നു. പണ്ടുമുതല്ക്കേ നടന്നുവരുന്ന ഏർപ്പാടാണിതു്. കായ്കനികൾക്കും ധാന്യങ്ങൾക്കും ജീവനുണ്ടു്. പറവകളും ജന്തുവർഗ്ഗവും മത്സ്യങ്ങളും—അവയ്ക്കും ജീവനുണ്ടു്. തിന്മ തിരിച്ചറിയുന്ന മനുഷ്യസമൂഹം എന്തിന് അവയെ നശിപ്പിക്കുന്നു?

ഞാൻ ഓക്കുകയാണ്:

എനിക്കു ജീവിക്കാൻ അവകാശമുണ്ടെങ്കിൽ ഒരു പുൽക്കൊടിക്കും ജീവിക്കാൻ അവകാശമുണ്ടു്. അതു നിഷേധിച്ചുകൂട. ഒന്നിനേയും കൊല്ലരുതു്. അങ്ങിനെ ഒന്നിനേയും ഹിംസിക്കാതെ, ശുദ്ധവും ഹൃദ്യവുമായുള്ള ആഹാരം എന്താണുള്ളതു്?

ഫെബ്രുവരി 5: സ്ത്രീപുരുഷന്മാൎക്കു ചിന്തിക്കാൻ സമയമില്ല. ഓജസ്സും ശക്തിയും നശിക്കുന്നതുവരെ അവക്ക് അന്യോന്യം ആകർഷിക്കണം! സ്ത്രീ പുരുഷനേയും പുരുഷൻ സ്ത്രീയേയും. അങ്ങിനെ ചുററിക്കറങ്ങലാണ്. അങ്ങിനെ ലോകം ഇതുവരെ പുരോഗമിച്ചു. നേട്ടങ്ങൾ വളരേയുണ്ടെന്ന് അഭിമാനിക്കാം! പക്ഷേ, എല്ലാം നാശത്തിലേയ്ക്കുള്ള നേട്ടമാണ്. ഒന്നിനൊന്നു ബലഹീനരും, ഒന്നിനൊന്നു രോഗാതുരരും ആയിത്തീൎന്നിരിക്കുന്നു. സ്ത്രീയുടെ വസ്ത്രത്തിൻെറ ഉള്ളിലാണ് പുരുഷൻെറ ചിന്ത. സ്ത്രീയുടേതു പുരുഷൻേറയും. ഇടയ്ക്കു സാമ്രാജ്യബോധവും, മതവിശ്വാസവും. എല്ലാം അഭയംപ്രാപിച്ചിരിക്കുന്നതു വസ്ത്രങ്ങളിലാണ്. ഇവ ഒന്നുംകൂടാതുള്ള ശക്തവും ധീരവുമായ ഒരു തലമുറ എന്നാണ് പുലരുക!

ഞാൻ ഓക്കുകയാണ്:

ഫെബ്രുവരി 20: നഗ്നരായ സ്ത്രീപുരുഷന്മാർ നക്ഷത്രങ്ങളിലേയ്ക്കു ചിറകില്ലാതെ പറന്നുപോകുന്നതായി ഞാൻ സ്വപ്നംകണ്ടു. അവരുടെ ആഹ്ലാദകോലാഹലങ്ങളാൽ ഗോളസമൂഹം നാദമുഖരിതമാണ്. ഇത്തരത്തിലാണ് എനിക്കു ഓൎമ്മവരുന്നതു്. ഒരുപക്ഷേ ഇതു്, ലക്ഷം വർഷം കഴിഞ്ഞുള്ള മനുഷ്യസമൂഹത്തിൻെറ പുരോഗതിയെയായിരിക്കുമോ സൂചിപ്പിക്കുന്നതു്? ഇത്തരത്തിൽ മനുഷ്യസമൂഹത്തിനു ധീരമോഹനമായ ഒരു ഭാവിയുണ്ടായിരിക്കണം!

ഞാൻ ഓക്കുകയാണ്:

മൺമറഞ്ഞുപോയ തലമുറകളിൽനിന്നു ഞാൻ വളരെ പഠിച്ചു. ജീവിക്കുന്ന തലമുറയിൽനിന്നും ഞാൻ വളരെ പഠിച്ചു.

മരിച്ചവരുടേയും ജീവിക്കുന്നവരുടേയും ചിന്താസന്താനങ്ങളായ ഗ്രന്ഥസമൂഹങ്ങളിൽനിന്നും ഞാൻ വളരെ പഠിച്ചു. എൻെറ അറിവു് ഈ മഹാപ്രപഞ്ചത്തിൻെറ ഇന്നുവരെയുള്ള അറിവാണ്. മഹനീയമായ നേട്ടമാണിതെന്നു് എനിക്കും അഭിമാനമുണ്ടു്. പക്ഷേ എൻെറ അറിവിൻെറ ആകെത്തുക ഞാൻ കൂട്ടിനോക്കുമ്പോൾ—

ഒന്നുമില്ല!

ഞാൻ ഓർക്കുകയാണ്:

അവ്യക്തവും ചഞ്ചലവുമായ ആകൃതിയോടുകൂടിയ അതിസൂക്ഷ്മങ്ങളായ ജീവിപടലങ്ങളിൽനിന്നാണ് എല്ലാ ജീവജാലങ്ങളുടേയും സർവ്വോപരി മനുഷ്യസമൂഹത്തിൻേറയും ഉത്ഭവം എന്നു പറയുന്നു!...മനുഷ്യസമൂഹം!....മനുഷ്യസമൂഹത്തിന് ഇനിയും പൂർണ്ണമായ ഒരു ആകൃതി ഉറച്ചിട്ടില്ല, എന്നു ശാസ്ത്രജ്ഞന്മാർ സിദ്ധാന്തിക്കുന്നു! അപ്പോൾ—?

മാർച്ച് 8: ഞാൻ വിശ്വസിച്ചിരുന്നതു്, പരിപൂർണ്ണതയുടെ പരമോദാഹരണമാണ് ഞാൻ, എന്നാണ്. അങ്ങിനെയല്ല: സമസ്തജീവജാലങ്ങളേയുംപോലെ ഞാനും ഒരു ബന്ധനസ്ഥൻ. കൈവിലങ്ങും കാൽച്ചങ്ങലയും എനിക്കുണ്ടു്. അദൃശ്യമായതു്. എല്ലാവർക്കുമുണ്ടു്. ഇന്നു ജീവിക്കുന്നവർ സ്വയം നിർമ്മിച്ചതല്ല. മൺമറഞ്ഞുപോയവരുടെ സാന്മാർഗ്ഗികനിയമങ്ങളും ആചാരവിശ്വാസങ്ങളുമാണിവയുടെ കണ്ണികൾ. ഈ ലോകമാകുന്ന മഹാകാരാഗാരത്തിലെ തടവുകാർക്ക കൈവിലങ്ങുകളും കാൽച്ചങ്ങലകളും അത്യാവശ്യമാണത്രേ! എന്തിനുവേണ്ടി? ....ഈ ചോദ്യം എനിക്ക് എല്ലാവരോടും ചോദിച്ചാൽ കൊള്ളാമെന്നുണ്ടു്: ഓരോ സ്ത്രീയോടും ഓരോ പുരുഷനോടും.

സഖാക്കളേ! നമ്മുടെ ഈ ജീവിതത്തിൻെറ ഉദ്ദേശമെന്തു്? നമുക്കു വിശ്വാസമായുള്ളതു മരണപ്പെട്ടുപോയ ചില തടവുകാരുടെ സ്വപ്നങ്ങളാണ്. നാം അതിൽ വിശ്വസിക്കുന്നു. സംഘം സംഘമായി മാറി തമ്മിൽ പൊരുതുന്നു. അന്യോന്യം വെട്ടിനുറുക്കുന്നു; ചോരപ്പുഴ ഒഴുക്കുന്നു. നമുക്കു ചരിത്രമായുള്ളതു നമ്മുടെ കലഹങ്ങളുടെ വിവരണമാണ്. ആധിപത്യത്തിനുവേണ്ടിയുള്ള മത്സരം ഇന്നും നടന്നുകൊണ്ടിരിക്കുന്നു. ശത്രുക്കളാണ് നാം. മിത്രങ്ങളെന്നു പുറമേ ഭാവിക്കുന്നേയുള്ളു. ഉള്ളിൽ നാം ശത്രുക്കൾ തന്നെ. നമ്മെ ഇങ്ങിനെ ശത്രുക്കളാക്കുന്നതെന്തു്? ഊഹാപോഹങ്ങളുടേയും പഴങ്കഥകളുടേയും ജീർണ്ണിച്ച കുറെ ഏടുകൾ. നമ്മുടെ ഹൃദയങ്ങളിൽ അള്ളിപ്പിടിച്ചിരിക്കുന്ന, മൃതമായ പുരാതനസ്വപ്നങ്ങളാണ് നമ്മെ ശത്രുക്കളാക്കുന്നതു്! ഒരെത്തും പിടിയുമില്ലാത്ത മരണകാലത്തെപ്പററിയുള്ള വികലവിഭാവനകൾക്കു് എന്തൊരർത്ഥമാണുള്ളതു്? ജീവിക്കുന്ന ഇന്നത്തെ നില എന്തു്?....നാമെല്ലാം തടവുകാർ! ഈ ലോകമാകുന്ന മഹാകാരാഗാരത്തിലെ തടവുകാർ!....നമുക്കു കൈവിലങ്ങുകളും കാൽച്ചങ്ങലകളുമുണ്ടു്!....ഈ ജീവിതത്തിൻെറ ഉദ്ദേശമെന്തു്?

ഞാൻ ഓർക്കുകയാണ്:

ഭൂമിയുടെ മേൽനിരപ്പിൽ കൊച്ചുപുൽക്കൊടികൾ മുതൽ വൻവൃക്ഷങ്ങൾ നിറഞ്ഞ ഘോരകാന്താരങ്ങൾവരേയും,

സൂക്ഷ്മമായ മൺതരിമുതൽ ഉയരെ മേഘങ്ങളെ ചുംബിക്കുന്ന ഗംഭീരപർവ്വതങ്ങൾവരേയും,

ചെറുജലബിന്ദു മുതൽ അതിരില്ലാത്തതും ആഴം അറിയാത്തതുമായ മഹാസമുദ്രങ്ങൾവരേയും,

അന്ധവും ബധിരവുമായ കുഞ്ഞുകൃമികൾമുതൽ ആലോചനചെയ്യാനും സംസാരിക്കാനും ഭാവനചെയ്യാനും സൃഷ്ടിക്കാനും—അങ്ങിനെ അതിരില്ലാത്ത കഴിവുകളുള്ള മനുഷ്യസമൂഹംവരേയും,

സ്ഥിതിചെയ്യുന്നു!

എന്തുദ്ദേശത്തിനായിക്കൊണ്ടു്?

മാർച്ച് 19: നക്ഷത്രചന്ദ്രാദികളേയും, ഈ ഭൂഗോളത്തേയും സംസൃഷ്ടമാക്കിയ ഹേ കലാകാരാ! അങ്ങയുടെ അറിവിൻെറ കിരണം എൻെറ തൂലികത്തുമ്പിനെ ഒന്നു ചുംബിച്ചെങ്കിൽ!

മാർച്ച് 20: ഉറങ്ങുകയാണോ?—അതോ ഞാൻ ഉണർന്നിരിക്കുന്നുവോ?....അത്ഭുതം! നക്ഷത്രങ്ങളെല്ലാം കൺചിമ്മിത്തുറന്നിരിക്കുന്നു! വെളിച്ചത്തിൻെറ വൻസുഷിരമായി ചന്ദ്രനും ഉദിച്ചു പൊന്തിക്കഴിഞ്ഞു! ഞാൻ മാത്രം ഏകാന്തതയുടെ ഈ മഹാതീരത്തു്....അസ്പഷ്ടമായ കിനാവുകളിൽ മുഴുകി....നിലാവിൽ മുങ്ങിയ പെരുവഴിയിലൂടെ യാത്രക്കാർ കടന്നുപോകുന്നു....!

അനന്തമായ പാതയിലെ സഞ്ചാരികളേ!—നിങ്ങളെങ്ങോട്ടാണ്? നിശ്ചിതമായ വല്ല ലക്ഷ്യവുമുണ്ടോ നിങ്ങൾക്കു്? സ്നേഹിക്കുന്ന വല്ല ഹൃദയങ്ങളും നിങ്ങളെ കാത്തിരുപ്പുണ്ടോ? ....എങ്കിൽ—എങ്കിലെൻെറ സഖാക്കളേ, പോകുവിൻ! വേഗം പോകുവിൻ! നിങ്ങൾക്കാശീർവ്വാദം. സർവ്വമംഗളങ്ങളും ആശംസിക്കുന്നു.

മാർച്ച് 22: ഒരു മധുരസംഗീതം കേൾക്കാൻ—എൻെറ ഹൃദയം വെമ്പുകയാണ്. പൂനിലാവിൻെറ തണുത്ത കിരണങ്ങൾ ലോകത്തെ തഴുകിക്കൊണ്ടിരിക്കുന്നു. സ്മരണകൾ എന്നെ അലട്ടുകയാണ്. തെളിവോടെ എല്ലാം എൻെറ കൺമുന്നിൽ വരുന്നു. നിലാവിൽ മുങ്ങിയ മഹാനഗരങ്ങൾ....ചെറുപട്ടണങ്ങൾ....കൊച്ചുകൊച്ചുഗ്രാമങ്ങൾ......ഒക്കെയും......ഞാൻ നിവസിച്ചിരുന്ന വീടുകൾക്കു മുമ്പിലുള്ള പെരുവഴികൾ ഒക്കെയും....അതിലെ യാത്രക്കാർ ഒക്കെയും....ഓമ്മ! എന്തൊരു പൊള്ളുന്ന വേദനയാണ് എൻെറ ഹൃദയത്തിന്! ശീതളാധരങ്ങളാൽ എൻെറ ഹൃദയക്കാമ്പിൽ—ഒരു ചുംബനം ലഭിച്ചെങ്കിൽ!....അന്തിമാഭിലാഷമാണ്:

കടന്നു പോകുന്ന ഹേ, അജ്ഞാതസുഹൃത്തേ!

പാടുവാൻ കഴിയുമെങ്കിൽ,

ഒരു കുളിർഗാനനിശ്വാസത്താൽ,

എൻെറ ഹൃദയവ്യഥയെ അല്പമൊന്നു ലഘൂകരിച്ചാലും!

ശാന്തമോഹനമായ ജീവിതത്തിൻെറ ഒരു മധുരഗാനാലാപത്താൽ,

ഞാൻ നിദ്രയിൽ അലിഞ്ഞുചേരട്ടെ!

മാച്ച് 25: ആയിരമായിരം കണ്ണുകളാൽ ആകാശം എന്നെ തുറിച്ചുനോക്കുകയാണ്. ലോകത്തിലെ, ഞാൻ ഒഴിച്ചുള്ള സവ്വജീവജാലങ്ങളും ഉറങ്ങിക്കഴിഞ്ഞു. എങ്ങും നിറഞ്ഞ നിശ്ശബ്ദത!

ഞാൻ ഓക്കുകയാണ്.

നാളത്തെ ലോകത്തിൻെറ സ്ഥിതി എന്തു്? ആലോചിക്കുന്തോറും എൻെറ തല ചുററുന്നു. മോചനത്തിൻെറ ദിനമാണോ ഇതു്? അതോ ഭൂമി കറങ്ങുന്നുണ്ടു് എന്നുള്ള ബോധത്തിൻെ കറക്കമോ? അതേ, രാപ്പകലിലൂടെ ഭൂമി കറങ്ങുന്നുണ്ടു്. സൂയ്യനു ചുററും കറങ്ങുന്ന ഭൂമിയും—എന്നെയും മററുള്ള ജീവജാലങ്ങളേയും വഹിച്ചുകൊണ്ടു കറങ്ങുന്ന ഭൂമിയും—ചന്ദ്രാദികളും സൂയ്യനുംകൂടി കറങ്ങുകയാണ്. മറെറാരു ഗംഭീരസൂയ്യനായ നക്ഷത്രത്തിൻെറ ചുററും....ആ ഗംഭീരസൂയ്യനായ നക്ഷത്രവും, സൌരയൂഥവും ഒക്കെക്കൂടി, ബ്രഹ്മാണ്ഡസൂയ്യനായ മറെറാരു നക്ഷത്രത്തിൻെറ ചുററും കറങ്ങുന്നു. അങ്ങിനെ ഒന്നിനൊന്നു വലുതായ സൂയ്യന്മാരുടെ ചുററും, സൌരയൂഥങ്ങൾ ഓരോന്നും, എല്ലാംകൂടിയും കറങ്ങിക്കൊണ്ടിരിക്കുന്നു!....അതു മറെറാന്നിൻെറ ചുററും. അതും, അതുകൂടി മറെറാന്നിൻെറ ചുററും....ഇങ്ങിനെ സംഖ്യാതീതങ്ങളായ സൌരയൂഥങ്ങൾ കറങ്ങുന്നു, ഒന്നു മറെറാന്നിൻെറ ചുററും....ഇങ്ങിനെ സംഖ്യാതീതങ്ങളായ സൌരയൂഥങ്ങൾ ഉൾക്കൊള്ളുന്ന, ഭാവനാതീതമായ ബ്രഹ്മാണ്ഡകടാഹം കറങ്ങിക്കൊണ്ടു്,

ഉഗ്രമായ വേഗത്തിൽ, ഗംഭീരാരവത്തോടെ എങ്ങോട്ടേക്കോ പാഞ്ഞുപോയ്ക്കൊണ്ടിരിക്കയാണ്!

വൈക്കം മുഹമ്മദ്ബഷീർ.

---

പകപ്പവകാശം ബഷീറിന്നു്.

# സഞ്ജയൻ

കേരളീയഹാസസാഹിത്യത്തെ ഹാസ്യത്തിൽനിന്നും ഉയർത്തി സമാരാധ്യമായ ഒരന്തരീക്ഷത്തിൽ പ്രതിഷ്ഠിച്ച സഞ്ജയന്റെ പാവനസ്മരണ ആരെയാണ് പുളകമണിയിക്കാത്തതു്? യൌവനത്തിൽത്തന്നെ അദ്ദേഹത്തെ ഹതവിധി അപഹരിച്ചുകളഞ്ഞതു തീർത്താൽതീരാത്ത ഒരു നഷ്ടമായിപ്പോയി. കേരളത്തിന്റെ കണ്ണീർ എന്നാണ് വറ്റുക? അതേ, മഹാത്മാക്കളിൽ പലരും അല്പായുസ്സുകളായിട്ടാണ് കണ്ടുവരുന്നതു്. കുറച്ചു കൊല്ലങ്ങളായി കേരളീയരുടെ ചിരി കണ്ട് അസൂയ മുഴുത്ത അമരന്മാർ സഞ്ജയനെ അവരുടെ ഇടയിലേയ്ക്കു ക്ഷണിച്ചുതുടങ്ങിയിട്ട്. ജനനിയോടും ജന്മഭൂമിയോടും വിടവാങ്ങുവാനുള്ള വൈമനസ്യംകൊണ്ടിത്രത്തോളം താമസിച്ചതാണ്. അങ്ങിനെ കേരളത്തിന്റെ മർമ്മത്തിൽ ആഞ്ഞൊരടി അടിച്ചുകൊണ്ടാണ് ആയിരത്തി ഒരുനൂററിപ്പത്തൊൻപതിന്റെ പിറപ്പ്.

സഞ്ജയൻ ദിവംഗതനായതുകൊണ്ടു നമ്മുടെ ഹാസസാഹിത്യത്തിനു മാത്രമല്ല, കോട്ടം തട്ടിയിട്ടുള്ളതു്. സാഹിത്യത്തിന്റെ നാനാശാഖകളിലും അദ്ദേഹം വിജയപൂർവ്വം സഞ്ചരിച്ചിട്ടുണ്ട്. ഫലിതചാതുരികൊണ്ടും പരിഹാസരസികതകൊണ്ടും നമ്മെയാകമാനം ചിരിച്ചു മണ്ണു കപ്പിയ്ക്കുന്ന സഞ്ജയൻതന്നെയോ ഗഹനമായ ഗീതാരഹസ്യങ്ങളെപ്പററി പ്രതിപാദിക്കുന്ന എം. ആർ. നായർ എന്നാരും ശങ്കിച്ചുപോകും. ആ അനുഗൃഹീതപുരുഷന്റെ മുരളിയിൽ ആർഷഭാരതത്തിന്റെ ദിവ്യമംഗളഗീതവും, അഭിനവഭാരതത്തിന്റെ രാഷ്ട്രീയപ്രബുദ്ധതയും പ്രകടമായിരുന്നു. സൌന്ദര്യദേവതയുടെ മഞ്ജീരശിഞ്ജിതവും സ്വാതന്ത്ര്യതൃഷ്ണയുടെ കാഹളധ്വനിയും മുഴങ്ങിയിരുന്നു.

അതുല്യനായ ഒരു ഫലിതക്കാരൻ, അധൃഷ്യനായ ഒരു വാഗ്മി, മർമ്മജ്ഞനായ ഒരു നിരൂപകൻ, സമർത്ഥനായ ഒരദ്ധ്യാപകൻ, നിസ്സ്വാർത്ഥിയായ ഒരു ദേശസേവകൻ—എന്നിങ്ങിനെ പല നിലയിലും സഞ്ജയനെ വീക്ഷിക്കേണ്ടതുണ്ട്. എങ്കിലും പരിഹാസസാഹിത്യംവഴിക്കാണ് ജനസാമാന്യം അദ്ദേഹത്തെ അറിയുന്നതു്. ആ മഹാനുഭാവന്റെ വ്യക്തിമുദ്രകൾ പതിഞ്ഞുകിടക്കുന്നതു പരിഹാസസാഹിത്യത്തിലത്രേ.

പരിഹാസകവിതയ്ക്കു കേരളത്തിൽ നല്ലോരു പാരമ്പര്യം സിദ്ധിച്ചിട്ടുണ്ട്. തോലൻ, പൂനം, കുഞ്ചൻനമ്പ്യാർ, ചന്തുമേനോൻ, കേസരി, ഇ. വി., സഞ്ജയൻ മുതലായവരുടെ പരിലാളനത്തിന്റെ ഫലമായി മററു ഭാരതീയഭാഷകളെ അപേക്ഷിച്ചു മലയാളത്തിൽ പരിഹാസസാഹിത്യം കൂടുതൽ ഉയർന്ന നിലയിൽ എത്തിയിട്ടുണ്ട്. മലയാളിയുടെ ഫലിതത്തിനു രസികതയും, പരിഹാസത്തിനു രൂക്ഷതയും കൂടുമെന്ന് ഇതരദേശീയർ സമ്മതിക്കുന്നു. അങ്ങിനെയിരിക്കെ മലയാളത്തിൽ ഈ സാഹിത്യശാഖ തഴച്ചുവളർന്നതിൽ എന്താണത്ഭുതം? "കൂടിയാട്ടം" മുതൽ "സഖാവിന്റെ ബ്ലീച്ച്"വരെയുള്ള കേരളീയഹാസസാഹിത്യത്തിന്റെ നീണ്ട ചരിത്രത്തിൽ സഞ്ജയനുള്ള സ്ഥാനം അദ്വിതീയവുമാണ്.

പരിഹാസം കലകളിൽവെച്ച് ഏററവും ഉയർന്ന ഒരു സ്ഥാനമർഹിയ്ക്കുന്നു. ഭരതമുനി നവരസങ്ങളിൽ ഹാസ്യത്തെ ഉൾപ്പെടുത്തിയതും നാടകങ്ങളിൽ അതിനെ ആദരിക്കുന്നതും പരിഹാസത്തിനു പണ്ടുള്ളവർ കല്പിച്ചുകൊടുത്തിട്ടുള്ള ഔൽകൃഷ്ട്യം വ്യക്തമാക്കുന്നുണ്ട്. പണ്ഡിതപാമരഭേദമെന്യേ എല്ലാവരും ഒരുപോലെ ആസ്വദിക്കുന്ന ഒരേ ഒരു രസം ഹാസ്യമാണെന്നുള്ളതും അതിന്റെ സാർവ്വജനീനതയെ വിളിച്ചുപറയുന്നു.

> "ചിരിക്കുന്ന കഥ കേട്ടാലിരിയ്ക്കുമായതല്ലെങ്കിൽ
> തിരിക്കുമിങ്ങിനെ ഭാവിച്ചിരിക്കുന്ന ഭടന്മാരെ
> ചിരിക്കാതെ രസിപ്പിക്കാനൊരിക്കലുമെളുതല്ല-
> ന്നിരിക്കുന്നെങ്കിലമ്മാത്രമരയ്ക്കാവന്നതേ വേണ്ടു."

എന്നു കുഞ്ചൻനമ്പ്യാർ പ്രസ്താവിച്ചിട്ടുള്ളതു ജനസാമാന്യത്തിന്റെ രുചിയെന്തെന്നറിഞ്ഞിട്ടാണ്.

പരിഹാസചാതുരി ചിലർക്കു ജന്മസിദ്ധമായുണ്ടാകുന്ന ഒരനുഗ്രഹമാണ്. എന്നാൽ ആ ജന്മവാസന ലോകപരിചയംകൊണ്ടും സംസ്കാരസമ്പത്തുകൊണ്ടും വികസിതമായാൽ മാത്രമേ തജ്ജന്യമായ സാഹിത്യത്തിനൊരു വിലയും നിലയും സിദ്ധിക്കയുള്ളു. അപക്വമതികളും സംസ്കാരവിഹീനരുമായവരുടെ കൈയിൽ കിട്ടിയാൽ ഈ 'വാസന' ഒരുവക ദുർഗ്ഗന്ധമായിപ്പരിണമിയ്ക്കും. അങ്ങിനെയുള്ളവരിൽ ഫലിതം അശ്ലീലത്തിലേയ്ക്കും പരിഹാസം അട്ടഹാസത്തിലേയ്ക്കും ചാഞ്ഞുപോകുന്നതാണ്. വിനോദമാസികകളുടെ പേരിൽ പുറത്തിറങ്ങുന്ന മിക്ക പ്രസിദ്ധീകരണങ്ങളിലും തീരെ ബാലിശങ്ങളായ ഫലിതങ്ങൾ ആവർത്തിച്ചാവർത്തിച്ചു വിളമ്പിയിരിക്കുന്നതു കാണാം. ആവശ്യത്തിലധികം വിസ്തരിക്കുകയും വ്യാഖ്യാനിക്കുകയുംചെയ്താൽ ഫലിതത്തിന്റെ ജീവൻ ചോർന്നുപോകും. ആവശ്യമുള്ള സംഗതികൾ ചുരുക്കിപ്പറയുക; വായനക്കാർക്കൂഹ്യമായിട്ടുള്ളതു് അവർക്കു വിട്ടുകൊടുക്കുക: അതിപ്രധാനമായ ഒരു കലാരഹസ്യമത്രേ ഇതു്. "The art of the artist is to hide the art" എന്നു ഹഡ്സണും "The artist may be known rather by what he omits" എന്നു ഷില്ലറും പ്രസ്താവിച്ചിട്ടുള്ളതു് എത്രയും ശ്രദ്ധേയമാണ്. അതിവിസ്താരംകൊണ്ട് ഒരു വസ്തു നഗ്നചിത്രംപോലെ അസുന്ദരമാകാം.

ആവർത്തനവും അനുകരണവുംകൊണ്ടു മലയാളത്തിലെ ഹാസസാഹിത്യം നിർജ്ജീവമായിക്കിടന്നിരുന്ന അവസരത്തിലാണ്, അശ്ലീലതകൊണ്ട് അറപ്പും വെറുപ്പും ജനിപ്പിച്ചിരുന്ന സന്ദർഭത്തിലാണ് സഞ്ജയൻ ആ പ്രസ്ഥാനത്തിനൊരു നവീകരണം കഴിച്ചതു്. വിഷയമെന്തായാലും പറയാനുള്ളതെല്ലാം ഒന്ന്! ആളുകൾക്കെങ്ങിനെ അവജ്ഞ ജനിക്കാതിരിക്കും? മഹാ

കാവ്യങ്ങളിലെ വർണ്ണനപോലെയാണ് ചിലരുടെ ഫലിതങ്ങൾ. ഒന്നു കഴിഞ്ഞാൽ ഇന്നതാണ് പറയാൻ പോകുന്നതെന്നുപോലും അനുവാചകർക്കൂഹിക്കുവാൻ സാധിക്കും. ഇന്നലെവരെ അരികൊണ്ടുണ്ടാക്കിയ പലഹാരം ഇന്നു ബജ്രകൊണ്ടുണ്ടാക്കുന്നതു് ഒരു പരിഷ്കാരമല്ല. വസ്തുവിനു മാററമില്ലെങ്കിലും രൂപം മാറിയാൽ അതൊരു പുതുമയാണതാനും. ചുരുക്കത്തിൽ, ഗതാനുഗതികത്വവും പിഷ്ടപേഷണവുമെല്ലാം ചവററുകൊട്ടയിലെറിയേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഇനി ഒരു തരം അശ്ലീലപ്രസ്ഥാനക്കാരുണ്ട്. അവരാണ് സാഹിതിക്ഷേത്രത്തിലെ അന്തരിക്ഷം മലിനമാക്കുന്നതു്. വളിച്ചുനാറുന്ന, കേട്ടാലോക്കാനംവരുന്ന കുറെ വാക്കുകൾ കോരിനിറച്ച് "ചിരിക്കുടുക്ക" എന്ന പേരിൽ ഒരു വിദ്വാൻ ഒരു പുസ്തകം പടച്ചുവിട്ടിട്ടുണ്ട്. ഒരു സമാധാനമുണ്ട്: സംസ്കാരസമ്പന്നരായ വാസനാകവികൾ വളർത്തിക്കൊണ്ടു വന്നിട്ടുള്ള ഹാസസാഹിത്യം കേരളത്തിൽ സ്ഥിരപ്രതിഷ്ഠിതമായിട്ടുള്ളതുകൊണ്ടു് "ചിരിക്കുടുക്ക"ക്കു കള്ളുഷാപ്പുകളിലേ സ്ഥാനം കിട്ടിയിട്ടുള്ളു. കിട്ടുകയുമുള്ളു. ഇക്കാലത്തു് ഇത്തരം മലീമസഗ്രന്ഥങ്ങളെ സൃഷ്ടിച്ചുവിടുന്നവരോടെന്തു പറയാനാണ്? പരിഷ്കൃതഗവമ്മേണ്ടുകളാണെങ്കിൽ ദുർഗ്ഗന്ധം വമിക്കുന്ന ഇത്തരം ഗ്രന്ഥങ്ങളെയായിരിക്കും ആദ്യം കണ്ടുകെട്ടുക. അശ്ലീലസാഹിത്യം പ്രചരിപ്പിച്ചതിന് അടുത്ത കാലത്തു് ഒരു മാസികയുടെ മേൽ പഞ്ചാബ് ഗവമ്മേണ്ടു കേസ്സെടുക്കുകയുണ്ടായി. ഉചിതജ്ഞതയുടെ അരുണോദയം!

യഥാത്ഥപരിഹാസകവിതയുടെ സ്വരൂപമെന്താണ്? ഫലിതവും അശ്ലീലതയും തമ്മിൽ യാതൊരു ബന്ധവുമില്ല. പരിഹാസവും ശകാരവും തമ്മിൽ അന്തരമുണ്ട്. പരിഹാസകവിതയിൽ അശ്ലീലതയും ശകാരവും കാണുന്നതു് അതിൻെറ ഉദ്ദേശത്തെ വ്യഭിചരിപ്പിക്കലാണ്. ഗ്രന്ഥകാരൻെറ സംസ്കാരവിഹീനതയെയാണതു വിളിച്ചു പറയുക. പരിഹാസം സ്ഥാനത്താകുമ്പോഴാണ്, കുറിക്കുകൊള്ളുമ്പോഴാണ് അനുവാചകക്കു രസമുളവാകുന്നതു്. അതിൽനിന്നേ പരിഹാസകവിതയുടെ പരമോദ്ദേശ്യമായ പരിഷ്കാരപ്രചോദനം സംജാതമാകയുള്ളു. നേരെമറിച്ച്, വെറും ശകാരമായാൽ പകമാത്രമായിരിക്കും ശേഷിക്കുക. പരിഹാസം ഫലിതത്തോടു കലന്നാൽ കലയായി. അതിനു പരിഹാസവാസനയോടുകൂടിത്തന്നെ ലോകപരിജ്ഞാനവും നിരിക്ഷണബുദ്ധിയും നിരൂപണപാടവവും കൂടിയേ തീരൂ. വിശാലവീക്ഷണം പരിഹാസകവിതയുടെ അസ്തിവാരമാണ്. സങ്കുചിതബുദ്ധി അതിൻെറ ശവക്കുഴിയാണ്. പരിഹാസകവിതാസൌധത്തിൻെറ നെടുംതൂണുകളായ തോലൻ, കുഞ്ചൻനമ്പ്യാർ തുടങ്ങിയവരുടെ ഫലിതങ്ങൾപോലും ചിലപ്പോൾ അശ്ലീലത്തിലേയ്ക്കു ചാഞ്ഞുപോകാറുണ്ട്. എന്നാൽ കാലസ്ഥിതി വകവെച്ചു കൊടുക്കേണ്ടതുണ്ടല്ലോ. ശിവോള്ളിയുടെ പരിഹാസം അശ്ലീലകലുഷമായതുകൊണ്ടു സാരമേറിയ വിഷയങ്ങളിലും ഗൌരവഹാനി വന്നുപോയിട്ടുണ്ട്.

പരിഹാസരീതിക്കു ഗണ്യമായൊരു മാററമാണ് സഞ്ജയൻ വരുത്തിയിട്ടുള്ളതു്. ഏതു സദസ്സിലാണദ്ദേഹത്തിൻെറ ഫലിതത്തിനു തലയുയർത്തി നില്ക്കുവാൻ വയ്യാത്തതു്? ആഷഭാരതത്തിൻെറ ആദശപാരമ്പര്യത്തേയും ധമ്മസമ്പത്തിനേയും മുൻനിറുത്തിയാണ് സഞ്ജയൻെറ സാഹിതി ഓരോ പദവും വെക്കുന്നതു്. സഭ്യമല്ലാത്ത ഒരു വാക്കുപോലും അദ്ദേഹമറിയാടിയിട്ടുള്ളതായി ഓക്കുന്നില്ല. അദ്ദേഹത്തിൽ വിളങ്ങിയിരുന്ന ആഢ്യവും അസൂയാവഹവുമായ സംസ്കാരത്തിൻെറ പ്രകാശത്തിന് ഒരു നിമിഷത്തിലും മങ്ങൽ തട്ടിയിട്ടില്ല. ഇവിടെയാണ് സഞ്ജയൻെറ വിജയമുദ്ര പതിഞ്ഞുകിടക്കുന്നതു്. വാക്കുകൾക്കു് ഒരു ഗൌരവം, ഒരു തറവാടിത്തം, ഒരു decency കലശലാണ്. ചുരുക്കിപ്പറഞ്ഞാൽ പരിഹാസത്തെ സുന്ദരകലകളുടെ ഇടയിൽ ഒരു സമുന്നതസ്ഥാനത്തേക്കു സഞ്ജയൻ ഉയർത്തി. അതിനു വേണ്ട ഓജസ്സും തേജസ്സും നല്കി.

വല്ലതും പറഞ്ഞു ചിരിപ്പിക്കുകയെന്നതല്ല സഞ്ജയൻെറ സ്വഭാവം. വിനോദിപ്പിക്കുന്നതോടൊപ്പംതന്നെ ഭാരതീയരുടെ ദേശാഭിമാനത്തേയും ധമ്മബോധത്തേയും ഉത്തേജിപ്പിക്കുവാനും അദ്ദേഹത്തിനു കഴിഞ്ഞിട്ടുണ്ട്. സഞ്ജയൻെറ ഫലിതം വെറും പൊള്ളയല്ല, 'വെടി'യല്ല. ഒരു പൊട്ടിച്ചിരികൊണ്ടതിലുള്ള മരുന്നു തീരുകയില്ല. പരിഹാസസാഹിത്യത്തിനു വിനോദത്തിൽ കവിഞ്ഞും ചില ഉദ്ദേശങ്ങളുണ്ട്. ഒരു പരിഷ്കാരപ്രേരണ അതിൻെറ ധമ്മമത്രേ. "To hunt out faults and dwell or failings" എന്നു നിരൂപകന്മാരുടെ പ്രവൃത്തിയെപ്പററി ഒരു പാശ്ചാത്യഗ്രന്ഥകാരൻ ആക്ഷേപിച്ചിട്ടുള്ളതു പരിഹാസസാഹിത്യകാരന്മാരെക്കുറിച്ചേറാവും യുക്തമായിരിക്കുന്നു. സമുദായത്തിൻേറയും സമുദായത്തെ സാരതരമായി ബാധിക്കുന്ന വ്യക്തികളുടേയും കുററവും കുറവും കവിതയ്ക്കു വിഷയമാകുമ്പോൾ അതിൻെറ പരിണതഫലം സമുദായപരിഷ്കാരപ്രേരണതന്നെയായിരിക്കുമല്ലോ.

സമുദായത്തിൻെറ ദുഷിച്ച വശങ്ങളിൽ പരിഹാസകവിയുടെ നിശിതഖഡ്ഗം പതിയേണ്ടതു് അത്യാവശ്യമത്രേ. ആംഗലസാഹിത്യത്തിൽ ഡ്രൈഡൻ, സ്വിഫ്ററ് മുതലായവരുടെ മൂച്ചയേറിയ തൂലിക അവരുടെ കാലത്തു സമുദായശരീരത്തിലുണ്ടായിരുന്ന ദുഷ്ടവ്രണങ്ങളിൽ വിജയകരമായ ചില ശസ്ത്രക്രിയകൾ നടത്തിയിട്ടുണ്ട്. സമുദായം, സാഹിത്യം, രാഷ്ട്രീയകാര്യങ്ങൾ എന്നിങ്ങനെ ഏതു സംഗതിയുടേയും വഴിപിഴച്ച പോക്കിനെ കുഞ്ചൻനമ്പ്യാർ പരിഹസിച്ചിട്ടുള്ളതു സർവ്വവിദിതമാണല്ലോ. ചാക്യാർകൂത്തു് വത്തമാനപത്രങ്ങളുടെ കത്തവ്യമാണൊരു കാലത്തു നിവ്വഹിച്ചിരുന്നതു്. പത്രങ്ങളിലെ വിമശനങ്ങളേക്കാൾ തീക്ഷ്ണതരമായിരിക്കും പരിഹാസകവിയുടെ വാക്ശരം. പൊട്ടക്കവിതകളുടെ പ്രചാരം തടയുവാൻ കൂടിയാട്ടംമുതല്ക്കുതന്നെ ഹാസസാഹിത്യം മുതിന്നിട്ടുണ്ട്. കവികളുടെ പ്രാസഭ്രമത്തെപ്പററി,

"പ്രാസമേവ പ്രമാണം ഹി
പദ്യനിമ്മാണകമ്മണി

തത്ര ഘോഷാക്ഷരം ഖേദാ
മിത്രം ശ്രോത്രസുഖാവഹം''

എന്നു പറഞ്ഞ്, ''പായാൽ സസ്സരണോ രണോ രണരണോ രാണോ രണോ രാവണോ'' ഇത്യാദി ശ്ലോകം ഉദാഹരണമായും കൂടിയാട്ടത്തിൽ പ്രയോഗിക്കാറുണ്ടല്ലോ. മണിപ്രവാളത്തിന്റെ പേരിൽ മലയാണ്മയെ ആഭാസവേഷം കെട്ടിക്കുന്ന രീതിയെ കളിയാക്കുകയാണ്,

''കെട്ടത്തേങ്ങാഭിരപ്പൈഃ അവിൽ വിതറിയതൈർ-
നമ്മലർഭിഃ പഴാദ്യൈ-
രെട്ടൊമ്പ്തൈഃ-പകാ ചക്കാമുറിഭിരപി പെരും
പ്രീതനായ് പ്രാതലുണ്ടാ''

ഇത്യാദി ശ്ലോകംകൊണ്ടു ശിവൻ ചെയ്തിട്ടുള്ളത്. ''ദുസ്സ്വപ്നനാടകം,'' ''ദാത്യൂഹസന്ദേശം'' എന്നീകൃതികളും ഗതാനുഗതികത്വംകൊണ്ടലങ്കോലപ്പെട്ട അതാതു പ്രസ്ഥാനത്തെ ശുദ്ധീകരിക്കുവാൻ പ്രേരകമായിട്ടുണ്ടെന്ന് അനന്തരകാലം കാണിച്ചുതന്നിട്ടുണ്ടല്ലോ. രാമക്കുറുപ്പിന്റെ 'ചക്കീചങ്കരം' സുപ്രസിദ്ധവുമാണ്. ഒരു നാടകരചനാമത്സരത്തെപ്പററിയുള്ള നിർദ്ദേശമനുസരിച്ച് 'വിശപ്പുരൂപ'ത്തിൽ പ്രസിദ്ധപ്പെടുത്തിക്കണ്ട നാടകം ആരാണ് മറക്കുക?

പരിഹാസസാഹിത്യത്തിന്റെ പരമോദ്ദേശ്യം സംസ്കരണമാണെന്നു വ്യക്തമാക്കിക്കഴിഞ്ഞു. അപ്പോൾ തികഞ്ഞ ആദർശശുദ്ധിയോടും, ഔചിത്യബുദ്ധിയോടുംകൂടി വേണം ഈ പ്രസ്ഥാനത്തിൽ കൈവെയ്ക്കുവാൻ എന്നു വരുന്നു. പകയുടെ പുകയായോ അസൂയയുടെ പുളിച്ചുതേട്ടലായോ പരിണമിക്കരുത് പരിഹാസം. കുഞ്ചൻനമ്പ്യാർ പറയുന്നതുപോലെ,

''ഒരുത്തനും ലഘുത്വത്തെ വരുത്തുവാൻ മോഹമില്ല
ഒരുത്തനും പ്രിയമായിപ്പറവാനും ഭാവമില്ല''

എന്നായിരിക്കണം പരിഹാസകവിയുടെ പരമാദർശം. ക്ഷേമേന്ദ്രൻ പരിഹാസസാഹിത്യത്തിന്റെ ഉദ്ദേശമെന്താണെന്നു വ്യക്തമാക്കുന്നു:

''ഹാസേന ലജ്ജിതോƒത്യന്തം
ന ദോഷേഷു പ്രവർത്തതേ
ജനസ്തദുപകാരായ
മമായം സ്വയമുദ്യമഃ.''

ഈയൊരു ഉദ്ദേശംതന്നെയാണ് സഞ്ജയനും മുറുക്കിപ്പിടിച്ചിട്ടുള്ളത്. ചില ദിക്കിൽ അതു പ്രത്യക്ഷവും മററുള്ളിടങ്ങളിൽ പരോക്ഷവുമായിരിക്കും. സാമുദായികവും രാഷ്ട്രീയവുമായ പുരോഗതിയുടെ മുൻപിൽ വിലങ്ങടിച്ചു കിടക്കുന്ന ശക്തികളുടെ നേരെ സഞ്ജയൻ തന്റെ വിശപ്പുരൂപമെടുത്തു. ദാസിയാട്ടത്തിന്റെ പുനരുദ്ധാരണം, ആസ്ത്രേലിയൻപട്ടാളക്കാരുടെ കുതിരക്കയററം—ഇത്യാദിസന്ദർഭങ്ങൾ അദ്ദേഹത്തിന്റെ സപരിഹാസമായ നിശിതനിരൂപണത്തിനിരയതാക്കു മറക്കാൻ കഴിയും? മലയാളത്തിലെ ഹാസസാഹിത്യശാഖയിൽ വികസിച്ച ഒരു വാടാമലരത്രേ 'സഖാവിന്റെ ബ്ളീച്ച്.' അതിലെ രംഗങ്ങളുടെ തനി 'അസ്സലു'കൾ എല്ലാവരും കണ്ടിട്ടുണ്ടായിരിക്കും. അല്പം ചില പരിഷ്കാരങ്ങളോടുകൂടി—പുരോഗതിയോടുകൂടി—ഇന്നും കണ്ടുകൊണ്ടിരിക്കുന്നു.

സർവ്വരേയും സന്തോഷിപ്പിച്ച സഞ്ജയനും ചില ശത്രുക്കളുണ്ടായിട്ടുണ്ട്. അതിലത്ഭുതമില്ല. രോഗം വൈദ്യന്റെ ശത്രുവായിരിക്കും. പരിഹാസശരം ആരുടെ നേരെ തൊടുക്കുന്നുവോ അയാൾ മുഷിഞ്ഞിരിക്കും. കുപ്രഭുക്കൾ കോപിച്ചിരിക്കും. ഉപരിപ്ലവബുദ്ധികൾ ഒളിയമ്പെയ്യുവാൻ നോക്കിയിരിക്കും. എന്നിട്ടോ? ആദിത്യനോടോ ക്രോഷ്ടാക്കളുടെ ആക്രോശം! ഏതു ശത്രുവായിക്കൊള്ളട്ടെ, സഞ്ജയനിൽ ആരോപിക്കാൻ കഴിഞ്ഞിട്ടുള്ള കുററം ഒന്നു മാത്രമാണ്: മാതൃഭൂമിയോടുള്ള സ്നേഹം!

സഞ്ജയനെക്കുറിച്ചു ചിലതു പറയുമ്പോൾ ആ പ്രതിഭാസമ്പന്നന്റെ ആശയങ്ങൾക്കു 'രൂപം' നല്കിയിരുന്ന എം. ബി. (എം. ഭാസ്കരൻ)യെ സ്മരിക്കാതിരിക്കാൻ നിവൃത്തിയില്ല. വെറും കോറലുകൾകൊണ്ട് ഉദ്ദേശിച്ച വ്യക്തിയുടെ രൂപം കൊടുക്കുവാൻ എം. ബി. ക്കുള്ള സാമർത്ഥ്യം അനന്യസുലഭമത്രേ. 'മാതൃഭൂമി'യിൽ കണ്ടിരുന്നതും, കേരളീയജീവിതത്തെ പ്രതിബിംബിപ്പിക്കുന്നതും, കേരളീയസൌന്ദര്യത്തെ അഭിവ്യഞ്ജിപ്പിക്കുന്നതുമായ ചിത്രങ്ങൾ കേരളത്തിലെ ചിത്രകലകൾക്ക് അമൂല്യമായൊരു നേട്ടമാണ്. 'സഞ്ജയൻ,' 'വിശപ്പുരൂപം' മുതലായവയ്ക്ക് എം. ബി. യുടെ ഹാസ്യചിത്രങ്ങൾ എത്രത്തോളം ചൈതന്യം നല്കിയിരുന്നു എന്നു പറഞ്ഞറിയിക്കാൻ പ്രയാസമാണ്. സഞ്ജയന്റെ വിമർശനങ്ങളും, എം. ബി.യുടെ ചിത്രങ്ങളും ഒത്തുചേർന്നപ്പോൾ മലയാളത്തിലെ വിനോദമാസികയുടെ നിലയൊന്നുയർന്നു. 'സഞ്ജയ'ന്റേയും 'വിശപ്പുരൂപ'ത്തിന്റേയും മുൻപിൽ ഏതു 'പഞ്ചാ'ണ് മുട്ടുകുത്താത്തത്? സഞ്ജയൻ സ്വർഗ്ഗതനായിട്ടധികദിവസം കഴിയുന്നതിനു മുൻപുതന്നെ എം. ബി. യും തന്റെ സഹപ്രവർത്തകനെ അനുഗമിച്ചു. എന്തൊരു മൈത്രി!

''സാധിച്ചു വേഗമഥവാ നിജജന്മകൃത്യം,
സാധിഷ്ഠർ പോ,ട്ടിഹ സദാ നിശിപാന്ഥപാദം
ബാധിച്ചു രൂക്ഷശിലവാഴ് വതിൽനിന്നു മേഘ-
ജ്യോതിസ്സുതൻ ക്ഷണികജീവിതമല്ലി കാമ്യം?''

ഇ. കെ. നാരായണൻപോററി, എം. എ.

# അമ്മയും മക്കളും

## I

കണ്ടൻതന്ത എന്തെങ്കിലും ഒരു കാൎയ്യത്തിൽ സമൎത്ഥനാണെങ്കിൽ അതു നായാട്ടുമൃഗങ്ങളെ തിരഞ്ഞു പിടിക്കുന്നതിലാണ്. അതു് ഒരു അത്ഭുതവിദ്യയാണെന്നു് അവൻ വിചാരിച്ചിരുന്നില്ല. അവൻെറ ജീവകാലം മുഴുവൻ അവൻ ഈ പ്രവൃത്തിയിലാണു് ഏൎപ്പെട്ടിരുന്നതു്. അതു് അവനു പ്രകൃതിസിദ്ധമായ ഒരു വിദ്യയായിരുന്നു. അതിൽ അഭിമാനം കൊള്ളത്തക്കതായി വല്ലതുമുണ്ടെന്നു് അവനു തോന്നിയിരുന്നില്ല. അവൻെറ വംശക്കാൎക്കെല്ലാം കാട്ടുജന്തുക്കളെ മാൎഗ്ഗണംചെയ്യുന്ന രീതി അറിയാമായിരുന്നു. മററുള്ളവരേക്കാൾ അല്പം കൂടുതലായി അവനു് അറിയാമായിരുന്നെങ്കിൽ അതു കൊട്ടിഘോഷിക്കത്തക്കവണ്ണം ഇല്ലെന്നു് അവൻ പറയാറുണ്ടു്.

പക്ഷേ, അവൻെറ പുതിയ യജമാനനായ പ്രഭാകരനു് അയാൾ ഒരു അത്ഭുതജീവിയായിട്ടായിരുന്നു തോന്നിയിരുന്നതു്. കാഴ്ചയിൽ യാതൊരു അടയാളവുമില്ലാതെ ഒരു കാട്ടിയേയോ, കലയേയോ, വരിയൻനരിയേയോ വരാടിനേയോ, പുള്ളിപ്പുലിയേയോ പുള്ളിമാനേയോ എങ്ങിനെയാണു് ആയാൾ അനുഗമിച്ചിരുന്നതെന്നു് അദ്ദേഹത്തിനു മനസ്സിലായിരുന്നില്ല. അദ്ദേഹം ഒരു സൂക്ഷ്മദൃക്കാണു്. എങ്കിലും അദ്ദേഹംകൂടി പിൻതുടരുന്ന ജന്തുക്കൾ പോയ വഴി മനസ്സിലാകാതെ പലപ്പോഴും അമ്പരന്നുനില്ക്കാറുണ്ടു്. പക്ഷേ, കണ്ടൻതന്തയ്ക്കു് അങ്ങിനെ ഒരു ബുദ്ധിമുട്ടു വരാറില്ല. നനഞ്ഞ സ്ഥലമായാലും വേണ്ടതില്ല വരണ്ട സ്ഥലമായാലും വേണ്ടതില്ല, പാറയായാലും പയസ്വിനിയായാലും വേണ്ടതില്ല, കാടായാലും പുൽത്തകിടിയായാലും വേണ്ടതില്ല, ജന്തുക്കൾ പോയ വഴി കണ്ടുപിടിക്കുവാൻ അവനു യാതൊരു പ്രയാസവുമില്ല. മററാൎക്കും ഒന്നും കാണ്മാനില്ലെങ്കിലും ആയാൾക്കു വേണ്ട ലക്ഷണങ്ങളെല്ലാം അവിടെയുണ്ടു്—ഒരു ഒടിഞ്ഞ പുല്ലോ വളഞ്ഞ ഇലയോ, ഒരു മുറിഞ്ഞ ചുള്ളിക്കൊമ്പോ മറിഞ്ഞുവീണ കല്ലോ, ഇളകിയ മണ്ണോ, തുറിച്ച ചേടിയോ, കലങ്ങിയ വെള്ളമോ നീങ്ങിയ ചണ്ടിയോ ഏതായാലും വേണ്ടതില്ല—ആരുടേയും പ്രത്യേകശ്രദ്ധയെ ആകൎഷിക്കാത്ത ഒന്നു കണ്ടൻതന്തയ്ക്കു ധാരാളം മതി—ആയാൾ അറിയേണ്ടതെല്ലാം മനസ്സിലാക്കിക്കഴിഞ്ഞു.

അതുകൊണ്ടു സിക്കാർഭ്രാന്തനായ പ്രഭാകരൻ ആയാളെ കിട്ടിയതു വലിയ ഭാഗ്യമായി എന്നു വിചാരിച്ചിരുന്നു. വാസ്തവവും അങ്ങിനെയായിരുന്നു.

അദ്ദേഹം വാളയാറിലും അട്ടപ്പാടിയിലും, നിലമ്പൂരിലും നീലഗിരിയിലും, മച്ചാട്ടിലും, പറമ്പിക്കുളത്തും സിക്കാറിനു പോയിട്ടുണ്ടു്. വയനാട്ടിൽ വന്നു വനംകൃഷി തുടങ്ങുവാൻ തീൎച്ചയാക്കിയപ്പോളാണു് വടക്കേ മലബാറിലേക്കു കടന്നതു്. അവിടേയും കാട്ടുമൃഗങ്ങൾ സമൃദ്ധമാണു്. തെക്കൻദിക്കുകളിൽ കാണുന്നവയെല്ലാം അവിടെയുമുണ്ടു്. പക്ഷേ, അദ്ദേഹത്തിന്നു് ആദ്യകാലത്തു നായാട്ടിലുണ്ടായിരുന്ന ആസക്തി—ജന്തുക്കളെ കൊന്നു ജയചിഹ്നങ്ങൾ നേടുവാനുള്ള ആസക്തി—ചുരുങ്ങിത്തുടങ്ങിയിരിക്കുന്നു. ബുദ്ധിയും ആലോചനാശക്തിയും, ആൎദ്രതയും അപക്ഷപാതവും, സാരസ്യവും സമദൎശിത്വവുമുള്ള ഏതു സിക്കാറിക്കും ഈ മാററം വരുന്നതാണു്. വേണമെങ്കിൽ അദ്ദേഹത്തിന്നു് ഒരു വീടു നിറയേ തോലുകളും, കൊമ്പുകളും, തലകളും, തേററകളും അവിടെ ശേഖരിക്കാമായിരുന്നു. പക്ഷേ, ആ ആശ അദ്ദേഹത്തിന്നു വിട്ടിരിക്കുന്നു. അപൂൎവ്വം ചിലപ്പോൾ വന്യമാംസം തിന്മാനുള്ള ആഗ്രഹത്താലോ അസാധാരണമായ ഒരു മൃഗത്തേയോ ഒരുകൊമ്പോ കാണുമ്പോഴൊ വെടിവെച്ചേയ്ക്കാമെന്നല്ലാതെ തൻെറ കൃഷിനശിപ്പിക്കുന്ന ജന്തുക്കളെയൊഴികെ ഒന്നിനേയും അദ്ദേഹം കൊല്ലാറില്ല.

വന്യജന്തുക്കളെ അദ്ദേഹം കൊല്ലാറില്ലെങ്കിലും അവയുടെ സ്വഭാവം മനസ്സിലാക്കുന്നതു് അദ്ദേഹത്തിന്നു വളരെ ഇഷ്ടമായിരുന്നു. കുററിക്കാടിന്നുള്ളിൽ ഒളിഞ്ഞിരുന്നോ, ഉയൎന്ന വൃക്ഷത്തിൻെറ കൊമ്പിൽ പതിഞ്ഞുകിടന്നോ, മൊരംപാറയുടെ മുകളിൽ മലൎന്നുകിടന്നോ ജന്തുക്കൾ തിന്നുന്നതും, കളിക്കുന്നതും, ശണ്ഠകൂടുന്നതും നോക്കിക്കാണുന്നതു് അദ്ദേഹത്തിന്നു വളരേ ആനന്ദകരമായ ഒരു പ്രവൃത്തിയായിരുന്നു. കാട്ടുകൃഷിയും, കന്നുകാലിവളൎത്തലും, റബ്ബർത്തോട്ടവും കാപ്പിത്തോട്ടവും, നാരകകൃഷിയും മുന്തിരിക്കൃഷിയും, കോഴിവളൎത്തലും ചെമ്മരിയാടിനെ മേയ്ക്കലും നടക്കുന്ന കൂട്ടത്തിൽ ജന്തുക്കളെ നോക്കിയിരിക്കുവാനുള്ള സമയവും അദ്ദേഹം കണ്ടെത്താറുണ്ടു്.

## II

പ്രഭാകരൻ താമസിച്ചിരുന്ന സ്ഥലത്തുനിന്നു രണ്ടുമൂന്നു നാഴിക ദൂരത്തായി ഒരു ഗുഹാദ്വാരത്തിന്നരികെ ഒരു വരിയൻനരി നീണ്ടുനിവൎന്നു്, ഇളവെയിൽകൊണ്ടു് അനങ്ങാതെ കിടന്നിരുന്നു. രണ്ടു കുട്ടികൾ അവിടെ ഓടിക്കളിച്ചിരുന്നു. അവ അവളുടെ രണ്ടു ഭാഗത്തും നിന്നു മുൻകാലുകൾ പൊക്കി ദേഹത്തിലേയ്ക്കു വലിഞ്ഞുകയറി മുന്നോക്കമാഞ്ഞും പിന്നോക്കം ചുളുങ്ങിയും, തമ്മിൽത്തമ്മിൽ മാന്തിയും തലയ്ക്കു തട്ടിയും ഒരു കൃത്രിമസമരത്തിൽ ഏൎപ്പെട്ടിരുന്നു. തണുപ്പു വിട്ടുതുടങ്ങിയ നിലത്തു് ഇളംചൂടുമേററു് പകുതി മയങ്ങി, മാംസപേശികൾ തളൎത്തി പരിപൂൎണ്ണവിശ്രമത്തിൽ കിടക്കുന്നതു് അവൾക്കു പരമാനന്ദകരമായിരുന്നെങ്കിലും വല്ല ആപത്തും അവളുടെ തങ്കക്കുട്ടൾക്കു വന്നെങ്കിലോ എന്നുള്ള ഭയം അവളെ വിട്ടുപിരിയാതിരുന്നതുകൊണ്ടു് അവൾ ഒരിയ്ക്കലും അനവഹിതയായിരുന്നില്ല. അവൎക്കു ഭയപ്പെടുവാൻ ഒന്നും ഉണ്ടായിട്ടല്ല—അമ്മ അടുത്തുള്ളപ്പോൾ കാട്ടുനായ്ക്കൾ അടുത്തു വരില്ല. ഒളിഞ്ഞിരുന്നു ചതിച്ചു വെടിവെയ്ക്കുന്ന സിക്കാറികൾ ആ ഭാഗത്തധികമില്ല. പ്രഭാക

രനെ അവൾ ഒരു ശത്രുവായി കരുതീട്ടില്ല. തലേന്ന് ഒരാടിനെ അവൾ പിടിച്ചു, വാസ്തവംതന്നെ! കുട്ടികൾ തിന്നതു കഴിച്ച് അതിൻെറ ബാക്കി ഭാഗം കഴുകന്മാർ കാണാതിരിക്കുവാൻ അടുത്ത കുററിക്കാട്ടിൽ ഒളിച്ചുവെച്ചിട്ടും ഉണ്ട്. പക്ഷേ, അതൊരാപൽകരമായ പ്രവൃത്തിയാണെന്ന് അവൾ മനസ്സിലാക്കീട്ടില്ല. അതുകൊണ്ടു പൊതുവിൽ പറയുകയാണെങ്കിൽ അവൾക്കു സമാധാനക്കേടിന്നു കാരണമൊന്നും ഇല്ല—വെള്ളമാണെങ്കിൽ അടുത്തുള്ള ഒരു കുണ്ടിൽ എന്നും വററാതെ കിടക്കുന്നു. ഭക്ഷണവും വെള്ളവും അടുത്തുണ്ടായിരിക്കുക, ശത്രുക്കൾ കുറവാണെന്നറിയുക, മനസ്സമാധാനത്തിന്നു മറെറന്തു വേണം!

എങ്കിലും ഇടയ്ക്കിടയ്ക്ക് അവൾ തല പൊക്കി ശ്വാസം അകത്തോട്ടു വലിച്ച് അന്വേഷണം നടത്തിയിരുന്നു. ഒരു ചെറുമണം അവിടെയെല്ലാമുണ്ട്—അവൾക്ക് അപരിചിതമായ ഒരു മണം. എത്രയോ നേരിയ മണമായതുകൊണ്ട് ഇല്ലെന്നുതന്നെ പറയാമെങ്കിലും ഒട്ടുംതന്നെ ഉണ്ടാകുവാൻ പാടില്ലാത്തതുകൊണ്ട് അതിന്നു പ്രാധാന്യം കല്പിക്കാതെ കഴികയില്ല—കാട്ടുജന്തുക്കൾ മുമ്പു കാണാത്ത വസ്തുവോ, കേൾക്കാത്ത ശബ്ദമോ, അറിയാത്ത ഗന്ധമോ ശങ്കയോടുകൂടിയല്ലാതെ വീക്ഷിക്കാറില്ല—അതുകൊണ്ടു വെയിൽ മൂത്തുതുടങ്ങിയതോടുകൂടി അവൾക്ക് അസ്വാസ്ഥതയും വർദ്ധിച്ചുവന്നു.

വായുവിലുള്ള മാലിന്യത്തിന്നു ശക്തി കൂടിക്കൂടി വന്നു. ഒരിയ്ക്കലോ രണ്ടു പ്രാവശ്യമോ അവൾ എഴുന്നേററു നേരെ മുമ്പിലുള്ള സമഭൂമിയിലേയ്ക്കു നോക്കി. ഒരു മന്ദമാരുതൻ വീശിത്തുടങ്ങി. ഗന്ധവും ശബ്ദവും കിട്ടാതെയായി. മൂക്കും ചെവിയും പ്രയോജനമില്ലാതായതിനാൽ കണ്ണിനെത്തന്നെ ആശ്രയിക്കേണ്ടിവന്നു.

കണ്ടൻതന്ത അവളെ അന്വേഷിച്ചു പുറപ്പെട്ടിരിക്കുന്നതുകൊണ്ട് അവളുടെ ജ്ഞാനേന്ദ്രിയങ്ങളെല്ലാം അവൾക്കു വെറുതെയായിരുന്നു. അവളുടെ ഗ്രഹണശക്തി എത്രയുണ്ടെന്ന് അവന്നറിയാം. അതുകൊണ്ട് അതു കാത്തല്ലാതെ അവൻ നടക്കുകയില്ല. കാററ് അവന്നഭിമുഖമായി അടിച്ചുകൊണ്ട് അവൻ അവളെ തിരയുന്നുണ്ടായിരുന്നു. ഒരു കുററിക്കാടിൻേറയൊ, ഒരു പുൽക്കൂടിൻേറയോ, ഒരു മരത്തിൻേറയോ, ഒരു ഉരുളൻപാറയുടേയോ മറവ് ആസ്പദമാക്കി ഒരു പാമ്പിനെപ്പോലെ അവൻ ഇഴഞ്ഞു കയറുന്നുണ്ടായിരുന്നു. അവൻെറ പിന്നിൽ അവൻെറ സർവ്വചലനങ്ങളും അനുകരിച്ചുകൊണ്ടു പ്രഭാകരനും തോക്കുമായി നീങ്ങി. വരിയൻനരിയുടെ കാലടി പതിച്ച സ്ഥലം കണ്ടന്നു വ്യക്തമായി കാണ്മാനുണ്ടായിരുന്നു. ആടിൻെറ കഴുത്തിൽനിന്ന് ഇററുവീണ ചോരത്തുള്ളി അവൻെറ കണ്ണിൽ പെടാതിരുന്നില്ല. ഒരു മുൾച്ചെടിയിൽ തങ്ങിനിന്നിരുന്ന രണ്ടു രോമം ആടിൻെറയാണെന്ന് അവൻ മനസ്സിലാക്കി. ഒരു വരിവെട്ടുചാല് ഇറങ്ങിക്കയറിയപ്പോൾ നരി കടിച്ചെടുത്തിരുന്ന ആടിൻെറ കുളമ്പ് ഇളകിയ മണ്ണിൽ കുത്തിയതു് അവന്നു വഴി മനസ്സിലാക്കിക്കൊടുത്തു. വായ കടഞ്ഞുതുടങ്ങിയതിനാൽ ആടിനെ നിലത്തു വെച്ച് അതിന്നു വിശ്രമംകൊടുത്ത സ്ഥലം അവൻ അറിയാതിരുന്നില്ല. ആ തന്ത ഇങ്ങിനെ വഴി പിഴയ്ക്കാതെ നടന്നു.

അവർ അടുത്തടുത്തു കയറിച്ചെന്നു. കാററു നരി നില്ക്കുന്ന സ്ഥലത്തുനിന്ന് അവരുടെ നേക്കായിരുന്നു അടിച്ചിരുന്നതു്. അവരെ കേൾക്കുകയോ മണക്കുകയോ അവൾക്ക് അസാദ്ധ്യമായിരുന്നു. ഒരു ഉയർന്ന പുൽക്കൂട്ടത്തിലൂടെ അവർ ഇഴഞ്ഞുചെന്ന് അവളുടെ അടുത്തു പത്തു വാരയിൽ കവിയാത്ത ദൂരത്തെത്തി. ഒരു കുററിക്കാടിൻെറ മുരടിച്ച കൊമ്പുകളുടെ ഒരു കവരത്തിലൂടെ അവർ എത്തിച്ചുനോക്കി.

എന്തൊരു കാഴ്ചയാണ് അവരുടെ കണ്ണിൽപ്പെട്ടതു്! ജന്തുക്കളെ ഇഷ്ടപ്പെടുന്ന ഒരുവന്നു കാണ്മാൻ പററിയ കാഴ്ച! അവരുടെ മുൻപിൽ, ചാടിയാൽ പിടിയ്ക്കാവുന്ന ദൂരത്ത്, ആ വന്യമാതാവു പളുങ്ങിക്കിടന്നിരുന്നു—ശ്രദ്ധയോടും ജാഗ്രതയോടുംകൂടി—ചെകിടോർത്തും മണത്തുനോക്കിയും മനസ്സ്വാസ്ഥ്യമില്ലാതെ—ഉണങ്ങിയ പുൽനാക്കുകളിലൂടെയടിക്കുന്ന കാററിൻെറ മർമ്മരം ശത്രുവിൻെറ കാൽപ്പെരുമാററത്തെ പരിമാർജ്ജനംചെയ്യുമെന്നുള്ള ഭയത്തോടുകൂടി. പക്ഷേ അവളുടെ ചുററും ആ രണ്ടു ശിശുക്കളും ഓടിക്കളിച്ചു—ഗുസ്തിപിടിച്ചു. അവളുടെ ശരീരത്തിലേയ്ക്കു പാഞ്ഞുകയറി, അവിടെനിന്നു കീഴോട്ടു തുള്ളിച്ചാടി, ഗുഹയുടെ അടുത്തു കിടക്കുന്ന കല്ലുകളുടെ ഇടയിലൊളിച്ചു, പറക്കുന്ന ഇലകളുടെ പിന്നാലെ പാഞ്ഞു, രോഷം വന്ന നാട്യത്തിൽ മുരണ്ടു, ഒന്നു മറേറതിൻെറ വാൽ കടിച്ചു, അതു തിരിഞ്ഞ് അവൻെറ തലയ്ക്കു തട്ടി—രണ്ടു പൂച്ചക്കുട്ടികളെപ്പോലെത്തന്നെ—വിനോദശീലരായും ആഹ്ലാദഭരിതരായും—അവരുടെ അമ്മയുടെ ഹൃദയത്തിലേയ്ക്കു ചൂണ്ടിയ തോക്കിനെപ്പററിയാതൊരു ശങ്കയുമില്ലാതെ!

നരി ആടിനെപ്പിടിച്ചതുകൊണ്ടുള്ള കോപത്തോടുകൂടിയാണ് പ്രഭാകരൻ നായാട്ടിന്നു പുറപ്പെട്ടതെങ്കിലും അതിനെ വെടിവെയ്ക്കാൻ അദ്ദേഹം അപ്പോൾ ഒരുക്കമുണ്ടായിരുന്നില്ല. തോക്കു ചൂണ്ടിയിരുന്നതു സ്വരക്ഷയ്ക്കുവേണ്ടി മാത്രമായിരുന്നു. ആ കുട്ടികളുടെ കളി ഒരു നോട്ടം കണ്ടപ്പോൾ കൊല്ലുവാനുള്ള ആഗ്രഹം അദ്ദേഹത്തിൻെറ മനസ്സിൽനിന്നു തീരെ പോയ്പ്പോയി. അതിൽ ആകർഷിതചിത്തനായി അദ്ദേഹം നോക്കിനിന്നു. ആ കളികളിൽ ആ കുട്ടികളെപ്പോലെത്തന്നെ അദ്ദേഹവും ആനന്ദിച്ചിരുന്നു.

കണ്ടൻതന്തയ്ക്കു കാര്യമൊന്നും മനസ്സിലായില്ല. തമ്പുരാൻ എന്തിനുവേണ്ടിയാണ് ഈ മുൾക്കാട്ടിലൂടെ കഷ്ടപ്പെട്ടു വന്നതു്! നിറച്ച തോക്കു ചൂണ്ടി എന്തിനാണവിടെയിരിക്കുന്നതു്! നരിയാണെങ്കിൽ കണ്ണടച്ചു വെടിവെച്ചാലും കൊള്ളത്തക്ക ദൂരത്തിൽ കിടക്കുന്നു!

ഒന്നുരണ്ടു പ്രാവശ്യം അവൻ തോക്കിന്മേലെയ്ക്കും, നരിയേയും ചൂണ്ടിക്കാണിച്ച്, പുരികമുയർത്തി, കഥയെന്താണെന്നു ചോദിക്കുന്ന നാട്യം നടിച്ചു. ചോദ്യം മനസ്സിലായെന്നു പറയുന്ന മട്ടിൽ അദ്ദേഹത്തിൻെറ തലയൊന്നനങ്ങിയോ എന്നു സംശയം മാത്രം.

ഒരു മണിക്കൂറിലധികം അവർ അവിടെ പളങ്ങിയിരുന്നു. തലക്കു നേരെ മറവൊന്നും ഇല്ലാത്തതിനാൽ വെയിലിന്റെ ചൂട്ട സഹിക്കുവയ്യാതായിത്തുടങ്ങി. അവർ പോകുവാൻ വേണ്ടി നിവന്നപ്പോളാണ് അവരുടെ സാന്നിദ്ധ്യം അവൾ മനസ്സിലാക്കിയതു്. ഒരു നിലയിൽത്തന്നെ അധികനേരം പളങ്ങിയിരുന്നതുകൊണ്ടു് അവരുടെ ശ്രദ്ധ അല്പം മന്ദിച്ചിരിക്കും. അവരുടെ ഏതോ ചലനം ആ നരിയുടെ കണ്ണിൽപ്പെട്ടിരിക്കും. ഒരു കക്കശഗജ്ജനത്തോടുകൂടി അവൾ ചാടിയെഴുന്നേററു. അവളുടെ കുട്ടികളുടെ രക്ഷക്കുവേണ്ടി എന്തു പ്രവൃത്തിക്കുവാനും അവൾ സന്നദ്ധയായിരുന്നു.

നീണ്ട പുല്ലുകൾക്കിടയിൽ ആ രണ്ടുപേരും നില്ക്കുന്നതു് അവൾ ഒരു നോട്ടം കണ്ടു. അവൾ ഒരു ചാട്ടത്തിന്നുവേണ്ടി വലിഞ്ഞു ചുരുങ്ങിയപ്പോഴെയ്ക്കും അവർ ഒരു കുററിക്കാടിന്റെ പിന്നിലേയ്ക്കു മറഞ്ഞു. ഒന്നുരണ്ടടി മുന്നോട്ടു കുതിച്ചപ്പോൾ ലതാവേഷ്ടിതമായ മുൾച്ചെടികൾക്കിടയിലേയ്ക്കു് അവർ നീങ്ങുന്നതു കണ്ടു.

അവൾ പിൻതുടരുമായിരുന്നു. പക്ഷേ, കുട്ടികൾ നിസ്സഹായരാണ്. അവരെ തനിയെ നിത്തുവാൻ പാടില്ല. അതുകൊണ്ടു ഭയങ്കരമായി മുരണ്ടുകൊണ്ടു് അവൾ മടങ്ങി. അവൾ കുട്ടികളെ ആ ഗുഹയുടെ അന്തരാളത്തിലേയ്ക്കു് ഓടിച്ചു. അവളുടെ ചുററും തുള്ളിച്ചാടിയിരുന്ന ആ കുട്ടികളുടെ കളികളാണു് അവളുടെ ജീവനെ രക്ഷിച്ചതെന്നു് അവൾ അറിഞ്ഞില്ല.

സൂര്യൻ വീണ്ടും ചക്രവാളത്തിന്നടുക്കുന്നതുവരെ അവൾ അവരെ ആ ഗുഹയിൽത്തന്നെ ഒളിപ്പിച്ചു സൂക്ഷിച്ചു. സന്ധ്യയോടുകൂടി ആ മന്ദമാരുതൻ നിലച്ചു. അപ്പോഴാണു് ഉള്ളിൽ തോന്നിയ ആ കിടുകിടുപ്പു് അവളെ വിട്ടതു്. വായുവിൽ ആ സംഭ്രമജനകമായ ഗന്ധം അപ്പോൾ തീരെ ഇല്ലായിരുന്നു. അവൾ മന്ദമായി കുറുങ്ങി ആ കുട്ടികളെ ഗുഹയിൽനിന്നു പുറത്തേയ്ക്കു വിളിച്ചു. അവ പുറത്തു ചാടി മൽപ്പിടിക്കുവാനും കളിക്കുവാനും തുടങ്ങി. അവൾ കിടക്കുന്ന ദിക്കിൽ തിരിഞ്ഞും മറിഞ്ഞും കിടന്നു്, തല ചായ്ച്ചും ചെരിച്ചും നോക്കി അവയുടെ കളികൾ കണ്ടു് ആനന്ദിച്ചു.

വാരിയത്തു് കുട്ടിരാമമേനോൻ.

# മലയാളത്തിൻെറ തലയാളന്മാർ

അറിവുണ്ട്, നെറിവുണ്ട്, അന്തസ്സും അഭിമാനവും ഉണ്ട്, രണ്ടു മൂവായിരം കൊല്ലത്തെപ്പാരമ്പര്യവും ഉണ്ട്. എന്നിട്ടും കാഴ്ചബംഗ്ലാവിൽ വെയ്ക്കാൻ പാകത്തിൽ ഒരു ജനസമുദായം കേരളത്തിൽ ഇന്നും നിലകൊള്ളുന്നതായിക്കാണാം. ഒരു ജനവ്യൂഹമെന്ന നിലയിൽ അതിന്ന് അത്ര ഏറെ വികാസം ഉണ്ടായിട്ടില്ല. ചില കൊമ്പുകൾ പുതുതായി പൊട്ടിയിട്ടുണ്ട്, അതിലേറെ കൊമ്പുകൾ ഉണങ്ങി വീണിട്ടുമുണ്ട്. തട്ടിക്കിഴിച്ചാൽ നട്ടപ്പോഴും ഒരു കൊട്ട, പറിച്ചപ്പോഴും ഒരു കൊട്ട. ഇതുകൊണ്ടുതന്നെയായിരിക്കണം ചരിത്രകാരന്മാർ താന്താങ്ങളുടെ കൃതികളിൽ ആ സമുദായത്തെ ഒരു കൌതുകപംക്തിയിലെന്ന കണക്കു കൊള്ളിച്ചു വിവരിക്കാറുള്ളത്. എന്തുകൊണ്ടിങ്ങിനെ പററി ആ നമ്പൂതിരിസമുദായത്തിനെന്നു പലപ്പോഴും ഞാൻ എന്നോടുതന്നെ ചോദിച്ചിട്ടുണ്ട്. തങ്ങളുടെ നിലനില്പിനെ സ്വപ്നം കണ്ടു തങ്ങളുടേതെല്ലാം കൊടുത്തിട്ട്, ഒടുവിൽ തങ്ങളുടെ നില തെററിച്ചു മററുള്ളവരുടെ നില രക്ഷിച്ചതല്ലേ നമ്പൂതിരിമാരുടെ ഇന്നത്തെ ഈ 'യോഗ'ത്തിനു കാരണം? അങ്ങിനെ തോന്നിപ്പോകുന്നു. ശരിയായാലും അല്ലെങ്കിലും ആ തോന്നലിൽ ഒരു വലിയ പരമാർത്ഥം കിടപ്പുണ്ട്. പണ്ടത്തെ മലനാടിനെ ഇന്നത്തെ മലയാളമായിപ്പകർത്തിയതു മിക്കവാറും അവരുടെ കൈയാണ്. ഭൂസ്ഥിതി, ജനപ്രകൃതി, സംസ്കാരം, ഭാഷ, സാഹിത്യം — എല്ലാററിലും നമ്മുടെ രാജ്യത്തെ എടുത്തു മറിച്ച് ഇന്നത്തെപ്പതനത്തിലെത്തിച്ചതു് നമ്പൂതിരിമാരാണെന്നു പറഞ്ഞാൽ, ആഃ അത്രയ്ക്കുണ്ടോ എന്നു ചോദിച്ചുംകൊണ്ട് എഴുന്നേല്ക്കുന്നവരുണ്ടാകാം. എന്നാലും പരമാർത്ഥം അതാണ്.

കേരളം പരശുരാമൻ കടലിൽനിന്നു വീണ്ടെടുത്തു ബ്രാഹ്മണർക്കു ദാനംചെയ്തൊരു ഭൂഭാഗമാണെന്നാണല്ലോ ഐതിഹ്യം. അപ്പോൾ ബ്രാഹ്മണാഗമനാൽപൂർവ്വം പശ്ചിമപർവ്വതനിരക്കു പടിഞ്ഞാറു കുടിപ്പാർപ്പിനുതകുംമട്ടിൽ യാതൊരിടവും ഇല്ലായിരുന്നുവെന്നോ? വസ്തുസ്ഥിതിയറിവാൻ ഐതിഹ്യത്തെ ഭൂഗർഭജ്ഞാനത്തിൻെറ സാക്ഷിക്കൂട്ടിൽ കയററി വിസ്തരിക്കേണ്ടിയിരിക്കുന്നു. മലനാട് — അങ്ങിനെയൊന്നുണ്ടായിരുന്നു പണ്ടും. ഗോകർണ്ണംതൊട്ടു കന്യാകുമാരിവരെ ആ പർവ്വതപംക്തിയുടെ താഴ്വരയായിട്ട്. കാടും നാടും കുന്നും കുഴിയും ഇടകലർന്നങ്ങിനെ കിടന്ന അദ്ദേശത്തു ജനങ്ങളുമുണ്ടായിരുന്നു — ഉത്തരഭാരതത്തിലെന്നപോലെ ദക്ഷിണഭാരതത്തിലും നദീതടങ്ങളിൽ സംസ്കാരത്തിൻെറ കോട്ടകൾ കെട്ടിയുയർത്തി വാഴ്ച നടത്തിയ ദ്രാവിഡരുടെ സന്താനങ്ങൾ. ആ മലനാടിനെ പിന്നെപ്പിന്നെ പെരിയാറും പേരാറും മററു നദികളും ഒക്കെക്കൂടി പിടിച്ചുവലിച്ചു പടിഞ്ഞാട്ടു നീക്കിക്കൊണ്ടുപോയി. കടൽവെപ്പെന്നു കാലാന്തരത്തിൽ പേർകൊണ്ട ഒരു മണൽക്കര പണ്ടത്തെ മലനാട്ടതിരിനപ്പുറം അങ്ങിനെയാണുണ്ടായത്. ഇൻഡ്യയുടെ വടക്കേ അററത്തുനിന്നു പടിഞ്ഞാറൻ കടൽത്തീരത്തൂടെ കരവെപ്പിനു പിന്നാലെ ഇറങ്ങിയിറങ്ങിപ്പോന്ന് സപ്തകൊങ്കണങ്ങളിലും അധികാരം സ്ഥാപിച്ച ഒരുകൂട്ടം ആര്യന്മാരിൽ കുറെപ്പേർ ആ പുതുമണൽക്കരയിൽ കുടിയേറിപ്പാർത്തു. നമ്പൂതിരിമാരുടെ പൂർവ്വന്മാർതന്നെ. അവർക്കുപനിവേശനത്തിന്നു സൌകര്യപ്പെട്ട ഭൂമി അവരുടെ 'തലശ്ശൂന്നവരാ'യിരുന്നിരിക്കാൻ പാടുള്ള ഭാർഗ്ഗവരാമൻ മഴുവെറിഞ്ഞു കടലിൽനിന്നു വീണ്ടെടുത്തുകൊടുത്തതായെന്നേയുള്ളു. ആ ഭൂമിയാണ് മലനാടിനെ കേരളമാക്കി വികസിപ്പിച്ചത്. അപ്പോൾ കേരളത്തിൻെറ ഭൂസ്ഥിതിപരിണാമത്തിൽത്തന്നെ നമ്പൂതിരിമാർക്കു പറയത്തക്കൊരു പങ്കുണ്ടെന്നു വരുന്നു.

കോഴിക്കോടുമുതൽ കൊല്ലംവരെയാണല്ലോ മേൽപ്പറഞ്ഞ കരവെപ്പ്. ഭൂരിപക്ഷം നമ്പൂതിരികേന്ദ്രങ്ങളും അതിനുള്ളിൽ കാണും. അഥവാ അവയേ അതിനുള്ളിൽ മിക്കവാറും ഉള്ളു. ഓരോ കുടിയിടത്തിലും തപ്പിത്തപ്പി തണ്ടപ്പേർവരെ ചെല്ലുകയാണെങ്കിൽ ഇപ്പറഞ്ഞതു തീർച്ച. പെരിയാറിൻേറയും പേരാറിൻേറയും ഇടയ്ക്ക് ഒരു നടുത്തുണ്ടിട്ട്, തെക്കു കോട്ടയത്തോളവും, വടക്കു തിരൂരോളവും എത്തിനില്ക്കുന്ന ഒന്നാണല്ലോ കേരളത്തിൽ നമ്പൂതിരിമാരുടെ നെടുങ്കെട്ട്. അതിനകത്തു കടന്നു നോക്കുകയാണെങ്കിൽ ഈ വാസ്തവം കൂടുതൽ സ്പഷ്ടം.

കേരളീയർ പൊതുവെ ദ്രാവിഡവംശക്കാരാണെന്നിരുന്നാലും അവർ ഇന്ന് ആകൃതികൊണ്ടും പ്രകൃതികൊണ്ടും വേറിട്ടൊരു സമുദായമായിത്തീർന്നിരിക്കുന്നു. അവരുടെ കൂടപ്പിറപ്പുകൾ അരികെത്തന്നെയുണ്ട് — മലയുടെ കിഴക്കേപ്പുറത്ത്. പത്തിരുപതു നൂററാണ്ട് അവരും പിന്നിട്ടുകഴിഞ്ഞു. എന്നിട്ടും വർഗ്ഗീയോൽക്കർഷം (Racial progress) അവർക്കു വേണ്ടത്ര കിട്ടിക്കഴിഞ്ഞോ എന്നു സംശയം. കേരളീയരാണെങ്കിൽ അവരുടെ കൂടെപ്പിറപ്പുകളാണെന്നുപോലും തോന്നാൻ പാടില്ലാത്തവിധത്തിൽ വർഗ്ഗീയോന്നതി നേടിക്കഴിഞ്ഞിരിക്കുന്നു. എന്തുകൊണ്ടായിരിക്കാം? ആഫ്രിക്കയും ഏഷ്യയും യൂറോപ്പും തമ്മിൽ ഭാഗംചെയ്തു പിരിഞ്ഞ തറവാട്ടിൽ — നൈൽതൊട്ട് ഇൻഡസ്സുവരെ എത്തിക്കിടന്ന ദ്രാവിഡപ്പുരപ്പിൽ — വന്നിറങ്ങി പല കൂട്ടവാഴ്പുകൾക്കും ഇടയാക്കിയ പലപല ജാതിക്കാരുണ്ട്. ആര്യന്മാർ, ഐറേനിയന്മാർ, സിതിയന്മാർ, ആദിയായവർ. ആ ജാതിക്കാർക്കെല്ലാം കേരളവുമായി ഇടപെടേണ്ടിവന്നിട്ടുണ്ട്. എന്നല്ല, കേരളത്തിൽ കയറിത്താമസിച്ചു മിശ്രവിവാഹംവഴി തൽ

പൂൎവ്വന്മാരുമായി രക്തവിനിമയംവരെ ചെയ്യാൻ ഒത്തിട്ടുമുണ്ട്. അക്കൂട്ടത്തിൽ ആൎയ്യന്മാർതന്നെ എല്ലാംകൊണ്ടും പ്രഥമഗണനീയർ. യൂദന്മാരുടേയും അറബികളുടേയും യവനന്മാരുടേയും മററും മിശ്രണം ആൎയ്യന്മാരുടേതിനോടിടതട്ടിച്ചാൽ നിസ്സാരം. ഭൃഗുവംശത്തലവന്റെ കൈപിടിച്ചെത്തിയ സൈന്ധവാൎയ്യപ്പുരിഷയുടെ ഇങ്ങേയററത്തെ കണ്ണികളായ നമ്പൂതിരിമാർ തൽകാലത്തെ നിലനില്പിനുവേണ്ടി മരുമക്കത്തായക്കാരായ ദ്രാവിഡരുമായി മുറയ്ക്കു 'സംബന്ധ'മങ്ങു തുടങ്ങി. ആ പ്രതിലോമവിവാഹത്തിലെ സന്തതികൾക്ക് ആഭിജാത്യക്കുറവിൻപേരിൽ തങ്ങളുടെ കുടുംബങ്ങളിൽ അവർ സ്ഥാനം കൊടുത്തില്ല. ആ സന്തതികൾ പിതൃകുലബാഹ്യന്മാരായിട്ടങ്ങിനെ വളൎന്നു. 'സ്വജാതീയവിവാഹം' ചെയ്യാൻ ചുമതലപ്പെട്ട ജ്യേഷ്ഠാംഗത്തിന്റെ സന്തതികൾമാത്രം നമ്പൂതിരിത്തറവാട്ടിന്റെ നാമ്പുകളായിത്തീൎന്നു. അവരുടെ വിവാഹം വന്നപ്പോഴും ക്രമം ഇപ്പറഞ്ഞതുതന്നെ; മൂത്തവനുമാത്രം വേളി, ശേഷംപേർ 'സംബന്ധ'ക്കാരും. ഈ ഏൎപ്പാടുകൊണ്ടു നമ്പൂതിരിമാൎക്കു മനോലൌല്യത്തെ കടിഞ്ഞാണിട്ടു പിടിക്കാതെത്തന്നെ കുലശുദ്ധി പുലൎത്തിപ്പോരാൻ സൌകൎയ്യമായെന്നതു ശരിതന്നെ. പക്ഷേ കാലാന്തരത്തിൽ അവരുടെ സമുദായം ഒരു ക്ഷയരോഗിയെപ്പോലെ മെലിഞ്ഞുമെലിഞ്ഞ് അസ്ഥിപഞ്ജരംമാത്രമായി. മറുപക്ഷത്തിലാകട്ടെ, തുടൎച്ചയായി പുലൎന്നുപോന്ന ആ നമ്പൂതിരിബന്ധം ഒരു ശക്തിസംഭരണോപാധിയായിട്ടാണുപയോഗപ്പെട്ടതു്. മരുമക്കത്തായത്തിൽ അവശ്യംഭാവികളായ മാലിന്യങ്ങൾ ആ വഴിക്കാണിട്ടുംകൂടിയതെന്നു വാദത്തിനുവേണ്ടി സമ്മതിച്ചാലും അതുകൊണ്ടു മരുമക്കത്തായക്കാൎക്കു വൎഗ്ഗീയോൽകൎഷം വളരെവളരെ ഉണ്ടായിട്ടുണ്ടെന്നുള്ളതു് ഇരുട്ടത്തുപോലും നിഷേധിക്കാവുന്നതല്ല. വൎഗ്ഗമിശ്രണം ഉൽകൎഷത്തിന്റെ സോപാനമാണെന്നുള്ള നരവിജ്ഞാനീയത്തിലെച്ചൊല്ലു് ഒരിക്കൽക്കൂടി സാൎത്ഥമാക്കുന്നുണ്ടു, വിജാതീയവിവാഹത്തിനു കോപ്പിട്ടകേരളത്തിലെ നമ്പൂതിരിമാർ. മക്കത്തായം മരുമക്കത്തായക്കാൎക്കും കാമ്യമായി വരുന്നതോടൊന്നിച്ചു പൊതുനന്മയെ ലാക്കാക്കി ഇനിയും അവരല്ലേ ആ ചൊല്ലനുവൎത്തിക്കുവാൻ കൂടുതൽ സന്നദ്ധരാവുക?

മതഭേദത്താൽ വേറേവേറെ സമുദായങ്ങളായിത്തീൎന്ന ക്രൈസ്തവരുടേയും മഹമ്മദീയരുടേയും ഇടയിൽക്കൂടി വൎഗ്ഗീയോൽകൎഷത്തിനു നമ്പൂതിരി ഉത്തരവാദപ്പെട്ടിട്ടുണ്ട്. നേരിട്ടല്ലെന്നേയുള്ളു. ക്രൈസ്തവവും മാഹമ്മദവുമായ ധൎമ്മങ്ങളാശ്ലേഷിച്ച കേരളബ്രാഹ്മണർ കുറച്ചല്ല. ബൌദ്ധസംസ്കാരവുമായി അടിപിടികൂടിയ ആ പ്രാക്തനകാലംതൊട്ടു് അവരെക്കാണാം. അവർ അതാതുസമുദായങ്ങളിലെ ഏതേതാംഗങ്ങളോടും വേഴ്ചയ്ക്കൊരുങ്ങുകയാൽ താണുകിടന്നവർ ക്രമത്തിൽ ക്രമത്തിൽ ഉയൎന്നുവന്നു.

ആൎയ്യന്മാർ ഇൻഡ്യയിലെങ്ങും ദ്രാവിഡരെ തങ്ങൾക്കനുകൂലികളാക്കിയതു സംസ്കാരമഹിമകൊണ്ടാണല്ലോ. കേരളത്തിലും ഏറെക്കുറെ അങ്ങനെത്തന്നെ. ദ്രാവിഡലോകത്തിന്റെ ഏതു കോണിലും കാണാമായിരുന്ന കാളീപൂജയേ കേരളത്തിലുമുണ്ടായിരുന്നുള്ളു. അതിന്നു പിൻബലമായി ശൈവസിദ്ധാന്തവും. മനുഷ്യവൎഗ്ഗത്തിന്റെ ശൈശവത്തിൽ ഐശ്വരബോധം മാതൃഭക്തിയുടേയും പിതൃഭക്തിയുടേയും രൂപത്തിലാണ് മൊട്ടിട്ടതെന്നിരിക്കെ ആ സംസ്കാരത്തെക്കുറിച്ച് ആദിദ്രാവിഡൎക്കഭിമാനിക്കാനേയുള്ളു. ഔപനിഷദികമായ പരതത്ത്വജ്ഞാനവും മന്ത്രപൂതങ്ങളായ യാഗാദിക്രിയകളും കൊണ്ട്, ആഹിതാഗ്നികളായ ആൎയ്യന്മാർ വാസ്തവത്തിൽ ദ്രാവിഡരെ ഒന്നമ്പരപ്പിച്ചുകളഞ്ഞു. അതേസമയംതന്നെ അവർ ദ്രാവിഡദേവതകൾ രണ്ടിനേയും ഒന്നു പരിഷ്കരിച്ചു ഗ്രഹിക്കുകയും ചെയ്തു. ബൌദ്ധജൈനാദിധൎമ്മങ്ങളുമായി പടവെട്ടി ഹൈന്ദവധൎമ്മത്തെ അതിന്റെ സിംഹാസനത്തിൽത്തന്നെയിരുത്തിയതു് അവരാണ്. ആ ധൎമ്മത്തിന്റെ കോടീരമായി വിളങ്ങുന്ന വേദാന്തം ഒരു കേരളബ്രാഹ്മണന്റെ ബുദ്ധിയിലാണ് വിളഞ്ഞതെന്നോൎക്കുമ്പോൾ അവരുടെ മുമ്പിൽ ദ്രാവിഡർ തല കുനിച്ചതിൽ ആശ്ചൎയ്യമില്ല. ഗൃഹത്തിലും ക്ഷേത്രത്തിലും സമുദായത്തിലും രാഷ്ട്രത്തിൽത്തന്നേയും അവരായിത്തീൎന്നു സകലൎക്കുമാചാൎയ്യന്മാർ; അവരുടെ ഉപദേശങ്ങൾ ദ്രാവിഡരുടെ രക്തത്തിൽ വിലയിക്കത്തക്കവിധം അവയടങ്ങിയ പുരാണങ്ങൾ കേരളത്തിൽ നിത്യപാരായണാൎഹങ്ങളായി. ചുരുക്കത്തിൽ ദ്രാവിഡന്നു ദ്രാവിഡന്റേതായി യാതൊന്നുമില്ലെന്നു തോന്നാവുന്നൊരു പാകത്തിൽ ആൎയ്യസംസ്കാരം ചെങ്കോലേന്തിയെന്നു പറഞ്ഞാൽ കഴിഞ്ഞു.

നമ്പൂതിരിസംസ്കാരത്തിന്റെ പരിവേഷത്തിൽ അഹിന്ദുസമുദായങ്ങളും കടന്നിട്ടുണ്ട്. വേദങ്ങളും ഷഡ്ദൎശനങ്ങളും ഒഴിച്ചു കാവ്യശാസ്ത്രാദികളിൽ പലതും ക്രൈസ്തവരാദിയായവർ പരിശീലിച്ചുപോന്നു. ഗാൎഹികാചാരങ്ങൾ, വിവാഹച്ചടങ്ങുകൾ, ശുദ്ധാശുദ്ധങ്ങൾ, ഉത്സവങ്ങൾ ഇത്യാദിയിലെല്ലാം നമ്പൂതിരിമുദ്രകൾ കാണാം.

ഗൃഹത്തിൽനിന്നു ക്ഷേത്രത്തിലേക്കു്, ക്ഷേത്രത്തിൽനിന്നു സമുദായത്തിലേക്കു്, സമുദായത്തിൽനിന്നു രാഷ്ട്രത്തിലേക്കു്— ഈ ക്രമത്തിൽ കയറിക്കയറിപ്പോന്ന നമ്പൂതിരിസംസ്കാരം വളരെക്കാലത്തേക്കു തളിയാതിരി ഭരണത്തിനു താഴികക്കുടംവെച്ചു വിളങ്ങി. തെന്നിന്ത്യയിൽ ദ്രാവിഡത്തോടാൎയ്യത്തെ ഇണക്കി ചെങ്കോലേന്തിയ പല്ലവമല്ലന്റെ വംശക്കാരോ മററോ ആ മഹായത്നത്തിൽ കേരളീയാൎയ്യന്മാൎക്കു പിന്തുണയായ് നിന്നിട്ടുണ്ടാവാം. മദ്ധ്യശതകങ്ങൾക്കപ്പുറമായപ്പോഴയ്ക്കും ആ മേൽക്കോയ്മ നമ്പൂതിരിമാരുടെ കയ്യിൽനിന്നൂൎന്നുപോയി. ആചാരക്കെട്ടുകൾ പൊട്ടുകയും ചെയ്തു. അന്നേ അവർ അതറിഞ്ഞിരുന്നുവോ എന്തോ! ഇന്ന് അവരുടെ സംസ്കാരം കേരളീയജനതയ്ക്കാകെ ഒരു നേട്ടമായിത്തീരുകയും അവരാണെങ്കിൽ കീഴ്പ്പോട്ടിറങ്ങി എല്ലാരേയുംപോലൊരു ജനവിഭാഗമായി ശേഷിക്കയും ചെയ്തിരിക്കുന്നു.

രാജ്യത്തേയും ജനത്തേയും സംസ്കാരത്തേയും ഏതാനും നൂററാണ്ടുകൾകൊണ്ടെടുത്തുമറിച്ചവരാണ് കേരളബ്രാഹ്മണരെങ്കിൽ, അവരുടെ ആ കഴിവു ഭാഷയിൽ—എന്നല്ല സാഹിത്യ

ത്തിൽപ്പോലും—വലിയ മാററങ്ങൾ വരുത്തിയിരിക്കേണ്ടയോ? തീച്ചയായും. തെന്നിൻഡ്യയിൽ മുഴുവൻ ഒരുകാലത്തു തനി ദ്രാവിഡമായിരുന്നു ഭാഷ. എന്നുവെച്ചാൽ ആ പാണ്ടിത്തമിഴല്ല. അതിൻേറയും മാതൃസ്ഥാനത്തുനിന്നിരുന്നൊരു ഭാഷ. അതു് ഓരോ ദേശക്കാരുടേയും കയ്യിൽ ഓരോതരത്തിലങ്ങിനെ വളന്നു. രൂപഭേദം കുറെയൊക്കെ വന്നിട്ടും ദേശഭാഷകൾ തറവാടു മറന്നില്ല. അങ്ങിനെയിരിക്കെയായിരുന്നു സംസ്കൃതവുമായി ആര്യന്മാരുടെ വരവു്. സംസ്കൃതം പതുക്കെപ്പതുക്കെ ദേശഭാഷകളുമായി വേഴ്ച തുടങ്ങി. ആ കൂട്ടുകെട്ടു് ഒന്നിനൊന്നു ബലപ്പെട്ടതു കടൽത്തിരങ്ങളിലാണ്. മൂന്നുപുറവും പവ്വതനിരകൊണ്ടു കോട്ട കെട്ടിയ തമിഴകത്തു സംസ്കൃതത്തിൻെറ കായ്യസ്ഥത അത്രയൊന്നും ശക്തിപ്പെട്ടില്ല. അതുകൊണ്ടാണ് ആദിദ്രാവിഡത്തിൻെറ തറവാട്ടധികാരം ഏറിയകൂറും തമിഴിൻേറതായിരിക്കുന്നതു്. ദേശഭാഷകളിൽവെച്ചു സംസ്കൃതവുമായി കൂടുതൽ അനുരഞ്ജിച്ചതു മലനാട്ടുതമിഴാണ്. കേരളത്തിൽ കാലേ നടപ്പായ ആര്യദ്രാവിഡ'സംബന്ധം'തന്നെ ആ രഞ്ജിപ്പിൻെറ 'അസ്സൽ.'

സംസ്കൃതത്തിനു മലയാളത്തിൽ പ്രാഭവം കിട്ടേണ്ടതിനു നമ്പൂതിരിമാർ പല വഴികളും തുറന്നിട്ടുണ്ടു്—സംസ്കൃതവിദ്യാഭ്യാസം, സംസ്കൃതത്തിൽ കാവ്യനാടകാദികളുടെ നിമ്മാണം, ക്ഷേത്രങ്ങളിൽ കൂത്താദിയായ ചടങ്ങുകൾ, കഥകളി, മണിപ്രവാളകവനം ഇത്യാദി. ഈ മാൎഗ്ഗങ്ങളിലൂടെ സ്വച്ഛന്ദസഞ്ചാരം എല്ലാവക്കും ഒപ്പം സാദ്ധ്യമായിരുന്നില്ലെന്നതു് എടുത്തുപറയേണ്ടിയിരിക്കുന്നു. ബ്രാഹ്മണമതത്തിൻെറ ദുമ്മേദസ്സുകളായ ചില ആചാരങ്ങൾ ആയിരുന്നിരിക്കണം വഴി മുടക്കിയതു്. അക്കഥ പോകട്ടെ; കുറേക്കാലംകൊണ്ടു നമ്പൂതിരിമാർ മലനാട്ടുതമിഴിനെ കണ്ടാൽ തിരിച്ചറിയാത്തവിധം സംസ്കരിച്ചു മണിപ്രവാളദശയിൽ എത്തിച്ചുകളഞ്ഞു. തോലൻതൊട്ടു ചമ്പൂകാരകാരന്മാർ ഉൾപ്പെടെ ഒരുകൂട്ടർ, ചെറുശ്ശേരി ആദിയായവർ വേറൊരു കൂട്ടർ, ഒററശ്ലോകക്കാർതൊട്ടു വെണ്മണിക്കമ്പനിവരെയുള്ളവർ പിന്നെയും ഒരുകൂട്ടർ—ഇവരെല്ലാവരുംകൂടിയാണ് മലയാളഭാഷയെ ഇന്നത്തെ പദവിയിലെത്തിച്ചതെന്നു പറയണം. കണ്ണശ്ശപ്പണിക്കന്മാർ, എഴുത്തച്ഛൻ, കുഞ്ചൻനമ്പ്യാർ, ഉണ്ണായിവാര്യർ എന്നിങ്ങിനെ കുറെ മഹാരഥന്മാരല്ലേ മലയാളത്തെ രക്ഷിച്ചെടുത്തവർ എന്നു ചോദിച്ചു്, എട്ടുവീട്ടിൽ പിള്ളമാരുടെ വാളുമെടുത്തിറങ്ങുന്നവരുണ്ടാകാം(ശ്രീ: ആർ. നാരായണപ്പണിക്കരുടെ ഭാഷാസാഹിത്യചരിത്രത്തിൻെറ തുടക്കത്തിൽ കാണുന്ന ചിത്രം നോക്കുക.)അവരോടൊന്നു പറയാനുണ്ടു്. പ്രസ്തുതകവിവര്യന്മാർ അപ്പപ്പോൾ നടപ്പിലിരുന്ന ഭാഷാശൈലികളുപയോഗിച്ചു ബൃഹൽകൃതികൾ എഴുതി പ്രചരിപ്പിച്ചുവെന്നതു ശരിതന്നെ. ആ കൃതികൾ ഭാഷയ്ക്കുയരാൻ സോപാനങ്ങളായിട്ടുണ്ടെന്നുള്ളതും വാസ്തവം. പക്ഷേ, അവയെല്ലാം നമ്പൂതിരിസംസ്കാരത്തിൻെറ അരുമസ്സന്താനങ്ങളല്ലേ? സംസ്കൃതത്തിൽനിന്നല്ലേ ആ കഥകളും ആ ധമ്മതത്വങ്ങളും ആ പദാവലികളും അവയ്ക്കു കിട്ടിയതു്? നമ്പൂതിരിമാർ ഇന്നു് അവകാശവാദം തകക്കുന്നില്ലെന്നുവെച്ചു് ആ പരമാത്ഥത്തിൻെറ മുമ്പിൽ ദുരഭിമാനത്തിൻെറ തിരശ്ശീല വലിച്ചിറക്കാമോ?

ഇനി സാഹിത്യത്തിലേയ്ക്കു കടക്കാം. പരമാവധി ഒരു നൂററാണ്ടായിട്ടു് ഇംഗ്ലീഷുവിദ്യാഭ്യാസത്തിൻെറ ഫലമായി കേരളം ഒന്നിളകിമറിഞ്ഞതിനു മുമ്പുവരെ നമ്മുടെ സാഹിത്യത്തിൻെറ കൈമുതലുകൾ എന്തെല്ലാമായിരുന്നു? കേരളീയജീവിതത്തിൻെറ കണ്ണാടികളായിരുന്ന ചിലപ്പതികാരവും മണിമേഖലയും പതിററിപ്പത്തും പുറനാനൂറും മററും തനിത്തമിഴിൻെറ ഖജനാവിൽ അടങ്ങിക്കഴിഞ്ഞു. വടക്കൻപാട്ടുകൾ ആയിരമായിരം പാവപ്പെട്ടോർ പാടിപ്പോന്നിട്ടും ആരും അത്ര തിരിഞ്ഞുനോക്കിയില്ല. കൃഷിപ്പാട്ടുകളും പടപ്പാട്ടുകളും അഹിന്ദുസമുദായപ്പാട്ടുകളുമൊക്കെ സാഹിത്യത്തിൻെറ വേലിക്കൽ ചെല്ലാനും ഭയന്നു. കഴിച്ചെന്തുണ്ടു് മലയാളത്തിൽ? വളരേവളരെയുണ്ടു്. പക്ഷേ, എല്ലാം കേരളീയായ്യസംസ്കാരത്തിൻെറ ഡിണ്ഡിമങ്ങൾ. രാമകഥപ്പാട്ടു്, കണ്ണശ്ശൻപാട്ടു്, എഴുത്തച്ഛൻപാട്ടു്, ചെറുശ്ശേരിപ്പാട്ടു്, കുഞ്ചൻപാട്ടു്—എല്ലാം ആ ഡിണ്ഡിമങ്ങൾ തന്നെ. വാല്മീകിരാമായണം, അദ്ധ്യാത്മരാമായണം, ഭാരതം ഭാഗവതം ഉപപുരാണങ്ങൾ ഇത്യാദിയല്ലേ അവയിൽ മുഴങ്ങുന്നതു്? ചമ്പുക്കളിലും ആട്ടക്കഥകളിലുമോ? ആ പുരാണകഥകൾതന്നെ പ്രതിപാദ്യങ്ങൾ. ചന്ദ്രോത്സവം, ഉണ്ണുനീലിസന്ദേശം തുടങ്ങിയ മററു കൃതികളിലാണെങ്കിൽ കേരളീയാര്യജീവിതത്തിൻെറ പ്രതിദ്ധ്വനികളേ കേൾക്കാനുള്ളു. കാവ്യരൂപങ്ങളേയും കല്പനാവിശേഷങ്ങളേയും പിടിച്ചു പറയുമ്പോഴോ? അപ്പോഴും വേണം അഭിപ്രായം ആവത്തിക്കുക. സകലവും സംസ്കൃതത്തിൽനിന്നും കടം വാങ്ങിയവതന്നെ. ചില ശീലുകൾ മാത്രം ദ്രാവിഡഗീതപ്പഴമയിൽനിന്നു തേച്ചുമിനുക്കി എടുത്തവ കണ്ടേയ്ക്കാം.

ഇത്രയും പറയുന്നതുകൊണ്ടു സാഹിത്യത്തിൽ സവ്വസ്വവും നമ്പൂതിരിമാരുടേതാണെന്നൊരു ദുശ്ശാഠ്യം പിടിക്കുകയല്ല ചെയ്യുന്നതു്. ഉള്ളതു തുറന്നു പറയുന്നുവെന്നേയുള്ളു. ഇന്നലെവരെ നമ്മുടെ സാഹിത്യത്തിൻെറ ഉറവക്കണ്ണുകൾ നമ്പൂതിരിസമുദായത്തിലായിരുന്നുവെന്നു ചുരുക്കം. ഇതിനെ പ്രതിഷേധിക്കുന്നവർ ഉണ്ടാകാം. അവർ താന്താങ്ങളിൽനിന്നു വേറിട്ടു സാഹിത്യത്തിൽ കൈകാര്യം ചെയ്യുന്ന ഏവൻേറയും അവകാശത്തെ ചോദ്യംചെയ്യുന്നവരായിരിക്കും. അവരവക്കുള്ളതു് എത്ര എന്നു മനസ്സിലാക്കി അപരക്കുള്ളതു തികച്ചും വകവെച്ചുകൊടുക്കുന്നൊരു ശീലം ജീവിതത്തിൻെറ എല്ലാത്തുറകളിലുമെന്നപോലെ സാഹിത്യത്തിലും ഉണ്ടായേ കഴിയൂ.

തങ്ങളുടെ സംസ്കാരസമ്പത്തുകൾകൊണ്ടു കേരളത്തിനൊരു നവരൂപം നല്കിയ നമ്പൂതിരിമാർ ഇപ്പോൾ അരങ്ങത്തുനിന്നു മിക്കവാറും ഒഴിഞ്ഞുനില്ക്കുകയാണെന്നു ഖേദിക്കാനില്ല. അവർ ഇനിയും മുന്നോട്ടു വരും. ശുദ്ധോദാരമായൊരു സംസ്കാരത്തിൻെറ രക്തം സിരകളിൽ പായുന്ന അവർതന്നെയായിരിക്കും പണ്ടേപ്പോലെ അപ്പപ്പോൾ വേണ്ട വിട്ടുവീഴ്ചകൾ ചെയ്തു നൂതനസംസ്കാരാംശങ്ങൾ ആവഹിച്ചു കേരളത്തെപ്പോഷിപ്പിക്കുന്ന തലയാളന്മാർ എന്നു പറഞ്ഞാൽ അതൊരു ദിവാസ്വപ്നമാകുമോ?

ജെ. മുണ്ടശ്ശേരി.

# ആമയക്കം

തിങ്കളെന്നാരെങ്കിലും
കലഹം കൂട്ടാൻ വന്നാ-
ലങ്കമാടാറില്ല ഞാ,-
നെന്തിനു ജയോത്സാഹം?
വിശ്വമോഹനരൂപ-
മിങ്ങിനെ മറെറങ്ങുണ്ടി,-
തിശ്വരിയുടെ മുഖം
സാക്ഷാത്തായ്ക്കാണുന്നതാം.
ആരികമണയുന്ന
കാന്തനെക്കാണെക്കാണെ,-
ആന്തിരുമുഖത്തുനി-
ന്നനഘാവഗുണ്ഠനം
തനിയേ നീങ്ങിപ്പുത്തൻ
പ്രേമപ്പുഞ്ചിരി പൊങ്ങി-
ത്തെളിഞ്ഞു തെളിഞ്ഞതാ,
പരിപൂർണ്ണമായ്ക്കാൺമൂ!

കാണേണ്ട കണ്ണിൻമുമ്പിൽ-
ക്കാണിച്ചു കഴിഞ്ഞിട്ടോ
വേണമെന്നില്ലാതായി
ദേവിയ്ക്കു മണിമാല്യം?
അല്ലെങ്കി,ലനാവശ്യ-
മഴകിന്നണിയലെ-
ന്നുള്ളഴിഞ്ഞാത്മേശ്വരൻ-
തൻകയ്യാലഴിച്ചതാം.
പ്രേമവാനാത്മാവിനെ-
ത്തഴുകിത്തളിന്നിട്ടു,-
ണ്ടാമുഗ്ദ്ധാനനമതു
മന്ത്രിപ്പു മയക്കത്താൽ.
മയക്കം—ലോകോത്തര-
ശൃംഗാരമാധുര്യത്തിൻ-
മയക്കം—മന്നീരേഴിൻ-
മാംഗല്യം പുലത്താവൂ!

കെ. കെ. രാജാവ്.

# പ്രായശ്ചിത്തം

കറമ്പിപ്പൂച്ച ആ ഗൃഹത്തിൽ ഉള്ള വല്ലവരേയും സ്നേഹിച്ചിരുന്നുവെങ്കിൽ അതു താത്രിക്കുട്ടിയേയും, താത്രിക്കുട്ടി വല്ലവരെയും വെറുത്തിരുന്നുവെങ്കിൽ അതു് ആ കറമ്പിപ്പൂച്ചയേയും ആണ്. താത്രിക്കുട്ടി ആ ഇല്ലത്തു വന്നിട്ടു രണ്ടു മാസമായി. അവൾ ആദ്യമായി ഭർത്തൃഗൃഹത്തിൽ വന്നിരിക്കയാണ്. പതിന്നാലു വയസ്സുമാത്രം പ്രായമായിരുന്ന അവൾ ഭർത്താവിന്റെ പ്രാണപ്രിയയും ശ്വശ്രുവിന്റെ സ്നേഹപാത്രവുമായിരുന്നു. അതിനാൽ കലവറയുടെ താക്കോൽ അവളുടെ മടിയിൽ തൂങ്ങുവാൻ തുടങ്ങി. വേലക്കാരിൽ അവളുടെ കല്പന നടക്കുവാൻ തുടങ്ങി. ഇല്ലത്തെ സകലകാര്യവും പുതിയ മകൾക്കാണ്. അവൾ വന്നതിൽപ്പിന്നെ അമ്മയ്ക്കു സ്വസ്ഥമായി മാലയെടുത്തു ജപിക്കുവാൻ സമയം കിട്ടി.

ചിലപ്പോൾ കലവറ തുറന്നിട്ടിരിക്കെ താത്രിക്കുട്ടി അവിടെയിരുന്നു് ഉറക്കംതൂങ്ങിയെന്നുവരും. അതാണ് കറമ്പിപ്പൂച്ചയ്ക്കവസരം. അവൾ ഉടനെ നെയ്ഭരണിയും പാല്ക്കലവും യഥേഷ്ടം ഉപയോഗിക്കും. പൂച്ചയുടെ ഈ ചതി താത്രിക്കുട്ടിയെ വല്ലാതെ വിഷമിപ്പിച്ചു.

ഒരു ദിവസം താത്രിക്കുട്ടി പാൽ കാച്ചി കലത്തിലാക്കി വെച്ചുറങ്ങിപ്പോയി. പാൽ മുഴുവൻ പൂച്ചയുടെ വയററിലുമായി. അവൾ വേലക്കാരിക്കു കൂലി കൊടുത്തു മടങ്ങിവന്നപ്പോൾ മാത്രമാണ് കാര്യം മനസ്സിലായതു്. വേറൊരു ദിവസം മറിയിലുണ്ടായിരുന്ന നെയ്യു മുഴുവൻ നഷ്ടപ്പെട്ടു. പിന്നീടൊരു ദിവസം ഒരു കുടം തൈരു നിലം മെഴുകുവാൻ ഉപയോഗിക്കപ്പെട്ടു. ഇങ്ങിനെ പൊറുതികെട്ട താത്രിക്കുട്ടിക്കു പൂച്ചയുടെ ശല്യം കൂടാതെ ഊണുതന്നെ അസാദ്ധ്യമായി. 'ഒന്നുകിൽ ഞാൻ പോകും, അല്ലെങ്കിൽ പൂച്ച പോകും' എന്നവൾ ദൃഢനിശ്ചയം ചെയ്തു. അതിന്നൊരു ചെറിയ യുദ്ധംതന്നെ വേണ്ടിവരുമെന്ന നിലയായി. പൂച്ചയെ പിടിക്കുവാൻ കെണി കൊണ്ടുവന്നു. പാൽ, നെയ്യ് മുതലായി പൂച്ചയ്ക്കിഷ്ടമുള്ള പല പദാർത്ഥങ്ങളും വെച്ചു. പൂച്ച ആ സ്ഥലത്തേയ്ക്കു നോക്കുകകൂടി ചെയ്തില്ല. ഇപ്പോൾ അവൾ താത്രിക്കുട്ടിയെ കുറേശ്ശെ പേടിക്കാൻ തുടങ്ങിയിരിക്കുന്നു! അവൾ താത്രിക്കുട്ടിക്കു തൊടാൻകൂടി കഴിയാത്ത വിധത്തിൽ ഓടി മറയുകയാണ്! ക്രമേണ അവൾക്കു ശ്വശുരന്റെ മധുരമായ ശാസനകൾ കിട്ടുവാൻതുടങ്ങി. അവളുടെ ഭർത്താവിനോ—ഉണങ്ങി വരണ്ട ഭക്ഷണം; ചിലപ്പോൾ പൂച്ച നക്കി ശേഷിച്ച പാത്രം മാത്രം!

ഒരു പിറന്നാൾദിവസം ഇല്ലത്തു പാൽപ്പായസനിവേദ്യമുണ്ടായിരുന്നു. പാൽ, പഞ്ചസാര, കദളിപ്പഴം മുതലായ പല വിശിഷ്ടപദാർത്ഥങ്ങളും ചേർത്തു തയാറാക്കിയ പായസം നിവേദിച്ചുകഴിഞ്ഞു് ഒരു പാത്രത്തിലാക്കി ഇല വാട്ടിക്കെട്ടി പൂച്ചയെത്താത്ത ഒരു ദിക്കിൽ ഭദ്രമായി വെച്ചു. താത്രിക്കുട്ടി വെററിലയെടുക്കാൻ പോയി.

മറിയിൽ പൂച്ച വന്നു. അവൾ ഉറിയുടെ ചുവട്ടിൽ ഇരിപ്പായി. മേലോട്ടു നോക്കലും. നല്ല വാസന. താത്രിക്കുട്ടി വെററില തിരയുകയാണ്. കറമ്പിപ്പൂച്ച ഉറിയുടെ ഉയരമൊന്നു് മനസ്സുകൊണ്ടളന്നു. മേലോട്ടൊരു ചാട്ടം. പിടി പാത്രത്തിനു പററി. പാത്രം 'ഢൺഢൺ' എന്ന ശബ്ദത്തോടുകൂടി നിലംപതിച്ചു.

ശബ്ദം ചെവിയിലെത്തിയതോടുകൂടി താത്രിക്കുട്ടി വെററിലപ്പാത്രം താഴത്തിട്ടു് ഓടി. എന്താണ് കണ്ടതു്? ഓട്ടുകലം നിലത്തു കഷണംകഷണമായി കിടക്കുന്നു. പൂച്ച കണ്ണടച്ചു പായസം നക്കിക്കുടിക്കുകയാണ്. അവൾ താത്രിയെ കണ്ടതോടുകൂടി ഒരോട്ടം.

താത്രി പൂച്ചയെ കൊല്ലാൻതന്നെ തിരുമാനിച്ചു. അവൾക്കു് ഉറക്കമുണ്ടായില്ല. പിറേറദിവസം രാവിലെ അവൾ ഉണർന്നുനോക്കിയപ്പോൾ പൂച്ച അവളെത്തന്നെ വളരെ സ്നേഹത്തോടെ നോക്കി കുറുങ്ങിക്കൊണ്ടു തിണ്ണയിലിരിക്കുകയാണ്.

താത്രി അല്പനേരമാലോചിച്ചു. സൂത്രം കണ്ടുപിടിച്ചു. പക്ഷേ, അവൾ എഴുന്നേററപ്പോഴെയ്ക്കും പൂച്ച ഓടിക്കളഞ്ഞു. അവൾ ഒരു കിണ്ണം പാൽ വാതുക്കൽ കൊണ്ടുവെച്ചുമാറിപ്പോയി. ഒരു വലിയ വടിയുമായി പതുങ്ങി വന്നപ്പോൾ പൂച്ച പാൽ കുടിക്കുകയാണ്. സകല ശക്തികളുമുപയോഗിച്ചു് അവൾ ഒരടി ആഞ്ഞടിച്ചു. കറമ്പിപ്പൂച്ച അനങ്ങിയില്ല; കരഞ്ഞില്ല. അങ്ങിനെതന്നെ മറിഞ്ഞുവീണു. അടിയുടെ ശബ്ദം കേട്ടു് അടിച്ചിരുന്ന ചൂലിട്ടെറിഞ്ഞു ദാസിയും, പൂജപ്പാത്രങ്ങൾ താഴെയിട്ടു ശ്വശ്രുവും ഓടിവന്നു. താത്രി തല കുനിച്ചു് ഒരപരാധിയെപ്പോലെ വാതിൽപ്പലകയുടെ മറവിൽ നില്ക്കുകയാണ്.

ദാസി പറഞ്ഞു:—"പൂച്ച ചത്തുപോയി; അതു കുഞ്ഞാത്തലിന്റെ കൈകൊണ്ടും."

മുത്തശ്ശി പറഞ്ഞു:—"പൂച്ചയെ കൊല്ലുന്നതും മനുഷ്യനെ കൊല്ലുന്നതും തുല്യമാണ്. താത്രിയുടെ ഈ പാപം എവിടെക്കൊണ്ടൊതുക്കും!"

ശ്വശ്രു പറഞ്ഞു:—"അതേ, ശരിയാണ്. ഇതിന്റെ പാപം അടങ്ങാതെ ആരും വെള്ളം കുടിക്കുകകൂടി വയ്യ. എന്റെ താത്രി, നീയെന്താണ് ചെയ്തതു്!"

ദാസി:—"ഇനി എന്താണു വേണ്ടതു്! ആ 'തുഞ്ചമ്പള്ളി ഓയ്ക്കോമ്പൂരി'യേയോ മറേറാ കൊണ്ടുവരണം." ശ്വശ്രുവിന്റെ ദേഹത്തിൽ ജീവൻ വീണു. അവരും പറഞ്ഞു, "വേഗം ഓയ്ക്കോനെ വരുത്തുക."

മാർജ്ജാരവധം വിദ്യുച്ഛക്തിപോലെ അയൽപക്കത്തു പരക്കാൻ തുടങ്ങി. സ്ത്രീകളോരോരുത്തരായി മനയ്ക്കൽ വന്നു ചോദ്യവർഷം ചൊരിഞ്ഞു. താത്രി തല കുനിച്ചിരുന്നതല്ലാതെ ഒരക്ഷരം മിണ്ടിയില്ല.

തുഞ്ചമ്പിള്ളി ഓതിക്കൻ സ്വാധ്യായം കഴിച്ചുകൊണ്ടിരിക്കേയാണ് ഈ വർത്തമാനം കേട്ടത്. അദ്ദേഹം എഴുന്നേററു പത്നിയോടു പറഞ്ഞു: "ഇന്നെനിക്ക് അരിയെടുക്കേണ്ട. ഇല്ലിക്കാട്ടില്ലത്തെ വേട്ട മകൾ ഒരു പൂച്ചയെ കൊന്നുവത്രേ. പ്രായശ്ചിത്തമുണ്ടാകും."

ഓതിക്കൻ വട്ടമുഖവും കുടുമയും കുടവയറുമുള്ള ഒരു മനുഷ്യനാണ്. പരാന്നഭുക്കുകളായ പണ്ഡിതന്മാരുടെ ലിസ്റ്റിൽ ആദ്യത്തെപ്പേർ അദ്ദേഹത്തിൻെറയാണെന്നു പറയപ്പെടാറുണ്ട്.

ഓതിക്കൻ വന്നു! 'കോറം' തികഞ്ഞു. അച്ഛൻനമ്പൂതിരി, മഹൻമൂസ്സ് മുതലായവർ പൂമുഖത്തും മുത്തശ്ശിഅമ്മ, ഇരിക്കണമ്മ മുതലായവർ പുറത്തളത്തിലുമായി 'പഞ്ചായത്ത്' തുടങ്ങി.

അച്ഛൻനമ്പൂതിരി ചോദിച്ചു:—

"അപ്പോൾ പൂച്ചയെക്കൊന്നതിന് ഏതു നരകമാണ്?"

ഓതിക്കൻ പഞ്ചാംഗം നിവർത്തിനോക്കി പറഞ്ഞു: "പൂച്ചയെക്കൊന്ന നരകത്തിനു പേരില്ല. സമയം പറഞ്ഞാൽ നോക്കാം."

"ഏഴുമണിക്ക്; പ്രഭാതത്തിൽ."

ഓതിക്കൻ ഒന്നു ഞെളിഞ്ഞിരുന്ന് അക്ഷരങ്ങളിൽ കൈ നടത്തി വിചാരിക്കുവാൻ തുടങ്ങി. മുഖത്തു മങ്ങൽ വന്നു; നെററിയിൽ ചുളി കയറി. സ്വരം ഗംഭീരമായി.

"ശിവശിവ! എല്ലാം കഷ്ടമായി. പ്രഭാതത്തിലേഴുമണിക്കു ബ്രാഹ്മമുഹൂർത്തത്തിൽ പൂച്ചയെക്കൊല്ലുക! 'ഘോരമായ കുംഭീപാതനരക'മാണ് ഫലം."

അമ്മയുടെ കണ്ണിൽ വെള്ളം നിറഞ്ഞു. "എന്താ ചെയ്യേണ്ടേ?"

ഓതിക്കൻ പുഞ്ചിരിയോടെ പറഞ്ഞു: "വിചാരപ്പെടാനില്ല. ഞങ്ങളെപ്പോലുള്ള വൈദികന്മാർ പിന്നെയെന്തിനാണ്? പ്രായശ്ചിത്തംകൊണ്ടെല്ലാം ശരിയാകും. ഒക്കെ ശാസ്ത്രത്തിൽ പറഞ്ഞിട്ടുണ്ട്."

അച്ഛൻനമ്പൂതിരി:—"അതിനൊക്കെയാണോയ്ക്കനെ വിളിപ്പിച്ചത്. എന്തൊക്കെയാണ് വേണ്ടതെന്നു നിശ്ചയിക്കുക."

ഓതിക്കൻ:—"സ്വർണ്ണംകൊണ്ട് ഒരു പൂച്ചയെയുണ്ടാക്കി വധുവിനെക്കൊണ്ടു ദാനം ചെയ്യിക്കണം. അതിനുശേഷം മൂന്നു ദിവസത്തെ ഗണപതിഹോമവും, ഇരുപത്തൊന്നു ദിവസത്തെ ഭഗവതിസേവയും തിലഹോമവും കാലുകഴുകിച്ചൂട്ടും വേണം."

അച്ഛൻനമ്പൂതിരി:—"എത്ര സ്വർണ്ണംകൊണ്ടു വേണം?"

ഓതിക്കൻ തല തടവിക്കൊണ്ട്, "ഒക്കെ ശാസ്ത്രത്തിൽ പറഞ്ഞിട്ടുണ്ട്. പൂച്ചയുടെ തൂക്കത്തോളം സ്വർണ്ണംകൊണ്ട് പൂച്ചയെ ഉണ്ടാക്കണം."

അമ്മയുടെ ഉള്ളാന്തി. അച്ഛൻനമ്പൂതിരി ദീർഘശ്വാസം വിട്ടു.

ഓതിക്കൻ—"ഇപ്പോൾ കലിയുഗമല്ലെ? അതുകൊണ്ട് ഇരുപത്തൊന്നു പവൻ തൂക്കമാക്കാം. പിന്നൊക്കെ അവരവരുടെ ഭക്തി."

മുത്തശ്ശി കഴുത്തു വാതുക്കൽക്കൂടി പുറത്തേയ്ക്കു നീട്ടിക്കൊണ്ടു പറഞ്ഞു: "അയ്യോ! ഇരുപത്തൊന്നു പവനോ? അതു വളരെയധികമായി."

ഓതിക്കൻ ചിരിച്ചുകൊണ്ടു പറഞ്ഞു, "പണത്തിൻെറ ലോഭം മകളുടെ പാപത്തേക്കാൾ വലുതല്ലല്ലോ."

വാദപ്രതിവാദത്തിനുശേഷം പതിനൊന്നു പവനിൽ അവസാനിച്ചു.

അതിനുശേഷം മററു ക്രിയകളുടെ കാര്യമായി.

ഓതിക്കൻ പറഞ്ഞു, "ഇവിടെ എല്ലാംകൂടി കഴക്കേണ്ട. സാമാനമെല്ലാം അവിടെ എത്തിച്ചാൽ ഞാൻ കഴിച്ചുകൊള്ളാം."

"സാമാനമെന്തെല്ലാം വേണം?"

"ഏററവും കുറഞ്ഞ തോതാണ്. എട്ടുമുറി വസ്ത്രം, രണ്ടു പറ എള്ള്, പതിനഞ്ച് ഇടങ്ങഴി നെയ്യ്. ഒക്കെ ചാർത്തു തരാം."

"അയ്യയ്യോ! ഇതിനൊക്കെ പണമെവിടെയാ?"

"കുറഞ്ഞു നടക്കുകയില്ല. പൂച്ചയെക്കൊന്നതിൻെറ പ്രായശ്ചിത്തം ചിരിയും കളിയുമല്ല. ഘോരകുംഭീപാതനരകമാണ്. ശിവശിവ! തറവാട്ടിനുതന്നെ ഗതിയില്ല."

എല്ലാവർക്കും അല്പംകൂടി മനസ്സിളകി.

നങ്ങേലി പറഞ്ഞു, "പറയുന്നതു കാര്യമാണ്. ചില്ലറ പാപമല്ല. വലിയ പാപത്തിനു വലിയ ചെലവു വേണം."

മുത്തശ്ശി പറഞ്ഞു: "പ്രായശ്ചിത്തംകൊണ്ടല്ലേ പാപം തീരുകയുള്ളു?"

"ഇപ്പോൾ ഏതു നൃത്തവും ചെയ്യിക്കാം. ചെയ്യേണ്ടിയും വരും" താത്രിക്കുട്ടി ഇടയിൽ പതുക്കെപ്പറഞ്ഞു. അത് ഓതിക്കൻെറ ചെവിയിലുമെത്തി. അദ്ദേഹം കെട്ടും ഭാണ്ഡവും മുറുക്കിത്തുടങ്ങി. "നിങ്ങൾക്കു മനസ്സില്ലെങ്കിൽ ചെയ്യേണ്ട. ഇതെൻെറ കാര്യമല്ല."

"അവൾക്കൊന്നുമറിഞ്ഞുകൂടാ. അല്ലെങ്കിൽ ഇങ്ങിനെ വരുമോ?" അച്ഛൻനമ്പൂതിരി സമാധാനിപ്പിച്ചു.

"എന്തു വേണം?"

"ഇരുപത്തൊന്നു ദിവസത്തെ പൂജയ്ക്ക് ഇരുപത്തൊന്നുറുപ്പിക ദക്ഷിണ. അവസാനദിവസം നൂറൊന്നു പണം. അയ്യഞ്ചു ബ്രാഹ്മണർക്കു രണ്ടു നേരവും കാലുകഴുകിച്ചൂട്ടും വേണം. ആളെ കിട്ടാത്തപക്ഷം ഞാൻതന്നെ അവർക്കു പകരം ഭക്ഷണം കഴിച്ചാൽ മതി. അഞ്ചുപേർ ഭക്ഷണം കഴിക്കുന്നതിൻെറ ഫലം കിട്ടും."

"അതു ശരിയാണ്. ഓയ്ക്കൻെറ വയറുതന്നെ അതു വിളിച്ചുപറയുന്നുണ്ട്." ദാസി പതുക്കെ മന്ത്രിച്ചു.

"എന്നാൽ ഒരുക്കങ്ങൾ വേഗമാകണം. സ്വർണ്ണം തന്നാൽ പൂച്ചയെ ഞാൻ ഉണ്ടാക്കിച്ചുകൊള്ളാം. അല്ലെങ്കിൽ അത്രയും സ്വർണ്ണത്തിൻെറ വില ദക്ഷിണ ചെയ്താലും മതി. ചാർത്തും തന്നേയ്ക്കാം. പൂജയ്ക്ക്..........."

ഓതിക്കൻെറ വർത്തമാനം കഴിയുന്നതിനു മുൻപ്, അടുക്കളയിൽ ഒരു കോലാഹലം. എല്ലാവരും പരിഭ്രമിച്ച്,—"എന്ത്? എന്ത്?"

താത്രിക്കുട്ടി ഓടിവന്നു പറഞ്ഞു, "കറമ്പിപ്പൂച്ച എഴുന്നേററ് പാൽക്കലം തട്ടിമറിച്ചിട്ടുകൊണ്ടോടുന്നു!!"

എ. ദിവാകരൻ.

---

ഹിന്ദിയിലുള്ള ഒരു പ്രസിദ്ധകഥയുടെ അനുകരണം.

# നടൻ

അനാദിയും അനന്തവുമായ ഈ കാലഗതിയിൽ മനുഷ്യജീവിതം എത്ര തുച്ഛമാണ്! അതിന്റെ ദൈർഘ്യം എത്ര പരിമിതമാണ്! മനുഷ്യൻ അതിസുന്ദരമായ് സജ്ജീകരിച്ചിട്ടുള്ള പ്രപഞ്ചത്തിന്റെ നടനവേദിയിൽ രംഗപ്രവേശംചെയ്തു അവന്റെ ഭാഗം അഭിനയിച്ച തിരോധാനം ചെയ്യുന്നു—ഇതാണ് ജീവിതം!

പക്ഷേ, ഈ ചുരുങ്ങിയ സമയത്തെ അഭിനയം ആകർഷകമായിരിക്കണം; സാമാജികഹൃദയത്തെ ബലാദ്വശീകരിക്കണം—അതാണ് അഭിനയത്തിന്റെ—ജീവിതത്തിന്റെ—വിജയം!

ഇതത്ര സുകരമല്ല. അസാധാരണമായ അഭിനയചാതുര്യം ഇതിന്നു അനുപേക്ഷണീയമാണ്. അഭിനയത്തിന്റെ തന്മയീഭാവം—അതാണ് അനുരഞ്ജനബീജം!

രംഗവിധാനവും, വേഷനിർണ്ണയവും ഗൌണങ്ങളാണ്. അവയുടെ ന്യൂനതകൾക്കു നടൻ ഉത്തരവാദിയല്ല. അതുകൊണ്ടു്, അവയെ അവഗണിച്ചു്, സ്വഭാഗം ആത്മാർത്ഥതയോടുകൂടി അഭിനയിക്കുക—ഇതാണ് തന്മയീഭാവത്തിന്റെ നിദാനം!

കുബേരൻ, കുചേലൻ; അഭിജാതൻ, അധഃകൃതൻ; സർവ്വാധിപതി, സേവകൻ;—ഇതൊക്കെ വെറും വേഷങ്ങളാണ്. വേഷകൃതമായ ഉച്ചനീചഭാവം ആർക്കും ബാധകമല്ല. എല്ലാവരും ഒരുപോലെ നടന്മാർ മാത്രം! കുബേരൻ കുചേലനേക്കാൾ കുത്സിതനായിക്കൂടെന്നില്ല; അധഃകൃതന്റെ അഭിനയം അഭിജാതനേക്കാൾ ആകർഷകമായിത്തോന്നിയേക്കാം; സർവ്വാധിപതിയും, സേവകനും സമപ്രധാനന്മാരായും സംഭവിക്കാം;—വിജയരഹസ്യം അഭിനയത്തിന്റെ ആത്മാർത്ഥതയിലാണ്!

ധർമ്മം—അതാണ് അഭിനയത്തിന്റെ പേർ. ഇതേ ചെയ്യാവൂ—ഇതാണ് ധർമ്മം! ഇതിലധികം വേണ്ട; പക്ഷേ, ഇതിലൊന്നും വിട്ടുപോകരുതു്!

കുബേരന്റെ ധർമ്മം—അതാണ് അയാളുടെ അഭിനയം. കുചേലൻ കുബേരന്റെ പടിക്കൽ ചെന്നുനിന്നു യാചിക്കും; കുബേരൻ ദാനംചെയ്യും; അഭിജാതൻ അയാളെ അനുകമ്പയോടെ വീക്ഷിക്കും; സർവ്വാധിപതി സേവകനെ നിയോഗിക്കും; സേവകൻ അനുസരിക്കും;—ഇതൊക്കെ കേവലം അഭിനയമാണ്—ധർമ്മമാണ്! ആർക്കും അതിൽ അപമാനത്തിന്നോ അഭിമാനത്തിന്നോ അവകാശമില്ല—അവാസ്തവാവസ്ഥയിൽ അഹങ്കരിക്കുന്നതു് അജ്ഞതയാണ്.

സുഷുപ്തി സാക്ഷാൽ സുഷുപ്തിയായിത്തീർന്നാൽ അഭിനയം അവതാളത്തിൽ കലാശിക്കും. ഇതുപോലെതന്നെ സുഖദുഃഖങ്ങളും. അഭിനയം കഴിഞ്ഞാൽ അവയൊക്കെ അയഥാർത്ഥങ്ങൾ!—അതോർമ്മവിടരുതു്!

"യസ്യ നാഹംകൃതോ ഭാവോ
ബുദ്ധിര്യസ്യ ന ലിപ്യതേ
ഹത്വാപി സ ഇമാൻ ലോകാൻ
ന ഹന്തി ന നിബദ്ധ്യതേ." ഗീത അ. 18; ശ്ലോ. 17.

ചങ്കാലത്തു് ഗോപാലകൃഷ്ണൻനായർ.

PRINTED AT THE MANGALODAYAM PRESS, TRICHUR